# നവലോക പര്യടനം

# TRAVELS IN AMERICA





E. A. VARGHESE, M. A. (New York), B. L.

# നവലോകപര്യടനം

## TRAVELS IN AMERICA


**ഈ. ഏ. വർഗീസ്**

എം. ഏ. (ന്യൂയോർക്ക്), ബി. എൽ.






**Eralil Publications**

**Statue Road, Trivandrum.**




As. 12.

# വിഷയസംഗ്രഹം

---

കവർ മുൻപുറം ... സ്വാതന്ത്ര്യപ്രതിമ (Statue of Liberty)
,, പിൻപുറം .... എമ്പയർ സ്റ്റേറ്റ് ബിൽഡിംഗ്




Cover Designed and Engraved

BY

Jacob I. Jacob

The Eastern Engravers, Trivandrum.

*Blocks by curtesy of Educational Book Depot.*

Trivandrum:

Printed at the Popular Press.

# നവലോകപര്യടനം

## 1. അമേരിക്ക

പ്രഥമദർശനം—സ്വാതന്ത്ര്യപ്രതിമ—അംബരചുംബികളായ ഗൃഹസൗധപംക്തികൾ.

കടൽ—എങ്ങോട്ടുനോക്കിയാലും കണ്ണെത്താത്ത നീലജലപ്പരപ്പ്—ഒരു ചക്രവാളത്തിന്റെ വൃത്തരേഖയിൽ ആഴിയും ആകാശവും തമ്മിൽ ലയിച്ച് ജീവാത്മാവു പരമാത്മാവിനോടെന്നപോലെ ഐക്യം പ്രാപിക്കുന്നു. ഇങ്ങനെ അനന്തവിസ്തൃതമായ അററ്ലാന്റിക് മഹാസമുദ്രത്തിന്റെ വിരിമാറിടത്തിൽ നൃത്തംചെയ്ത് ഞങ്ങളുടെ കപ്പൽ തീർത്ഥയാത്രക്കാരനെന്നപോലെ അമേരിക്കൻഭൂഖണ്ഡത്തെ സമീപിക്കുന്നു.

ദൂരെ കണ്ടുതുടങ്ങുന്ന ആ പുകമറയിൽ, അമേരിക്കയിലെ അംബരചുംബികളായ ഗൃഹസൗധപംക്തികൾ മേഘപടലങ്ങളിലൂടെ തലയുയർത്തി എത്തിനോക്കുംവണ്ണം വിദൂരത്തിൽ ഞങ്ങളുടെ ദൃഷ്ടിക്കു വിഷയീഭവിച്ചു. കൂടിയാൽ നാലോ അഞ്ചോ നിലകളുള്ള കെട്ടിടങ്ങൾ മാത്രം കണ്ടു പരിചയമുള്ള നമുക്കു നൂറും നൂറ്റിരുപതും നിലകളുള്ള മഹാമന്ദിരങ്ങളുടെ ഔന്നത്യം ഭാവനാതീതമാണെന്നു തന്നെ പറയണം. അമേരിക്കയുടെ ധനൈശ്വര്യത്തിന്റെയും മഹാപ്രഭാവത്തിന്റെയും വിജയസ്തംഭങ്ങളെന്നവണ്ണം പരിലസിക്കുന്ന ആ ഹർമ്മ്യപരമ്പരകൾ ആകാശമണ്ഡലത്തിന്റെ ഉപരിതലങ്ങളെ ഭേദിക്കുന്നതായി തോന്നി ..... ഞങ്ങൾ കണ്ടതു് ഒരു നവഖണ്ഡമല്ലാ ഒരു നവലോകം തന്നെയാണു്. പ്രഥമദർശനത്തിൽ ന്യൂയോർക്കിലെ ഈ കാഴ്ചകൾ കണ്ടു ഞാൻ കപ്പൽത്തട്ടിൽ അചഞ്ചലനായി നിന്നുപോയി.

ഉദ്ദേശം ഒരു മണിക്കൂറിനപ്പുറം കപ്പലിന്റെ വേഗത കുറഞ്ഞു. ഞങ്ങളുടെ മുമ്പിൽ ഐക്യനാട്ടുകാരുടെ സ്വാതന്ത്ര്യലബ്ധിസ്മാരകമായി വിലസുന്ന "സ്റ്റാച്യു ഓഫ് ലിബർട്ടി" പ്രത്യക്ഷപ്പെടുന്നു. അമേരിക്കക്കാരുടെ അഭിമാനഭാജനമായ രാഷ്ട്രീയസ്വാതന്ത്ര്യത്തിന്റെ ചിഹ്നമാണു് ഈ പ്രതിമ. ഇതിന്റെ വലുപ്പം ഭീമമെന്നേ പറയാനുള്ളൂ.

അതിന്റെ വലതുകൈയിൽ ഒരു ദീപം കത്തിയെരിഞ്ഞു നില്ക്കുന്നുണ്ട്. സർവലോകത്തിനും സ്വാതന്ത്ര്യപ്രകാശം നൽകുന്ന ധർമ്മദീപമാണിത്.

വിശ്വവിഖ്യാതമായ സ്വാതന്ത്ര്യപ്രതിമയും, അതിന്റെ പശ്ചാത്തലമെന്നോണം ആകാശഭേദികളായ ഉന്നത ഗോപുരപരമ്പരകളും— ഇതാണ് ആദ്യമായി ഞങ്ങളുടെ ദൃഷ്ടിക്ക് വിഷയീഭവിച്ച അമേരിക്കൻ ഭൂഖണ്ഡത്തിന്റെ സാമാന്യരൂപം.

---

## 2. ഓക്സ്ഫോർഡോ ന്യൂയോർക്കോ ?

അമേരിക്കയിലേക്ക്—''ടബിൾ മൌണ്ടൻ''

അനേകവർഷങ്ങളും അമേരിക്കയെക്കുറിച്ചു ദിവാസ്വപ്നം കണ്ടതിനുശേഷം ഉപരിവിദ്യാഭ്യാസത്തിനായി ഞാൻ അങ്ങോട്ടു കപ്പൽ കയറി. ഇംഗ്ലണ്ടിലേക്കു പോകുന്നതിനു പകരം ഞാൻ അമേരിക്കയിലേക്കു പുറപ്പെട്ടത് എന്തുകൊണ്ടെന്നു പറഞ്ഞുകൊള്ളട്ടെ. ഓക്സ്ഫോർഡും കേംബ്രിഡ്ജും പ്രസിദ്ധവും പുരാതനവുമായ സർവകലാശാലകൾ തന്നെ. സാഹിത്യം, ചരിത്രം, കണക്കു മുതലായ വിഷയങ്ങൾ പഠിക്കുന്നതിനായിരുന്നെങ്കിൽ ഞാൻ തീർച്ചയായും ഇതിൽ ഏതെങ്കിലും ഒരു സർവകലാശാലയെ അവലംബിക്കുമായിരുന്നു. എന്നാൽ എന്റെ വിഷയം ധനശാസ്ത്രമായിരുന്നു. അതു പഠിക്കാൻ ലോകത്തിൽ ഏറ്റവും ധനപുഷ്ടിയുള്ള നാട്ടിൽ പോകണമെന്നു തന്നെ ഞാൻ തീരുമാനിച്ചു. കേവലം ശാസ്ത്രീയപരമല്ലാതെ പ്രായോഗികമായ രീതിയിലാണ് അവിടത്തെ വിദ്യാഭ്യാസം എന്നു ഞാൻ നേരത്തെ മനസ്സിലാക്കിയിരുന്നു. അമേരിക്കയിലേക്കു പഠിക്കാൻ പോകുന്നതിനു വേറൊരു കാരണംകൂടിയുണ്ടായിരുന്നു. വീട്ടിൽനിന്നു പണം വരുത്താതെ ഒരു വിദ്യാർത്ഥിക്കാവശ്യമുള്ള ചെലവിനു വേണ്ടതു സമ്പാദിക്കുന്നതിന് അവിടെ സാധിക്കുമെന്നു ഞാൻ കേട്ടിരുന്നു. അമേരിക്കക്കാരുടെ ജീവിതാദർശങ്ങൾ നമ്മുടേതിൽനിന്നും വ്യത്യ

സ്ഥവും നവീനവുമാണ്. ഇതെല്ലാം പരീക്ഷിച്ച് അറിയുകതന്നെ! നവഖണ്ഡത്തിലെ നവാദർശങ്ങൾ! പുതിയ ഖണ്ഡമായ അമേരിക്കാ കണ്ടുപിടിച്ചതു പഴയ ഖണ്ഡങ്ങളുടെ പാപം തീർക്കാനാണെന്ന് ഒരു ഇംഗ്ലീഷ് ഗ്രന്ഥകാരൻ പറഞ്ഞിട്ടുണ്ടല്ലോ. ഇതിനെല്ലാം പുറമേ കോടീശ്വരന്മാരെക്കൊണ്ടും സിനിമാതാരങ്ങളെക്കൊണ്ടും നിബിഡമായ ആ ദേവലോകം ഒന്നു കാണുന്നതിന് മററു പലക്കുമെന്നപോലെ എനിക്കും അതിയായ ഒരാഗ്രഹം ജനിച്ചു.

അരുണോദയപതാകപാറത്തിയ ജപ്പാൻകാരുടെ ഒരു കപ്പലിലാണ് ഞാൻ ഇംഗ്ലണ്ടിലേക്കു യാത്ര ആരംഭിച്ചത്. (അമേരിക്കയിലേക്കു പോകുന്നതു സാധാരണ ഇംഗ്ലണ്ടിൽ ചെന്നാണ്.) പനാമയിൽ ലേസും എംബ്രോയിഡെറിയും കച്ചവടംചെയ്തുവന്നിരുന്ന ബംഗാളികളായ രണ്ടു മുഹമ്മദീയർ ഈ കപ്പലിൽ ഉണ്ടായിരുന്നു. അവക്ക് ഇംഗ്ലീഷ് നല്ല വശമുണ്ടായിരുന്നില്ല. എനിക്കു ഹിന്ദുസ്ഥാനിയും അറിഞ്ഞുകൂടായിരുന്നു.

ബംഗാളിയെന്നും മലയാളിയെന്നുമുള്ള വ്യത്യാസം ഒന്നുരണ്ടുദിവസം കഴിഞ്ഞപ്പോൾ മാറിത്തുടങ്ങി. വ്യത്യസ്തമായ ഭാഷയും, വേഷവും, മതവും ആയിരുന്നു ആരംഭത്തിൽ ഉണ്ടായിരുന്ന ഈ അകൽച്ചയുടെ കാരണം. പക്ഷേ, ദിവസങ്ങൾ കഴിഞ്ഞുവന്നതോടുകൂടി ബംഗാളിയും, മലയാളിയും കൂടുതൽ പരിചയപ്പെടുന്നതിന് ഇടയായി. ഇതിനു ചില കാരണങ്ങളുമുണ്ടായിരുന്നു. അവ ഭാരതീയർ പൊതുവെ അനുഭവിക്കുന്ന അവശതകൾ തന്നെയാണ്. അതു വിചാരിക്കുമ്പോൾ ജാതിമതവ്യത്യാസങ്ങൾ മറന്നു നാം എല്ലാവരും ഭാരതസന്താനങ്ങളാണെന്ന ബോധം സ്വതേ നമ്മിൽ ഉദിക്കും.

ഭക്ഷണസമയത്തു വെള്ളത്തൊലിയെന്നും കറുത്തതൊലിയെന്നുമുള്ള വ്യത്യാസം കപ്പലിൽ കണ്ടുതുടങ്ങി. ഇൻഡ്യക്കാരായ ഞങ്ങൾ മൂന്നുപേരെയും ഒരു സിംഗാളിസ്ത്രീയെയും ഒരുമിച്ച് ഒരു മേശയ്ക്കരികിലും, വെള്ളക്കാരെ വേറൊരു മേശയ്ക്കരികിലുമായിട്ടാണു ഭക്ഷണത്തിനിരുത്തിവന്നത്. ഇൻഡ്യയ്ക്കു വെളിയിൽ നാം വെറും അയിത്തജാതി! ബ്രാഹ്മണന്റെയും വിധി ഇതുതന്നെ, അയിത്തം നിലനിറുത്തിക്കൊണ്ടുപോരുന്ന ഭാരതീയർക്കു ദൈവം കല്പിച്ച ശിക്ഷയാണ് അന്യരാജ്യങ്ങളിൽ അവർ അനുഭവിക്കുന്നത്.

പന്തിയിലെ ഈ ഭക്ഷണത്തെ സംബന്ധിച്ചു കപ്പലിലെ സ്റ്റീവേർഡിനോടു ഞാൻ മനസ്സുമുട്ടു കുറെയെല്ലാം ഇംഗ്ലീഷിൽ പറഞ്ഞു. ഇൻഡ്യാക്കാൎക്കു പാശ്ചാത്യരുടെ "ടേബിൾ മാനേഴ്സ്" (ഭക്ഷണമൎയ്യാദകൾ) സാധാരണ പരിചയമില്ലാത്തതുകൊണ്ടാണു ഞങ്ങളെ പ്രത്യേകം ഇരുത്തിയതെന്നു് അയാൾ എന്നെ മനസ്സിലാക്കി. ഇതിൽ വളരെ വാസ്തവമുണ്ടു്. കത്തിയും, മുള്ളും വേണ്ടപോലെ പ്രയോഗിക്കാൻ നമുക്കു വശമില്ല. (ഇറച്ചിയും, മീനും, പഴങ്ങളും ഭക്ഷിക്കുന്നതിനു് ഓരോന്നിനും പ്രത്യേകതരം കത്തികളും മുള്ളുകളുമുണ്ടു്.) വാ തുറന്നു ചവയ്ക്കുന്നതും, ശബ്ദബഹളങ്ങളോടെ കാപ്പികുടിക്കുന്നതും തീരെ വൎജ്യമാണു്. ഇഷ്ടംപോലെ കോട്ടുവാ ഇടാനോ, തുമ്മാനോ, ചീറ്റാനോ പാടില്ല. ഇതെല്ലാം തുവാലകൊണ്ടു മറച്ചു് ഒളിച്ചു പ്രവൎത്തിക്കേണ്ടതാണു്. പിന്നെ പല്ലിട കുത്തുക, ചെവിയിൽ വിരലിടുക, തുപ്പുക, മുതലായവയും വൎജ്യമാണു്. ചില്ലറ സംഗതികളാണെങ്കിലും, ഇതെല്ലാം നേരത്തെ അറിഞ്ഞിരിക്കുന്നതു കപ്പൽയാത്രയ്ക്കു് അത്യാവശ്യമാണു്.

കപ്പൽച്ചൊരുക്കു് എന്നെ നല്ലപോലെ ബാധിച്ചു. ഉപ്പും മുളകും ഇടാതെ ഇന്നു പാശ്ചാത്യരീതിയിൽ, നാളെ ജപ്പാൻ രീതിയിൽ എന്നിങ്ങനെ മാറി മാറി വിളമ്പിയ ഭക്ഷണം കാണുമ്പോൾത്തന്നെ ഉള്ള വിശപ്പു നശിക്കും. ജപ്പാൻകാർ മീൻ ചീയിച്ചു തിന്നുമെന്നു് എനിക്കു് ഒരിക്കൽ തോന്നി. (ചീഞ്ഞ മീൻകൊണ്ടു ബൎമ്മാക്കാർ നെപ്പി എന്ന ഒരു വിശേഷ കറിയുണ്ടാക്കുമെന്നു ഞാൻ കേട്ടിരുന്നു.) അവരുടെ ചായയ്ക്കു് ഒരു പച്ചനിറം. ഇതാണത്രെ, ചൈനാക്കാരുടെ ഏററവും പ്രിയപ്പെട്ട "ഗ്രീൻ ടീ." കപ്പൽച്ചൊരുക്കുകൊണ്ടും, പാശ്ചാത്യഭക്ഷണത്തിനോടുള്ള വെറുപ്പുകൊണ്ടും ആദ്യത്തെ ആഴ്ച ഞാൻ മിക്കവാറും എന്റെ കാബിനിൽത്തന്നെ പട്ടിണികിടന്നു കഴിച്ചുകൂട്ടേണ്ടിവന്നു. വല്ലതും കഴിച്ചാൽ ചൊരുക്കുകൊണ്ടു് അതു് അങ്ങനെതന്നെ വമിക്കും. ഛർദ്ദിച്ചു വശംകെട്ടു. ചെറുനാരങ്ങാ മണപ്പിച്ചിട്ടു് ഒരു ഫലവും കണ്ടില്ല. പട്ടിണി തന്നെ ഏററവും നല്ല മരുന്നു് എന്നു ഞാൻ നിശ്ചയിച്ചു. ചൊരുക്കു ദുസ്സഹമായി, ഛർദ്ദിച്ചു ഛർദ്ദിച്ചു ക്ഷീണിച്ചുകിടന്നപ്പോൾ അമേരിക്കയും കാണേണ്ടാ, പഠിക്കയും വേണ്ടാ വല്ലവിധവും തിരിച്ചു നാട്ടിൽ എത്തിയാൽ മതിയെന്നു തോന്നിയിരുന്നു.

---



"കഷീമാ മാറു്" എന്ന ജപ്പാൻ കപ്പൽ (൩-ാം പുറം)



സൂയസ്സ് (൬-ാം പുറം)

# 3. "ഗാലി, ഗാലി"

വിനോദങ്ങൾ—സൂയസ്സ് തോട്.

ജപ്പാൻകാരുടെ ഒരു വിശേഷദിവസം കപ്പലിൽ വളരെ ആഘോഷത്തോടെ കൊണ്ടാടി. അവരുടെ നാട്ടിൽ ഏററവും കമനീയമായ വൃക്ഷം ചെറി ബ്ലോസ്സമാണ്. വിവിധ വർണ്ണക്കടലാസുകൊണ്ട് ഈ വൃക്ഷവും പുഷ്പങ്ങളുമുണ്ടാക്കി ആസകലം വിതാനിച്ചു. അരുണോദയപതാക എല്ലായിടത്തും പാറി. യാത്രക്കാർ വിവിധ വിനോദവേഷങ്ങൾ ധരിച്ചു നൃത്തംതുടങ്ങി. സുന്ദരിയും യുവതിയുമായ ജപ്പാനിലെ ഒരു രാജകുമാരിയും, അവരുടെ ഭർത്താവും ഇക്കൂട്ടത്തിലുണ്ടായിരുന്നു. രാജകുമാരിയുടെ സാധാരണ വസ്ത്രരീതി പല നിറമുള്ള കിമോണോ ഉടുപ്പും പുൽചെരിപ്പും ആയിരുന്നെങ്കിലും, നൃത്തസമയത്തു മദാമ്മമാരെപ്പോലെ നെഞ്ചും പുറവുംതുറന്ന ബ്ലൗസും, കൊടയാണി മുനയൻ ചെരിപ്പുമായിരുന്നു ആ മഹതി ധരിച്ചിരുന്നത്. പാശ്ചാത്യമര്യാദപ്രകാരം ഭാര്യയും ഭർത്താവും ഒരിക്കലും ഒന്നിച്ചു നൃത്തംചെയ്യുക പതിവില്ല. രാജകുമാരിയും കുമാരനും ഈ സമ്പ്രദായം അനുകരിച്ചു വേർതിരിഞ്ഞ് അന്യരുമായി നൃത്തംചെയ്യുകയുണ്ടായി.

പാശ്ചാത്യപൌരസ്ത്യപരിഷ്കാരങ്ങളുടെ സമ്മിശ്രസന്താനങ്ങളായി ആധുനിക ജപ്പാൻകാർ ജീവിതം നയിച്ചുവരുന്നു. ഇവരുടെ വസ്ത്രരീതിതന്നെ ഇതിന്ന് ഉത്തമസാക്ഷ്യം വഹിക്കുന്നു. വീട്ടിലിരിക്കുമ്പോൾ നാട്ടുവേഷവും എന്നാൽ ആഫീസിൽ പോകുമ്പോൾ പുരുഷന്മാർ സൂട്ടും, സ്ത്രീകൾ ഫ്രോക്കും ധരിക്കുന്നു. ഈ പാശ്ചാത്യപൌരസ്ത്യപരിഷ്കാരമത്സരത്തിൽ ഏതാണു ജപ്പാനിൽ നിലനില്ക്കാൻ പോകുന്നതെന്നു കണ്ടുതന്നെ അറിയണം. ഇപ്പോൾ കണ്ടിടത്തോളം കാരിരുമ്പും കരിമരുന്നുംകൊണ്ട് അടിസ്ഥാനമുറപ്പിച്ച പാശ്ചാത്യപരിഷ്കാരവും സംസ്കാരവുമാണു വിജയിക്കാൻ പോകുന്നതെന്നു തോന്നുന്നു. അവരുടെ രമണീയമായ സംസ്കാരം ഇങ്ങനെ അസ്തമിക്കുകയാണെങ്കിൽ അതു ലോകത്തിനു വലിയ ഒരു നഷ്ടം തന്നെയായിരിക്കും.

ഈ ചിന്താപരമ്പരകൾക്കിടയിൽ കപ്പൽ ഏഡനിൽ എത്തി. കുറേ പാറകളും പടക്കപ്പലുകളും മാത്രമേ അവിടെ കാണാനുണ്ടായിരുന്നുള്ളു. ഏഡൻ പട്ടണം തുറമുഖത്തുനിന്ന് ആറുമയിലപ്പുറമാണത്രേ.

ചെങ്കടലിൽ പ്രവേശിച്ചതോടുകൂടി ഉഷ്ണം സഹിക്കാൻവഹിയാതായിത്തുടങ്ങി. അതുകൊണ്ടു പകലും രാത്രിയും ഡെക്കിൽത്തന്നെ കഴിച്ചുകൂട്ടി. പിന്നെ സൂയസ്സ് തോട്ടിൽ എത്തി. തോട്ടിന്റെ ഇരുവശവും ചുട്ടുപഴുത്ത മണൽനിറഞ്ഞ മരുഭൂമികളായിരുന്നു. എന്നാൽ അവിടവിടെയായി ചില പൂങ്കാവനങ്ങളും ഇടയ്ക്കിടെ നവീനരീതിയിൽ പണികഴിപ്പിച്ചിട്ടുള്ള ചില ഹർമ്മ്യങ്ങളും കാണാവുന്നതായിരുന്നു. സൂയസ്സ് തോടു സൂക്ഷിച്ചുകൊണ്ടിരുന്ന ഉദ്യോഗസ്ഥന്മാരുടെ വസതികളാണിവ. വെള്ളക്കാർ മരുഭൂമിയെ പൂങ്കാവനമായി രൂപാന്തരപ്പെടുത്തുന്നു............

സെയ്ദ് തുറമുഖത്തു ഞങ്ങൾ കാലുകുത്തിയ ഉടനെ "ഗാലി," "ഗാലി," എന്നട്ടഹസിച്ച് ഒരു സംഘം പിള്ളേർ ചുറ്റംകൂടി. ചെപ്പടിവിദ്യ കാണിക്കാം എന്നൊരുകൂട്ടർ; "ബാക്ഷീഷ്", സാഹിബ്" എന്നു വേറൊരുകൂട്ടർ; ഇതു കേട്ടുനിന്ന ഒരു വെള്ളക്കാരൻ "ഈ ഏഷ്യക്കാർക്കു ജോലിചെയ്യാതെ കൂലിവാങ്ങാൻ എന്തൊരു മോഹം" എന്നഭിപ്രായപ്പെടുകയുണ്ടായി.

ഈജിപ്റ്റുകാരുടെ വസ്ത്രധാരണരീതി യൂറോപ്യന്മാരുടേതുതന്നെ. ഹാറ്റിനു പകരം ഫെസ് തൊപ്പി എന്നുമാത്രം ഭേദം. മുഹമ്മദീയരായ ഇവരുടെ സ്ത്രീകൾ "പർദാ" അനുഷ്ഠിച്ചു വീട്ടിൽ ഇരിക്കുകയില്ല. അവരും വലിയ പരിഷ്കാരികൾ. ഫ്രോക്കാണ് അവർ ധരിക്കുന്നതു്. പഴയ മട്ടുകാർ കണ്ണുമാത്രം മറയുന്ന "ബുർക്" എന്ന മുഖപടം മുഖത്തു വെച്ചു നടക്കുന്നു.

റോഡിനിരുവശവും ആളുകൾ നടക്കുന്ന ഭാഗത്തു "കാഫെ" എന്ന കാപ്പിക്കടകൾ ധാരാളമുണ്ട്. ആളുകളെ ആകർഷിക്കുന്നതിനു താളമേളങ്ങളോടുകൂടെ ഇവിടെ നൃത്തം നടത്തുന്നു. ഹുക്കയും വലിച്ചു് ഒരുവശത്തു ഇപ്പിയും പിന്നെ കാപ്പികുടിച്ചും അനവധി ആളുകൾ ഇവിടങ്ങളിൽ ഇരുന്നു വെടിപറയുന്നതു കാണാം. സൂയസ്സ് തോടു കഴിഞ്ഞാൽ നമ്മുടെ പഴയ മട്ടുകൾ മറന്നു പുതിയ ഒരു മാനദണ്ഡം സ്വീകരിക്കേണ്ടിയിരിക്കുന്നു. ഇവിടെവെച്ചു നമുക്കു പൗരസ്ത്യസംസ്കാരത്തോടു യാത്രപറയാം.

"സൂയസ്സിനു കിഴക്കു നല്ലതു ചീത്തപോലെ" എന്നാണ് ഇംഗ്ലീഷ്കവിയായ കിപ്ളിങ്ങ് പറയുന്നതു്. ഏഷ്യാക്കാരുടെ സൽപ്രവൃത്തി യൂറോപ്യന്മാരുടെ ദുഷ്പ്രവൃത്തിപോലെയിരിക്കുമെന്നാണ് ഇതിന്റെ താല്പര്യം. സൂയസ്സ് തോട്ടിലെത്തുമ്പോളാണ് വെള്ളക്കാർ അവരുടെ

അഹങ്കാരം പ്രദർശിപ്പിച്ചുതുടങ്ങുന്നതെന്ന് എന്റെ തിരിച്ചുവരവിൽ മനസ്സിലായി. എന്നാൽ ഞങ്ങളോടുള്ള യാത്രയിൽ അനുഭവം വേറൊന്നായിരുന്നു. ഇതുവരെ ഞങ്ങളിൽനിന്ന് അകന്നുനിന്നിരുന്ന സായ്പന്മാർ പോർട്ട്സെയ്ദിനു പടിഞ്ഞാറോട്ടു കപ്പൽ വിട്ടപ്പോൾ പെൻഷ്യൻ പററിയ ഉദ്യോഗസ്ഥന്മാരെപ്പോലെ കുറേശ്ശെ അടുത്തുവന്ന് എന്നോടു സംസാരിക്കാൻതുടങ്ങി.

പടിഞ്ഞാട്ടു പോകുംതോറും പൌരസ്ത്യസംസ്കാരം കുറഞ്ഞു കുറഞ്ഞ് ഈജിപ്തിൽവെച്ചു പാശ്ചാത്യസംസ്കാരത്തിൽ ലയിക്കുന്നു. ഏഷ്യാ അസ്തമിച്ചു.

---

## 4. റയ്ച്ച വിത്ത്

നേപ്പിൾസ്—ഫാസിസ്റ്റ് പോലീസുകാരൻ—മുസ്സോളിനിയുടെ വിത്തുകൾ—ഭക്ഷണം—ഇന്ത്യൻ വിദ്യാർത്ഥികളുടെ പുരോ.

മെഡിറററേനിയൻ കടൽ—ഒരുദിവസം രാവിലെ ഞങ്ങൾ നേപ്പിൾസ് ഉൾക്കടലിൽ എത്തി. പായ്കെട്ടിയ അനവധി തോണികളിൽ സ്ത്രീപുരുഷന്മാർ പാട്ടുപാടി അവിടെയെല്ലാം ഉല്ലസിച്ചു കളിച്ചു പോകുന്നു.

നേപ്പിൾസിൽ ഇറങ്ങിയപ്പോൾ ഈജിപ്തിലെപ്പോലെ "ഗാലി, ഗാലി" എന്നും "ബാക്ഷീഷ്" എന്നുമുള്ള ശബ്ദങ്ങൾ കേൾക്കുന്നില്ല. ഭിക്ഷുക്കളും അലഞ്ഞുതിരിഞ്ഞു നടക്കുന്നവരും ഇല്ല. ഇതു യൂറോപ്പാണല്ലോ! തുറമുഖവും ചുററുപാടും പട്ടാളമട്ടിൽ സൂക്ഷിക്കപ്പെടുന്നു. വെറും ഒരു പോലീസുകാരന്റെ വേഷം കണ്ടാൽ അയാൾ വലിയ കപ്പിത്താനാണെന്നു തോന്നും! നേപ്പിൾസ് നഗരം കുന്നിൻമുകളിൽ ഒന്നായി, തട്ടുതട്ടായി കിടക്കുന്ന കാഴ്ച വളരെ മനോഹരമാണ്. പട്ടണം നടന്നു കണ്ടുവരവെ കപ്പലിലേക്കുള്ള വഴി തെററി



നേപ്പിൾസു തുറമുഖവും വെസൂവിയസ് അഗ്നിപർവ്വതവും
(7-ാം പുറം)



ലണ്ടനിലെ പാർലിമെൻറ് മന്ദിരം (9-ാം പുറം)

യാണ് അവിടെ കാണുന്നതു്. ബിസ്കേ ഉൾക്കടലിൽ പ്രവേശിച്ചപ്പോൾ വലിയ കാററും പിശറും ഉണ്ടായി. കപ്പലിൽ മൂന്നാമത്തെ നിലയിലുള്ള തട്ടിൽക്കൂടി വെള്ളം വന്നടിച്ചു. അവസാനദിവസം ഇംഗ്ലീഷ് ചാനൽ!

ലണ്ടൻ! ഇവിടെ രണ്ടാഴ്ചയോളം താമസിച്ചു് ചരിത്രത്തിലും, സാഹിത്യത്തിലും പ്രഖ്യാതങ്ങളായ പാർലിമെൻറുമന്ദിരം, വെസ്റ്റ്മിനിസ്റ്റർ ആബെ, ബ്രിട്ടീഷ് മ്യൂസിയം, മുതലായ പല സ്ഥാപനങ്ങൾ ഞാൻ സന്ദർശിച്ചു. ലണ്ടനിൽ അനവധി ഭാരതീയവിദ്യാർത്ഥികളെ ഞാൻ കണ്ടു. ഇവരിൽ പലരും മലയാളികൾ തന്നെ. തിരുവിതാംകൂറുകാരായ അനവധി നായന്മാരും ഈഴവരും സുറിയാനി ക്രിസ്ത്യാനികളും ഈ കൂട്ടത്തിലുണ്ടായിരുന്നു. ഇവർ മിക്കവരും ഗൌവ്വർ തെരുവിലുള്ള വൈ. എം. സി. എ. യിലാണു താമസിച്ചിരുന്നതു്. ലണ്ടനിലെ ഈ വിഭാഗം കണ്ടാൽ തിരുവനന്തപുരമോ, എറണാകുളമോ ആണെന്നു തോന്നും.

രണ്ടാഴ്ച ലണ്ടനിൽ താമസിച്ചശേഷം ഞാൻ അമേരിക്കയിലേക്കു കപ്പൽ കയറി. യാത്രയാരംഭിച്ചു നാലുദിവസം കഴിഞ്ഞു ഞങ്ങളുടെ കപ്പലിൻെറ ചുററും കടൽകാക്കകൾ തനിച്ചും കൂട്ടമായും പറന്നുതുടങ്ങി. കരയടുത്തു എന്നുള്ളതിൻെറ നാന്ദിയാണിക്കാഴ്ച.

---

## 5. എല്ലിസ് ദ്വീപിലെ തടങ്കൽ

എന്നെ തടങ്കലിൽ പാർപ്പിക്കുന്നു—അർമ്മീനിയൻ യുവതിമാരുടെ കഥ—സ്വാതന്ത്ര്യപ്രതിമയുടെ ചില വിവരങ്ങൾ—എന്നെ വിസ്തരിക്കുന്നു—ഞാൻ രക്ഷപ്പെടുന്നു.

ഒടുവിൽ ഞങ്ങൾ ന്യൂയോർക്ക് തുറമുഖത്തെത്തി. ഇമ്മിഗ്രേഷൻ ഉദ്യോഗസ്ഥന്മാരും, കൂട്ടരും കപ്പലിൽ പ്രവേശിച്ചു ഞങ്ങളുടെ പാസ്സ്പോർട്ടും ആരോഗ്യസ്ഥിതിയും പരിശോധിച്ചുതുടങ്ങി. കുറെ

കഴിഞ്ഞു വെള്ളക്കാരെല്ലാം തന്നെ കപ്പലിൽനിന്നും ഇറങ്ങി ബന്ധുമിത്രാദികളുമായി പരസ്പരം കെട്ടിപ്പിടിച്ചു ചുംബനം ചെയ്തു. (ഇതു പാശ്ചാത്യരാജ്യങ്ങളിലെ പതിവാണ്). എന്നാൽ എന്നെയാകട്ടെ, സ്വാഗതം ചെയ്യാനോ, കെട്ടിപ്പിടിക്കാനോ ആരും ഉണ്ടായിരുന്നില്ല. "കരയ്ക്കിറങ്ങാൻ വരട്ടെ" എന്നൊരു ഉദ്യോഗസ്ഥൻ ഇതിനിടയ്ക്ക് എന്നോട് ആജ്ഞാപിച്ചു. ഏഷ്യാക്കാരെ വിദേഷിച്ച് അമെരിക്കയിൽ ചില നിയമങ്ങളുള്ളതായി ഞാൻ കേട്ടിട്ടുണ്ടായിരുന്നു. അതുകൊണ്ടായിരിക്കണം എന്നെ തടഞ്ഞുനിറുത്തിയതെന്ന് എനിക്ക് അപ്പോൾ തോന്നി.

ഒരുമണിക്കൂർ കാത്തിട്ടും ആരുംവന്ന് എന്റെ കഥ അന്വേഷിക്കുന്ന ലക്ഷണം കണ്ടില്ല. കരയ്ക്കിറങ്ങാൻ എന്നെ അനുവദിക്കുമോ എന്നു ഞാൻ കപ്പിത്താനോടു ചോദിച്ചപ്പോൾ "ഒരുപക്ഷേ എല്ലിസ് ദ്വീപുവരെ നിങ്ങൾക്കു പോകേണ്ടിവന്നേക്കാം. ഇമിഗ്രേഷൻഡിപ്പാർട്ടുമെൻറ് അവിടെയാണ്" എന്നായിരുന്നു അദ്ദേഹത്തിന്റെ മറുപടി.

ഇതിനുശേഷം തോക്കുപിടിച്ച് ഒരു പട്ടാളക്കാരനും സാധാരണ വേഷത്തിൽ വേറൊരുത്തനും, ഞാൻ നിന്ന മുറിയിൽ കയറിവന്നു. പട്ടാളക്കാരൻ ബൂട്ട്സ് "ക്ലിക്ക്" ചെയ്ത് എന്റെ ഇടത്തും മറേറയാൾ അങ്ങനെ ചെയ്ത് വലത്തും അകമ്പടിനിന്നു. കോണിപ്പടിവഴി ഞങ്ങൾ കരയിലിറങ്ങി. ഇങ്ങനെയാണ് "ഭൂലോകസ്വർഗ്ഗമായ" അമെരിക്കയിൽ ഞാൻ ആദ്യം കാലുവെച്ചത്.

പിന്നീട് ഒരു ബോട്ടിൽകയറി ഞങ്ങൾ എല്ലിസ് ദ്വീപിൽ എത്തി. വലിയ കണ്ണാടിജനലുകളുള്ള ഒരു ചെങ്കൽകെട്ടിടത്തിൽ പ്രവേശിച്ചു. ഇരുനൂറോളം സ്ത്രീപുരുഷന്മാർ അതിലുണ്ടായിരുന്നു. അവരിൽ ചിലർ തനിച്ച് ഉലാത്തുകയും മററു ചിലർ കൂട്ടമായിനിന്നു സംസാരിക്കയും ചെയ്തുകൊണ്ടിരുന്നു. ഭൂരിഭാഗവും യൂറോപ്യന്മാർ തന്നെ. ചിലരോടു സംസാരിക്കാൻ ശ്രമിച്ചെങ്കിലും, അവരിൽ ആർക്കും ഇംഗ്ലീഷ് നിശ്ചയമില്ലായിരുന്നതുകൊണ്ട് ഉദ്യമം നിഷ്ഫലമായി. ഇങ്ങനെയിരിക്കെ ഇംഗ്ലീഷു അറിയാവുന്ന ഒരു അറബിയുവാവിനെ കണ്ടുമുട്ടി കാര്യങ്ങൾ മനസ്സിലാക്കി.

അറബി: ഈ ഇമിഗ്രേഷൻ ആഫീസിൽവച്ചാണ് ഇങ്ങോട്ടു വരുന്നവരുടെ പാസ്പോർട്ട്, ധനസ്ഥിതി, സന്ദർശനോദ്ദേശം മുതലായ പല വിവരങ്ങളും അധികൃതന്മാർ ആരാഞ്ഞറിയുന്നത്. എന്റെ

കഥതന്നെ പറയട്ടെ! ഈ നാട്ടിൽ കുടിപാർക്കുന്നതിന്നു ഞാനും ഭാര്യയും രണ്ടുവയസ്സു പ്രായമുള്ള ഞങ്ങളുടെ ഒരു കുട്ടിയുമായി വന്നുചേർന്നു. വഴിമദ്ധ്യേ കുട്ടിക്കു ചൊറിപിടിച്ചതുകൊണ്ടു് അതിനെ അധികൃതർ ഇവിടെയുള്ള ആശുപത്രിയിൽ പാർപ്പിച്ചു. കുട്ടിക്കു സുഖമായാൽ ഉടനെ ഞങ്ങളെ വിട്ടയക്കും."

ഒരു ജർമ്മൻ പെൺകുട്ടി അപ്പോൾ ഞങ്ങളുടെ അടുത്തുകൂടി തുള്ളിച്ചാടിപ്പോയി.

"ആ ബാലിക അവളുടെ അച്ഛനമ്മമാരോടുകൂടി ഇവിടെയെത്തി. എന്നാൽ അവളുടെ പേരു പാസ്പോർട്ടിൽ പ്രത്യേകം ഉൾപ്പെടുത്താത്തതിനാൽ അവളെ ഇവിടെ തടങ്കലിൽ പാർപ്പിച്ചു്, അവരെ വിട്ടയച്ചു. അവൾക്കു ജർമ്മൻ മാത്രമേ അറിയാവൂ. ആ ഭാഷ സംസാരിക്കുന്ന വേറെ സ്ത്രീകളാരും ഇവിടെയില്ലായിരുന്നതിനാൽ അവൾക്കു കുറെ വിഷമമായി. അങ്ങനെയിരിക്കെ, മരിച്ചുപോയ ജ്യേഷ്ഠത്തിയുടെ പാസ്പോർട്ടു തന്റേതാക്കി ഒരു ജർമ്മൻയുവതി ഇവിടെയെത്തി. ഇങ്ങനെ ഇവർ വലിയ കൂട്ടുകാരായിട്ടു കഴിഞ്ഞുകൂടുകയാണു്."………

കൊമ്പൻമീശക്കാരനായ ഒരു ഇറ്റാലിയൻ ഗർവിഷ്ഠനായി ഞങ്ങളുടെ അരികിൽ അങ്ങോട്ടും ഇങ്ങോട്ടും നടക്കുന്നുണ്ടായിരുന്നു. അറബി തുടർന്നു:

"ഒരു വിപ്ലവകാരിയാണെന്നു് അമേരിക്കൻ ഗവൺമെന്റിനു സംശയം തോന്നുകയാൽ കരയ്ക്കിറങ്ങാൻ സമ്മതിക്കാതെ ഇയാളെ ഇവിടെ പാർപ്പിച്ചിരിക്കയാണു്. കുറെകഴിഞ്ഞു തിരിച്ചു് ഇറ്റലിയിലേക്കയയ്ക്കും. അവിടെ ചെന്നാൽ മുസ്സോളിനി ഇയാളെ വെടിവച്ചു കൊല്ലുമത്രെ."

ഒരു മൂലയിൽ, അൽജീരിയാക്കാരനായ ഒരു വൃദ്ധനും അയാളുടെ വൃദ്ധയായ ഭാര്യയും ഇരിപ്പുണ്ടായിരുന്നു. അവരുടെ ചരിത്രവും ആ അറബി പറകയുണ്ടായി.

"കഴിഞ്ഞ മഹായുദ്ധകാലത്തു് ഇവർ തുർക്കിയിൽനിന്നും ഒളിച്ചോടി, ക്യൂബായിൽ ജോലി ഉണ്ടായിരുന്ന ഒരു പുത്രന്റെകൂടെ താമസിച്ചിരിക്കെ ഐക്യനാട്ടിൽ കൂലിവേലചെയ്തു വന്നിരുന്ന വേറൊരു പുത്രനെ കാണാൻ വന്നതാണു്. അമേരിക്കയിൽ ആറു മാസംമാത്രം താമസിക്കാനേ ഇവർക്കു് അനുവാദം നൽകിയിരുന്നുള്ളു.

എന്നാൽ അമേരിക്കയിലെ സുഖജീവിതം ആസ്വദിച്ചു ഇവർ തിരിയെ പോകയില്ലെന്നായപ്പോൾ, ഇവരെ അറസ്റ്റ്ചെയ്തു ക്യൂബായിലേക്ക് അയച്ചു. എന്നാൽ ക്യൂബൻഗവൺമെൻറാകട്ടെ, ഇവരെ അവിടെയിറങ്ങാൻ അനുവദിക്കാതെ ആ കപ്പലിൽത്തന്നെ തിരിച്ച് അമേരിക്കയിലേക്ക് അയച്ചു. പിന്നീട് അമേരിക്കൻഗവൺമെൻറ് ഇവരെ തുർക്കിയിലേക്ക് അയയ്ക്കാൻ ഏർപ്പാടുകൾ ചെയ്തെങ്കിലും, യുദ്ധകാലത്തു സ്വരാജ്യത്തിൽനിന്ന് ഒളിച്ചോടിപ്പോയ കാരണത്താൽ അവിടത്തെ ഗവൺമെൻറ് ഇവരെ സ്വീകരിക്കാൻ വിസമ്മതിച്ചു. ഇവരെ ക്യൂബായിലേക്ക വീണ്ടും അയയ്ക്കുന്നതിന് അമേരിക്കൻ ഗവൺമെൻറ തീരുമാനിച്ചതിന്റെ ഫലമായി ഇവിടെ താമസിപ്പിച്ചിരിക്കയാണ്".

അന്നു വൈകുന്നേരം വാർഡറന്മാരുടെ അകമ്പടിയോടെ കാററു കൊള്ളാൻ ഞങ്ങളെ പുറത്തുകൊണ്ടുപോയി. യുദ്ധത്തിൽ പിടിച്ച തടവുപുള്ളികളെപ്പോലെ അധികൃതർ ഞങ്ങളോടു പെരുമാറി. വെള്ളത്തിൽ ചാടി നീന്തി ആരും അമേരിക്കയിൽ പ്രവേശിക്കാതിരിക്കാൻ ദ്വീപിനു ചുററും ദ്രുതഗതിയിൽ അനേകം റോന്തുകപ്പലുകൾ ചുററിക്കൊണ്ടിരുന്നു.

വിശ്വവിഖ്യാതമായ സ്വാതന്ത്ര്യപ്രതിമ ഞങ്ങളുടെ മുമ്പിലെന്നോണം അടുത്തുതന്നെയുള്ള ബെഡ്ലോ ദ്വീപിൽ നിൽക്കുന്നുണ്ട്. ഇതു ഭീമാകൃതിയിലുള്ള ഒരു രൂപമായിരുന്നു. അമേരിക്കരുടെ സ്വാതന്ത്ര്യലബ്ധിയിൽ അനുമോദിച്ച്, ഫ്റെഞ്ചുകാർ അവർക്ക് ഒരു ശാശ്വത സ്മാരകമായി സമ്മാനിച്ചതായിരുന്നു ഈ പ്രതിമ. നൂററിയമ്പതടി പൊക്കമുള്ള ഈ പ്രതിമ അത്രയുംതന്നെ പൊക്കമുള്ള ഒരു അധിഷ്ഠാനവേദിയിലാണു സ്ഥാപിച്ചിരിക്കുന്നതു്. മൂക്കിന് നാലടിയും, ചൂണ്ടുവിരലിന് എട്ടടിയും, നഖത്തിന് ഒരടിയും നീളമുണ്ട്. തലയിൽ നാല്പതുപേരും, കൈയിലെ ദീപശിഖയുടെ മുകൾഭാഗത്തു പന്ത്രണ്ടുപേരും നില്ക്കത്തക്ക വിസ്താരമുണ്ടെന്നു പറഞ്ഞാൽ പ്രതിമയുടെ വലുപ്പം ഊഹിക്കാമല്ലോ.

ആറുമണിയ്ക്കായിരുന്നു അത്താഴം. നെടുനീളത്തിൽ അനവധി മേശകളും അവയ്ക്കു ചുററും കസേരകളും ഇട്ടിരുന്നു. എന്നാൽ ഇരിപ്പിടത്തിനും, റൊട്ടിക്കും ബട്ടറിനും ആദിയെയുള്ളവർ തമ്മിൽ വലിയ പിടിയും വലിയുമായി. അത്താഴത്തിനുശേഷം അറബിയും ഞാനും വീണ്ടും ഒന്നിച്ചുകൂടി.

അറബി: നിങ്ങൾ ഒരു ഈസ്റ്റ് ഇൻഡ്യാക്കാരനാണെന്ന് ആരോടും പറയരുത്. അക്കൂട്ടരെ ഈ നാട്ടിൽ വലിയ പുച്ഛമാണ്.

ഇൻഡ്യാക്കാരെ അമേരിക്കർ സാധാരണ ഹിന്ദു എന്നാണു വിളിക്കുന്നതെന്നു മുമ്പൊരിക്കൽ പറഞ്ഞല്ലോ. എന്നാൽ സക്കാർ എഴുത്തുകുത്തുകളിൽ നമ്മെ ഈസ്റ്റ് ഇൻഡ്യാക്കാരെന്നാണു പറയുന്നത്.

• എഴരമണിക്കു നിദ്രയ്ക്കുള്ള സമയമായി. ഒന്നിനു പുറകെ ഒന്നായി ഉറക്കമുറിയിലേക്കു ഞങ്ങൾ നടന്നുതുടങ്ങി. ഒരു മൂലയിൽ എത്തിയപ്പോൾ ഒരു വാർഡർ എന്റെ പുറത്തു തട്ടിക്കൊണ്ട് എന്നോടുമാത്രം നില്ക്കാൻ ആജ്ഞാപിച്ചു. എന്നെ ഒരു മുറിയിൽ ഇട്ടുപൂട്ടി. ചുററുപാടും നിശ്ശബ്ദം! കാലത്ത് ആറുമണിക്കു വാതിലിൽ "ക്ലിക്ക്" എന്നൊരു ശബ്ദംകേട്ടു, തുറന്നു പുറത്തിറങ്ങിയപ്പോൾ, അറബി ഓടി എന്റെ അടുത്തെത്തി.

അറബി: ഞങ്ങളുടെ ഉറക്കറയിൽ അങ്ങയെ കണ്ടില്ലല്ലോ. എവിടെയായിരുന്നു ?

ഞാൻ: എനിക്കു മുകളിൽ ഒരു മുറി കിട്ടി.

അറബി: നിങ്ങൾ ഭാഗ്യവാൻ! ഞങ്ങൾ ഒരു നൂററമ്പതൊന്നിച്ചാണ് ഒരു മുറിയിൽ ഉറങ്ങുന്നത്. കപ്പലിലെപ്പോലെ ഒന്നിനുമുകളിൽ ഒന്നായി ഉറപ്പിച്ചിട്ടുള്ള ബെഞ്ചുകളിലാണ് ഉറക്കം. ഒരിക്കലും സുഖമായുറങ്ങാൻ സാധിക്കയില്ല. രാത്രി മുഴുവൻ ചിലർ പാട്ടും, മററു ചിലർ ചിരിയും ചുമയും; ആകപ്പാടെ വലിയ ബഹളം!

ഞാൻ: അപ്പോൾ എന്റെ ജാതിയേയോ, നാടിനേയോ പററി നാണിച്ചിട്ടാവശ്യമില്ല?"

ആഫീസിലെ ജോലിക്കാരായ ചില യുവതികൾ ബാൽക്കണിയിൽനിന്നു വർത്തമാനക്കടലാസ്സുകളും, മാസികകളും ഞങ്ങൾക്കു വലിച്ചെറിഞ്ഞുതന്നു. അവയ്ക്കും വലിയ പിടിയും വലിയും; ആ യുവതികൾ ഈ തമാശ നോക്കി കുറേനേരം നിന്നശേഷം മറഞ്ഞു.

മണി ഒൻപതായി. ഒരു വാർഡർ എന്നെ വിളിച്ച് അടുത്ത ഒരു മുറിയിലേക്കു കൊണ്ടുപോയി. അത് ഒരു കോടതിയായിരുന്നു. ഒരു പീഠത്തിൽ രണ്ടു ജഡ്ജിമാർ സഗൗരവം ഇരിക്കുന്നു. എന്റെ പാസ്സ്പോർട്ട്, വിസാ, മുതലായ പ്രത്യക്ഷപത്രങ്ങൾ എടുത്തു ജഡ്ജിമാർ ചോദ്യങ്ങൾ തുടങ്ങി.

ഒരു ജഡ്ജി: നിങ്ങളുടെ പേര്?... വയസ്സ്?....ജാതി?....മതം?....

ഇത്യാദി കുറേ ചോദ്യങ്ങൾക്കുശേഷം,

മറ്റേ ജഡ്ജി: നിങ്ങൾക്കു ഭ്രാന്തുണ്ടായിട്ടുണ്ടോ? പൂർവികന്മാരിൽ ആർക്കെങ്കിലും ഭ്രാന്തുണ്ടായിരുന്നോ?............

ഒരു ജഡ്ജി: നിങ്ങൾക്ക് എത്ര ഭാര്യമാരുണ്ട്?

ഞാൻ: ഒന്നേ ഉള്ളു.

മറ്റേ ജഡ്ജി: ബഹുഭാര്യാത്വം നിങ്ങളുടെ നാട്ടിൽ സാധാരണ നടപ്പുണ്ടല്ലോ. നിങ്ങളും അക്കൂട്ടത്തിലാണോ?

ഞാൻ: ഒരു ഭാര്യതന്നെ വലിയ വിഷമം. പിന്നെ രണ്ടായാലോ?

ജഡ്ജിമാർ പരസ്പരം നോക്കി പുഞ്ചിരികൊള്ളുന്നു.

(ബഹുഭാര്യാത്വമുള്ള ജാതിക്കാർക്ക് ആ നാട്ടിൽ പ്രവേശനമില്ലത്രെ!)

പകരുന്ന വ്യാധികൾ ഉണ്ടോ? പഠിത്തത്തിനു വേണ്ട പണം അയക്കാൻ വീട്ടിൽ സ്വത്തുണ്ടോ? ഇപ്പോൾ കൈവശം എത്ര പണം ഉണ്ട്? (അമേരിക്കയിൽ വരുന്നവരോടെല്ലാം ഈ കാര്യങ്ങൾ സകലതും ചോദിച്ചറിയണമെന്നാണു നിയമം.) ഒടുവിൽ ഒരു ജഡ്ജി എന്നോട് ഇങ്ങനെ പറഞ്ഞു:—

"സർ, ഞങ്ങളുടെ സ്വതന്ത്രരാജ്യത്തിലേക്കു നിങ്ങളെ സസന്തോഷം സ്വാഗതംചെയ്തുകൊള്ളുന്നു........................എന്നാൽ ഞങ്ങളുടെ നാട്ടിൽനിന്നു പണം സമ്പാദിച്ചേക്കാം എന്നു വിചാരിക്കരുതേ! അതു ഞങ്ങളുടെ നിയമത്തിനു വിരോധമാണ്. നിങ്ങൾ പഠിക്കാനാണു ഇവിടെ വന്നിരിക്കുന്നത്. അതിനു മാത്രമേ അനുവാദവുമുള്ളു. കഴിയും വേഗം അതു പൂർത്തിയാക്കി മടങ്ങിപ്പൊയ്ക്കൊള്ളണം! O. K."

ഈ സ്വാഗതം കേട്ട ഞാൻ വിരണ്ടു.

ആവൂ, ബദ്ധപ്പാടുകളെല്ലാം ഇപ്പോൾ അവസാനിച്ചു എന്നു വിചാരിച്ചു ഞാൻ സമാധാനപ്പെട്ടു. ന്യൂയോക്കിലേക്കു പോകാൻ പുറത്തേക്കു ഇറങ്ങിയപ്പോൾ ഒരു കാവൽ പടയാളി എന്നെ തടഞ്ഞു. മിഷിഗൻ സർവകലാശാലയിൽ എനിക്കു പ്രവേശനം തന്നതായി

എന്റെ വിസായിൽ രേഖപ്പെടുത്തിയിരുന്നതുകൊണ്ടു ന്യൂയോർക്കിൽ ഇറങ്ങാൻ അനുവദിക്കയില്ലെന്നായി. ''മിഷിഗൻ'' എന്നു ഇംഗ്ലീഷിൽ അച്ചടിച്ച ഒരു ചെറിയ കടലാസ്സുകൊടി അപ്പോൾതന്നെ എന്റെ കോട്ടിൽ അവരാരോ കുത്തി. എന്നെപ്പോലെ കൊടികുത്തിയ വേറെ അനവധി സ്ത്രീപുരുഷന്മാർ നിന്നിരുന്ന ഒരു മുറിയിലേക്കു കൊണ്ടുചെന്നാക്കി.

ഞാൻ: ഹേ! ഈ കൊടി എന്തിനാണ്?

"അതു നിങ്ങൾ വഴിതെറ്റിപ്പോകാതിരിക്കാനാണ്!"

ഇത്രടം വന്നിട്ട് ന്യൂയോർക്ക് ഒന്നു കാണാൻ സാധിക്കയില്ലെന്നോ? ഇംഗ്ലണ്ടിൽനിന്നും പുറപ്പെടുന്നതിനുമുമ്പ്, അപരിചിതനായ എന്നെ ന്യൂയോർക്കിൽ സ്വീകരിക്കണമെന്ന് അമേരിക്കയിലെ ഹിന്ദുസ്ഥാൻ അസ്സോസിയേഷനെ അറിയിച്ചിരുന്നതനുസരിച്ച് അവരിലൊരാൾ പിയറിൽ കാത്തുനില്പുണ്ടായിരുന്നെങ്കിലും, ഒടുവിൽ എന്നെ കാണാതിരുന്നതുകൊണ്ട് എല്ലിസ് ദ്വീപിലേക്കു കൊണ്ടുപോയിരിക്കുമെന്ന് അനുമാനിച്ച് അദ്ദേഹം അവിടെ വന്നുചേർന്നു.

" മി. വർഗീസ്? " എന്ന് എന്റെ തോളിൽ തട്ടി അദ്ദേഹം ചോദിച്ചു. ഇദ്ദേഹം സ്വദേശിയാണെന്നുമാത്രമല്ല, മലയാളി കൂടിയാണെന്നറിഞ്ഞപ്പോൾ എനിക്കുണ്ടായ സന്തോഷം പറഞ്ഞറിയിക്കേണ്ടല്ലോ.

ഇതിനുശേഷം ഞങ്ങളുടെ സംഭാഷണം എല്ലാം മലയാളത്തിൽ തന്നെ. അദ്ദേഹത്തിന്റെ ജാമ്യത്തിൽ ഞാൻ ന്യൂയോർക്കിൽ ഇറങ്ങി. ന്യൂയോർക്കിലേക്ക് ഉടൻ പുറപ്പെടാൻ തയ്യാറായി ചൂളംവിളിച്ചു കിടന്ന ബോട്ടിൽകയറി ഞാൻ എല്ലിസ് ദ്വീപിൽനിന്ന് രക്ഷപ്രാപിച്ചു.

---

## 6. "ഭൂലോകസ്വർഗ്ഗം"

കപ്പൽസഞ്ചാരം വെള്ളക്കാർക്ക് മാത്രം—ഭാരതീയരെ വേണ്ട.

എല്ലിസ് ദ്വീപിൽവെച്ചുണ്ടായ അനുഭവങ്ങൾകൊണ്ടും വേറെ അനേകകാരണങ്ങൾകൊണ്ടും, ഐക്യനാട്ടിലേക്ക പ്രവേശനം നിയന്ത്രി

ക്കുന്നതിന് അനവധി വ്യവസ്ഥകൾ ഉണ്ടെന്ന് എനിക്കു മനസ്സിലായി. ഏഷ്യാക്കാരെ വിരോധിച്ചു പല നിയമങ്ങളും അവിടെ പാസ്സാക്കിയിട്ടുണ്ട്. ആംഗ്ലോസാക്സന്മാർക്കു മാത്രമേ അമേരിക്കയിൽ പൌരാവകാശമുള്ളു എന്ന് ആദ്യം ഒരു നിയമം പാസ്സാക്കി, മംഗോളജാതീയരും മഞ്ഞനിറക്കാരുമായ ജപ്പാൻകാരേയും ചൈനാക്കാരേയും ബഹിഷ്കരിച്ചുതുടങ്ങി. ഹൂണർ, ദ്രാവിഡർ മുതലായവരുമായി അനേകശതാബ്ദങ്ങളായി സങ്കരമുണ്ടാകയാൽ ഭാരതീയർ പരിപൂർണ്ണ ആര്യന്മാരല്ലെന്നുള്ളതുകൊണ്ട് അവക്കും പൌരാവകാശം നിഷേധിച്ചു.

ഭാരതീയരെ പൌരന്മാരാക്കയില്ലെന്നുതന്നെയല്ല ആ നാട്ടിൽ, വസ്തുക്കൾ സമ്പാദിച്ചു സ്ഥിരമായി താമസിച്ചിരുന്നവരെ പലവിധങ്ങളിലും അസഹ്യപ്പെടുത്താനും അമേരിക്കൻ ഗവമ്മെണ്ടു ഉദ്യമിച്ചു. അവക്കു വോട്ടുചെയ്യുന്നതിനോ, വസ്തുക്കൾ സമ്പാദിക്കുന്നതിനോ അവകാശമില്ലെന്നു തീരുമാനിച്ചതുകൂടാതെ ഈ നിയമങ്ങൾ കഴിഞ്ഞകാലത്തേക്കുകൂടി ബാധകമാക്കി അവരുടെ വസ്തുക്കൾ ഉടനെ വിററുകൊള്ളണമെന്നാജ്ഞാപിച്ചു. എന്നാൽ ഈ നിർബന്ധവിധിനകൊണ്ടു വലിയ നഷ്ടവും സങ്കടവും അവക്കുണ്ടാകുമായിരുന്നു. അതിനാൽ ആ നാട്ടിലുണ്ടായിരുന്ന ഭാരതീയരും, അവരിൽ സഹതാപം തോന്നിയിരുന്ന അമേരിക്കരും, ബ്രിട്ടീഷ് ഇന്ത്യൻ ഗവമ്മെണ്ടും, ഈ പുതിയ നിയമം റദ്ദുചെയ്യിക്കാൻ നിരന്തരപരിശ്രമങ്ങൾ ചെയ്തു. പ്രതികാരമായി അമേരിക്കൻ മിഷണറിമാർ ഇന്ത്യയിൽ സമ്പാദിച്ചിട്ടുള്ള വസ്തുക്കൾ വില്പിക്കുന്നതിന് ഇവിടെ നിയമം പാസ്സാക്കുമെന്ന് അമേരിക്കൻഗവമ്മെണ്ടിനെ അറിയിച്ചു. ഇതിന്റെ എല്ലാം ഫലമായി അമേരിക്കയിൽ ഭാരതീയക്ക് എതിരായി ഉണ്ടായ നിയമത്തിന്റെ ആ ഭാഗം റദ്ദുചെയ്തില്ലെങ്കിലും നടപ്പിൽ വരുത്തിയില്ല.

പക്ഷെ ഈ നിയമങ്ങൾക്കുശേഷം വിദ്യാഭ്യാസത്തിനായി ഭാരതീയക്ക് അവിടെ വേണ്ടിടത്തോളംകാലം താമസിക്കാൻ അനുവാദമുണ്ടായിരുന്നു. എന്നാൽ പണം സമ്പാദിക്കുന്നതിനു പ്രത്യേകം സൌകര്യമുള്ള അമേരിക്കയിൽ വിദ്യാർത്ഥികൾ എന്ന വേഷത്തിൽ അനവധി വിദേശിയർ വന്നതുകൊണ്ട് അതിനെ തടയാനായി വീണ്ടും ചില പുതിയ നിയമങ്ങൾ അവർ പാസ്സാക്കി. ഇപ്രകാരം വിദ്യാർത്ഥികളായി അവിടെ ചെല്ലുന്നവർ പഠിപ്പല്ലാതെ കച്ചവടത്തിലോ ജോലിയിലോ ഒന്നും പ്രവേശിക്കാൻ പാടില്ലെന്നു നിഷ്കർഷചെയ്തു. പിന്നെ

വിനോദയാത്രക്കാരായി അവിടെ ചെല്ലുന്ന വിദേശീയക്ക് ഒരു ക്ലിപ്ത കാലംമാത്രം താമസിക്കുന്നതിന് അനുവാദമുണ്ട്. എന്നാൽ വിദ്യാർത്ഥികളാകട്ടെ, വിനോദയാത്രക്കാരാകട്ടെ അവിടെനിന്നു പണം സമ്പാദിക്കാതിരിക്കാൻ വേണ്ട പ്രതിവിധികൾ ചെയ്തിട്ടുണ്ട്. പണം സമ്പാദിച്ചാൽ ഉടനെ അവരെ നാടുകടത്തും. ഇതിന്റെ എല്ലാം ഉദ്ദേശം വിദേശീയർ അവരുടെ പണം തട്ടിക്കൊണ്ടുപോകാതിരിക്കണമെന്നാണ്.

ബഹുഭാര്യാസമ്പ്രദായാനുഷ്ഠാതാക്കൾക്ക് ആ നാട്ടിൽ പ്രവേശനമില്ലെന്നു പറഞ്ഞല്ലോ. ഇങ്ങിനെയിരിക്കെ ഒരു മുഹമ്മദീയവിദ്യാർത്ഥി അമേരിക്കയിൽ വരാനിടയായി. തന്റെ മതത്തിൽ ബഹുഭാര്യാത്വം അനുവദിച്ചിട്ടില്ലേ എന്ന് അധികൃതർ ചോദിച്ചതിന് ഉണ്ടെന്നു മറുപടിപറഞ്ഞപ്പോൾ അയാളെ തിരിച്ചയക്കാനുള്ള നടപടികൾ ആരംഭിച്ചു. ഒടുവിൽ ഇതിന്റെ കാരണം മനസ്സിലാക്കിയശേഷം തന്റെ മതം ബഹുഭാര്യാത്വം അനുവദിച്ചിട്ടുണ്ടെങ്കിലും, അത് അവശ്യമാണെന്നു തനിക്കു ബോദ്ധ്യമുണ്ടെന്നും, ഏതുനിലയിലും തനിക്കു ഭാര്യതന്നെ ഇല്ലെന്നും അവരെ ബോദ്ധ്യപ്പെടുത്തി. അങ്ങിനെ നമ്മുടെ മുഹമ്മദീയസഹോദരൻ അമേരിക്കയിൽ പ്രവേശിച്ചു. സ്വജാതിയിൽ ഒരു ഭാര്യ ഇരിക്കെ, തങ്ങളുടെ നാട്ടിൽനിന്ന് ഒരു തരുണിയെക്കൂടി തട്ടിക്കൊണ്ടുപോയി മറവുള്ള ഭാര്യമാരുടെ കൂട്ടത്തിൽ ഇട്ട് കഷ്ടപ്പെടുത്തിയേക്കുമോ എന്നുള്ള ഭയംകൊണ്ടായിരിക്കാം ഈ നിയമം പാസ്സാക്കിയിരിക്കുന്നതു്.

ഏഷ്യാക്കാർക്ക് ഇങ്ങനെ പൌരാവകാശം നിഷേധിച്ചിരിക്കവെ യൂറോപ്യർക്ക് അവിടെ കുടിയേറിത്താമസിക്കുന്നതിനു സർവ്വസ്വാതന്ത്ര്യമുണ്ട്. ന്യൂയോർക്കിൽ സ്ഥാപിച്ചിട്ടുള്ള സ്വാതന്ത്ര്യപ്രതിമ വെള്ളക്കാരെമാത്രം ഉദ്ദേശിച്ചാണെന്ന് ഇപ്പോൾ മനസ്സിലാകുമല്ലോ. വെള്ളക്കാരാൽ സ്ഥാപിതമായ ഐക്യനാട്ടിലെ സംസ്കാരം പുലർത്തിക്കൊണ്ടുപോകാൻ വെള്ളക്കാർക്കുമാത്രമേ സാധിക്കുകയുള്ളൂ എന്നാണ് അഭിമതം. എന്നാൽ കുടിയേറിപ്പാർക്കാൻവരുന്നവരുടെ സംഖ്യ കൊല്ലത്തിൽ ഒരു ലക്ഷത്തിൽകൂടുതലാകാൻ പാടില്ലെന്നു ഗവൺമെന്റു നിശ്ചയിച്ചിട്ടുണ്ട്. ഭ്രാന്തന്മാർക്കും, ചെകിടന്മാർക്കും, ശിക്ഷയേററവർക്കും, അക്ഷരജ്ഞാനമില്ലാത്തവർക്കും, പകരുന്ന വ്യാധിയുള്ളവർക്കും, അംഗവൈകല്യമുള്ളവർക്കും അവിടെ പ്രവേശനമില്ല. കായികമായും മാനസികമായും സർവ്വഥാ യോഗ്യതയുള്ളവർക്കുമാത്രം പൌരാവകാശം നൽകുന്നു.

ഇപ്രകാരം ബുദ്ധിപൂർവ്വമായ അനേകം നിബന്ധനകൾമൂലമാണ് അമേരിക്കാ "ഭൂലോകസ്വർഗ്ഗം" (God's Own Country) ആയി അവർ പുലർത്തിക്കൊണ്ടുപോകുന്നതു്. ജർമ്മനി, ഫ്രാൻസ്, ഇററലി, സ്പെയിൻ; ഹോളണ്ട് മുതലായ രാജ്യങ്ങളിൽനിന്നു വന്നുചേരുന്ന അനേകലക്ഷം ജനങ്ങളെ ഇംഗ്ലീഷുപഠിപ്പിച്ചും, നക്ഷത്രങ്ങളാലും വരകളാലും അലംകൃതമായ അമേരിക്കൻപതാക വന്ദിപ്പിച്ചും, അതിനനുബന്ധത്തിനനു യോജ്യമായ ഒരന്തരീക്ഷം മനസ്സിൽ സൃഷ്ടിച്ചും അവരെ ഉത്തമഅമേരിക്കരായി രൂപാന്തരപ്പെടുത്തുന്നു.

---

## 7. പ്രായോഗിക വിദ്യാഭ്യാസം

ഇൻറർനാഷനൽ ഹൌസ്—നാല്പതിനായിരം വിദ്യാർത്ഥികളുള്ള സർവ്വകലാശാല—ഡിഗ്രിക്കച്ചവടം—കൂലിവേല അഭിമാനകരം.

ന്യൂയോർക്കിൽ "റിവർസൈഡ് ഡ്രൈവ്" എന്ന നടക്കാവിൽ 500-ാംനമ്പരായ ഇൻറർനാഷനൽ ഹൌസിലാണു ഞാൻ താമസമുറപ്പിച്ചതു്. പതിനാലു നിലകളും അഞ്ഞൂറിൽപരം വിദ്യാർത്ഥികൾ താമസിക്കുന്നതുമായ ഈ മന്ദിരം, കോടീശ്വരനായ റോക്ക്ഫെല്ലർ തൊണ്ണൂറുലക്ഷം രൂപാ ചെലവാക്കി പണിയിച്ചു, വിദ്യാഭ്യാസാർത്ഥം ന്യൂയോർക്കിൽ വന്നുചേരുന്ന വിദേശീയർക്കു താമസിക്കുവാൻ വിട്ടുകൊടുത്തതാണ്. ഇവിടെ മുന്നൂററിയൻപതു പുരുഷന്മാരും, നൂററിഎഴുപതു സ്ത്രീകളും ഒരുമിച്ച്—എന്നാൽ കെട്ടിടത്തിന്റെ ഓരോ വശത്തായി—താമസിച്ചുവരുന്നു. വിദ്യാർത്ഥിനികൾക്കും വിദ്യാർത്ഥികൾക്കും ഒരുമിച്ചിരുന്നു സ്വൈരസല്ലാപം നടത്തുന്നതിനു പല വിശാലശാലകളും അലങ്കാരമുറികളുമുണ്ട്. ഈ പരിതഃസ്ഥിതികളിൽ ഉത്ഭവിക്കുന്ന പരിചയം ചിലപ്പോൾ പ്രണയമായിത്തീർന്നു വിവാഹബന്ധത്തിൽ പരിണമിക്കാറുണ്ട്. ഈ കൂട്ടത്തിൽ ഭാരതീയരിൽ ചിലർ മദാമ്മമാരെയും, ഒരു ബർമ്മാക്കാരി ഒരു സ്വിററ്സർലണ്ടുകാരനെയും കല്യാണം കഴിച്ചതു് എനിക്കറിയാം. ഇവിടെ താമസിക്കുന്ന വിദ്യാർത്ഥികൾ പഠിക്കാത്ത വിഷയങ്ങളില്ല. മതം, തത്വജ്ഞാനം, നൃത്തം, സംഗീതം, ധനശാസ്ത്രം, ഭക്ഷണശാസ്ത്രം, ശില്പശാസ്ത്രം, ഇഞ്ചിനീയറിംഗ്, പ്രസിദ്ധീകരണം ഇത്തരം നൂറുകാര്യങ്ങൾ പഠിക്കുവാനാണു ഭൂലോകത്തിന്റെ

നാനാദേശങ്ങളിൽനിന്നും ഇവർ വന്നുചേരുന്നതു്. ഇംഗ്ലണ്ടു്, ജപ്പാൻ, ജർമ്മനി, ദക്ഷിണാഫ്രിക്കാ, റഷ്യാ, നൈജീരിയ (ആഫ്രിക്കയിൽ), തുർക്കി, ആസ്ത്രേലിയാ, സ്വീഡൻ, ഇൻഡ്യാ, ഫ്രാൻസ്, ബ്രസീൽ, ന്യൂസിലണ്ടു്, ചിലെ, ചൈനാ, സയാം, പേർഷ്യ എന്നിങ്ങനെ ഏഴുപത്തഞ്ചിൽ കൂടുതൽ രാജ്യങ്ങളിൽനിന്ന് അഞ്ഞൂറിൽപ്പരം സ്ത്രീപുരുഷന്മാർ ആ മന്ദിരത്തിൽ സമാധാനസന്തോഷത്തോടെ ഒരുമിച്ചു താമസിക്കുന്നതു കണ്ടാൽ, അവിടം സർവ്വലോകസമുദായമൈത്രിയുടെ കേളീരംഗമാണെന്നു തോന്നും. റോക്ക്ഫെല്ലറുടെ ആദർശമായ 'സാഹോദര്യം വിജയിക്കട്ടെ' എന്ന മുദ്രാവാക്യം ഈ മന്ദിരത്തിന്റെ മുകപ്പിൽ കൊത്തിവെച്ചിട്ടുണ്ടു്.

റോക്ക്ഫെല്ലറുടെ ദാനമാണെങ്കിലും, ഇതൊരു സത്രമോ, ഊട്ടുപുരയോ അല്ല; അവിടെ ഒരു മുറിക്കു് ആഴ്ചയിൽ പതിനഞ്ചുറുപ്പികമുതൽ ഇരുപത്തെട്ടുറുപ്പികവരെ വാടകയുണ്ടു്. ഭക്ഷണത്തിനു സാധാരണമായി ദിവസമൊന്നിനു ചുരുങ്ങിയതു നാലുറുപ്പിക വേണ്ടിവരും. ന്യൂയോർക്കിലെ ഈ പുതിയ ജീവിതരീതിയിൽ പ്രവേശിച്ചെങ്കിലും, മിഷിഗനിലേക്കു പോകാഞ്ഞതുകൊണ്ടു ഗവർമ്മെണ്ടു് എന്നെ പിടികൂടുമെന്ന ഭയംകൊണ്ടും, വീണ്ടും എല്ലിസ് ദ്വീപിലേക്കു പോകാനുള്ള വൈമനസ്യംകൊണ്ടും, ഇൻറർനാഷനൽഹൌസിൽ താവളമുറപ്പിച്ചു് ആ നാട്ടിലെ അദ്വിതീയമായ കൊളമ്പിയാ സർവ്വകലാശാലയിൽച്ചേർന്നു ഞാൻ അമേരിക്കൻജീവിതം ആരംഭിച്ചു. പിന്നീടു സർവ്വകലാശാലാധികൃതർ ഗവർമ്മെണ്ടുമായി എഴുത്തുകുത്തുകൾ നടത്തിയതിന്റെ ഫലമായി എനിക്കു പ്രയാസമൊന്നും നേരിട്ടില്ല.

അമേരിക്കയിൽ അഞ്ഞൂറിൽപ്പരം ഉപരിവിദ്യാഭ്യാസസ്ഥാപനങ്ങളുള്ളതിൽ, മൂന്നു സർവ്വകലാശാലകൾക്കാണു പ്രാധാന്യം—ഹാർവാർഡ്, യേൽ, കൊളമ്പിയാ; ഹാർവാർഡിനേയും, യേലിനേയും, ഇംഗ്ലണ്ടിലെ ഓക്സ്ഫോർഡ്, കേംബ്രിഡ്ജ് എന്നീ സർവ്വകലാശാലകളോടു സാദൃശ്യപ്പെടുത്താം. കൊളമ്പിയാ, ലണ്ടൻ യൂനിവേഴ്സിറ്റിയെപ്പോലെ, ഒരു വലിയ നഗരത്തിലാണു സ്ഥിതിചെയ്യുന്നതു്. ഈ സർവ്വകലാശാലയ്ക്കു് ഏകദേശം മുപ്പത്തിഅഞ്ചുകോടി രൂപയുടെ സ്വത്തുണ്ടു്; നടത്തിപ്പിനു പ്രതിവർഷം മൂന്നുകോടിരൂപാ ചെലവുണ്ടു്. ഇവിടെ ശരാശരി മുപ്പത്തയ്യായിരംമുതൽ നാല്പതിനായിരംവരെ വിദ്യാർത്ഥികൾ പഠിച്ചുവരുന്നുണ്ടെന്നും, അദ്ധ്യാപകന്മാരായി ആയിരത്തിഎഴുനൂറു പേരുണ്ടെന്നും പറഞ്ഞാൽ, ഈ സ്ഥാപനത്തിന്റെ സാമാന്യരൂപം

ഗ്രഹിക്കാമല്ലോ. അമേരിക്കയിലെ മററു ചില സർവകലാശാലകളിലെ വിദ്യാർത്ഥികളുടെ സംഖ്യ കേട്ടാൽ, അതു വല്ല പട്ടണത്തിലെ ജനസംഖ്യയാണോ എന്നു തോന്നിപ്പോകും. ബോസ്റ്റണിൽ പതിനാലായിരവും, കാലിഫോർണിയായിൽ പത്തൊൻപതിനായിരവും, ചിക്കാഗോയിൽ പതിമൂവായിരവും, ന്യൂയോർക്കിൽ ഇരുപത്തെണ്ണായിരവും വിദ്യാർത്ഥികൾ പഠിച്ചുവരുന്നു. അമേരിക്കയിലെ സർവകലാശാലകളിൽ പഠിപ്പിക്കാത്ത വിഷയങ്ങളില്ലതന്നെ. അവിടെ വൈദ്യംമുതൽ നൃത്തംവരെയും, ശില്പശാസ്ത്രംമുതൽ നീന്തൽവരെയും പഠിക്കാം.

ഏതെങ്കിലും ഒരു വിഷയത്തെസ്സംബന്ധിച്ച് ഒരു പ്രബന്ധം എഴുതി അയക്കമാത്രം ചെയ്താൽ എം. ഏ., പിഎച്ച്. ഡി. മുതലായ ഡിഗ്രികൾ കെട്ടുകെട്ടായി അവിടത്തെ സർവകലാശാലകളിൽനിന്നു വാങ്ങാമെന്നു നമ്മുടെനാട്ടിൽ പലരും ധരിച്ചിരിക്കുന്നു. വാസ്തവം അങ്ങിനെയൊന്നുമല്ല. ഉദാഹരണമായി ഞാൻ പഠിച്ച കൊളംബിയാ സർവകലാശാലയെ എടുക്കാം. അവിടെ ഏതുകലയും വിഷയവും പഠിപ്പിക്കുവാൻ പണ്ഡിതന്മാരായ ഉപാദ്ധ്യായന്മാരും, പതിനഞ്ചു ലക്ഷം പുസ്തകങ്ങളടങ്ങിയ ഒരു ഗ്രന്ഥശാലയുമുണ്ട്. വേണ്ടുന്നവർക്കു നീന്തലും, നൃത്തവും പഠിക്കാം. പക്ഷേ, ഇതുകൊണ്ടു ബിരുദം സമ്പാദിക്കാൻ വയ്യ. വൈദ്യം, ഇഞ്ചിനീയറിംഗ്, ധനശാസ്ത്രം മുതലായി ലോകസമ്മതങ്ങളായ പ്രധാന വിഷയങ്ങൾ പഠിച്ചാലേ ബിരുദം കിട്ടൂ. നൃത്തവും, നീന്തലും പഠിച്ചാൽ ആ കലകളിലുള്ള നിപുണതയ്ക്കു ഒരു സർട്ടിഫിക്കററുമാത്രം കൊടുക്കും. സാധാരണമായി വിനോദവ്യായാമങ്ങളിൽ ജനങ്ങൾ ഉത്സുകരായ ആ നാട്ടിൽ, ഇത്തരം കലകൾ പഠിച്ചവരെ ധാരാളം ആവശ്യമുള്ളതുകൊണ്ട്, അവ പഠിക്കാൻ അനവധി ആളുകളുമുണ്ട്. കല്ക്കത്തയിലും, ബോംബെയിലും, ഇംഗ്ലണ്ടിൽതന്നെയുമുള്ളതുപോലെ, അമേരിക്കയിലും ഇന്നലെപ്പെയ്ത മഴയ്ക്കു ഇന്നു കുരുത്ത തകരകളായ സ്വകാര്യകോളേജുകൾ വളരെയുണ്ട്. അവർക്കു കുറെപണവും ഒരുപന്യാസവുമയച്ചാൽ തങ്കലിപിയിലച്ചടിച്ച ബിരുദപത്രം അയച്ചുതരും; അതു ചില്ലിട്ടു വീട്ടിനലങ്കാരമായി വെക്കാമെന്നല്ലാതെ, അതിനു വല്ല ബഹുമാനമോ, അംഗീകാരമോ അമേരിക്കയിലില്ല. വിദേശീയരുടെ പണം തട്ടിപ്പറിക്കുന്ന ഇത്തരം ചില കള്ളക്കമ്പനികൾ ഇംഗ്ലണ്ടിലുള്ളതിലേറെ അമേരിക്കയിലുണ്ടെന്നു സമ്മതിക്കതന്നെ വേണം. എന്നാൽ ഇത്തരം സ്ഥാപനങ്ങൾക്കു അമേരിക്കയിൽ സ്ഥാനമില്ല.

ഞാൻ കൊളമ്പിയാസർവകലാശാലയിൽ ചേൎന്നപ്പോൾ എന്റെ വിരലടയാളവും പടവും എടുക്കുകയുണ്ടായി. പടമെടുത്തതു് ഒരു പുതുമയായിത്തോന്നി. വിദ്യാൎത്ഥി, ഒരുകാലത്തു മഹാകവിയോ, ശാസ്ത്രജ്ഞനോ, രാഷ്ട്രനേതാവോ, ആയിപ്പരിണമിക്കാവുന്നതുകൊണ്ടാവാം, നേരത്തെ പടമെടുത്തുവെക്കുന്നതു്.

അവിടത്തെ മിക്ക കോളേജുകളിലും സ്ത്രീകളേയും പുരുഷന്മാരേയും ഇടകലൎത്തിയിരുത്തിയാണു് പഠനം നടത്തിവരുന്നതു്. നമ്മുടെനാട്ടിലേതുപോലെ, സ്ത്രീകൾക്കു വാദ്ധ്യാരുടെ അടുത്തു പ്രത്യേകം ഇരിപ്പിടമില്ല. വിശ്രമസമയത്തു ചീട്ടുകളിക്കുവാനും, നൃത്തം ചെയ്യാനും ഏൎപ്പാടുകളുണ്ടു്. കോണികൾ കേറിയിറങ്ങി, പല കെട്ടിടങ്ങളിലായി ഓടിനടന്നു പഠിച്ചു കാൽകഴഞ്ഞ വിദ്യാൎത്ഥിനികൾക്കു കിടന്നു വിശ്രമിക്കുവാൻ കട്ടിലും മെത്തകളുംകൂടി സജ്ജീകരിക്കപ്പെട്ടിട്ടുണ്ടു്.

അദ്ധ്യയനവൎഷം രണ്ടായി വിഭജിച്ചു്, ക്ലാസുകൾ സെപ്റ്റംബർ മാസാന്ത്യത്തിൽ തുടങ്ങി ജൂണിൽ അവസാനിക്കുന്നു. നമ്മുടെ സൎവകലാശാലകളെപ്പോലെ ബിരുദലാഭത്തിനു് ഇത്രകൊല്ലം പഠിക്കണമെന്നു് ഒരു നിയമവുമില്ല. പകരം ഇത്ര "പോയിൻറുകൾ" ലഭിക്കണമെന്നാണു്. ഉദാഹരണമായി, എം. എ. ബിരുദം ലഭിക്കുവാൻ ഇരുപത്തിയൊന്നു 'പോയിൻറ്' കിട്ടണമെന്നുള്ളതിനു പുറമേ, ഗവേഷണം ചെയ്തു് ഒരു പ്രബന്ധവും സമൎപ്പിക്കണം.

നമ്മുടെനാട്ടിൽ നടപ്പില്ലാത്ത ഈ 'പോയിൻറ്'രീതിയെ ഒന്നു വിശദീകരിച്ചുകൊള്ളട്ടെ. ദിവസം ഒരു മണിക്കൂർവീതം ആഴ്ചയിൽ മൂന്നുദിവസം പഠിപ്പിക്കുന്ന ഒരു വിഷയത്തിനു മൂന്നു പോയിൻറും രണ്ടുദിവസം പഠിപ്പിക്കുന്ന ഒരു വിഷയത്തിനു രണ്ടു പോയിൻറും കിട്ടും. ഇങ്ങിനെ ആവശ്യമുള്ളതുപോലെ ഇരുപത്തിയൊന്നോ, മുപ്പതോ പോയിൻറുകൾ പഠിച്ചു പരീക്ഷ പാസ്സായവൻ ബിരുദാൎഹനാകുന്നു. വൈദേശികവിദ്യാൎത്ഥികൾ "സെമസ്റ്റർ" എന്ന വൎഷവിഭാഗത്തിൽ ചുരുങ്ങിയതു പന്ത്രണ്ടു പോയിൻറിനുള്ള വിഷയങ്ങൾ പഠിക്കണമെന്നു നിൎബന്ധമുണ്ടു്. തദ്ദേശീയൎക്കു് ഏഴു പോയിൻറു പഠിച്ചാൽമതി. ഈ

സമ്പ്രദായംമൂലം, ധനത്തിൻെറയും, സമയത്തിൻെറയും സൌകൎയ്യമനുസരിച്ചു കുറേശ്ശെ പഠിച്ചു ബിരുദ സമ്പാദിക്കാം.

ഒരു വിദ്യാൎത്ഥിക്കു വൎഷത്തിൽ ശരാശരി ഒരായിരം രൂപയോളം ഫീസുകൊടുക്കേണ്ടതുണ്ടു്.

ക്ലാസ്സുകൾ കാലത്തു് എട്ടുമണിമുതൽ രാത്രി പത്തുമണിവരെയുമുണ്ടു്. വിദ്യാൎത്ഥികളുടെ സൌകൎയ്യാൎത്ഥം ഒരു വിഷയം പഠിപ്പിക്കുവാൻ ഒരു ദിവസത്തിൽത്തന്നെ പല സമയങ്ങൾ നിശ്ചയിച്ചിട്ടുണ്ടു്. ഡെസ്കിനുപകരം കയ്യുള്ള കസേരകളിലിരിക്കുന്ന വിദ്യാൎത്ഥികൾ പ്രൊഫസ്സർ വരുമ്പോൾ എഴുന്നേല്ക്കുക പതിവില്ല. സകലരും സമന്മാരാണു്. എന്നാൽ നമ്മുടെ കോളേജുകളിൽ ചിലപ്പോൾ കേൾക്കാറുള്ള ചവിട്ടും കൂവലുമൊന്നുമില്ല. നേരത്തെ അച്ചടിച്ചു വിതരണംചെയ്യുന്ന 'അനുക്രമണിക'യനുസരിച്ചു പ്രൊഫസ്സർ പ്രസംഗിക്കുന്നു. വിദ്യാൎത്ഥികൾ വേണ്ടുന്ന പുസ്തകങ്ങൾ പഠിച്ചു തയ്യാറായിവരും. പ്രൊഫസ്സറുടെ വായിൽനിന്നു വീഴുന്ന വാക്കുകൾ ഒന്നുവിടാതെ അവർ ചുരുക്കെഴുത്തിലും സാധാരണരീതിയിലും കുറിച്ചെടുക്കുന്നു. സംശയം തോന്നുമ്പോളുള്ള വിദ്യാൎത്ഥികൾ കൈ പൊക്കിയാൽ, പ്രൊഫസ്സർ വേണ്ടുന്നവിധം വിശദീകരിക്കും. ഇത്ര ശ്രദ്ധയോടെ ഇതെല്ലാം കുറിച്ചെടുക്കുന്നതെന്തിനാണെന്നു ഞാൻ ഒരു അമേരിക്കൻവിദ്യാൎത്ഥിയോടു ചോദിച്ചപ്പോൾ "ഞങ്ങൾ പോയൻറു് ഒന്നിനു പത്തു ഡോളർ (മുപ്പതുരൂപ)വെച്ചു കൊടുക്കുന്നതു മുതലാക്കണം" എന്നുത്തരം കിട്ടി.

ഇതിൽനിന്നു് അമേരിക്കരുടെ വേറൊരു സ്വഭാവവിശേഷം വെളിപ്പെടുന്നുണ്ടു്.

അമേരിക്കയിൽ നോബൽസമ്മാനം ലഭിച്ച പണ്ഡിതന്മാർ പന്ത്രണ്ടുപേരുണ്ടെന്നും, ഇൻഡ്യായിലാകട്ടെ രണ്ടുപേർമാത്രമേ ഉള്ളുഎന്നും, ഉപരിവിദ്യാഭ്യാസത്തിനായി ജപ്പാൻ, ചൈനാ, റഷ്യാ മുതലായ രാജ്യങ്ങളിൽനിന്നു വിദ്യാൎത്ഥികൾ ആയിരക്കണക്കിനു് അമേരിക്കയിൽ വന്നുചേരുന്നുണ്ടെന്നും, എന്നാൽ നമ്മുടെനാട്ടിൽ അങ്ങനെയാരും വരുന്നില്ലെന്നും അറിഞ്ഞാൽ അമേരിക്കയിലെയും ഇൻഡ്യയിലെയും വിദ്യാഭ്യാസരീതിയുടെ അന്തരം ബോദ്ധ്യമാകും.

മുറിക്കു മാസത്തിൽ എഴുപതിൽപ്പരംരൂപാ വാടകയും ഭക്ഷണത്തിനു ചുരുങ്ങിയതു നൂറുരൂപയും വേണം. പഴത്തിനും മുട്ടയ്ക്കും ഒന്നിനു നന്നാലണയും, ഒരുകവിൾച്ചോറിനു രണ്ടര അണയും, ഒരു ഷർട്ടു് അലക്കുന്നതിനു പന്ത്രണ്ടു് അണയും ഇങ്ങനെയാണു് അവിടത്തെ നിരക്കു്.

ഭക്ഷണശാലകളിൽ അപ്പപ്പോൾ രൊക്കം പണംകൊടുക്കുന്ന പതിവു നടപ്പിലാകകൊണ്ടു്, കയ്യിൽ കാശില്ലെങ്കിൽ പട്ടിണിയെ ശരണമുള്ളു. അതുകൊണ്ടു് അവിടത്തെ വിദ്യാർത്ഥികൾക്കു സാധിക്കുമെന്നു കേട്ടിരുന്നതുപോലെ, ഒഴിവുള്ള സമയത്തു വല്ല ജോലിയും നോക്കുവാൻ ഞാൻ ശ്രമം തുടങ്ങി. ഹോട്ടലുകളിൽ കാപ്പിപലഹാരങ്ങൾ എടുത്തുകൊടുക്കുക, പാത്രം കഴുകുക, ടൈപ്പുചെയ്യുക, പ്രസംഗിക്കുക ഇങ്ങനെ പല തരം ജോലികൾ ചെയ്തു പണം സമ്പാദിക്കാമെന്നു കേട്ടിരുന്നു. മിക്ക സർവ്വകലാശാലകളിലുമുള്ളതുപോലെ, കൊളമ്പിയായിലും ഒരു ഉദ്യോഗാന്വേഷണവകുപ്പുണ്ടു്. ഉദ്യോഗാർത്ഥികൾ അവരുടെ കഴിവുകൾ വിശദമാക്കി കൊടുക്കുന്ന അപേക്ഷകൾ അവിടെ റജിസ്റ്റർചെയ്യുന്നു. വ്യവസായശാലകൾ, വൃത്താന്തപത്രാലയങ്ങൾ, കച്ചവടസ്ഥാപനങ്ങൾ, ഹോട്ടലുകൾ മുതലായവകളുടെ ഉടമസ്ഥന്മാരുമായി അധികൃതർ എഴുത്തുകുത്തുകൾചെയ്തു വിദ്യാർത്ഥികൾക്കു വിശ്രമസമയങ്ങളിലും ഒഴിവുദിവസങ്ങളിലും ജോലിചെയ്തു പണം സമ്പാദിക്കുവാൻ വേണ്ടുന്ന സഹായങ്ങൾ ചെയ്തുകൊടുക്കുന്നു. ഇങ്ങിനെ പ്രതിവർഷം മൂന്നും നാലും ആയിരം രൂപ സമ്പാദിക്കുന്ന വിദ്യാർത്ഥികളുണ്ടു്.

ഞാനും ഒരു ജോലിക്കു് അപേക്ഷിച്ചു. "ഹിന്ദു"വായ എനിക്കു ചെപ്പടിവിദ്യയിൽ നല്ല നൈപുണ്യമുണ്ടായിരിക്കുമെന്നും, അതുകൊണ്ടു പണം നേടുവാൻ പ്രയാസമുണ്ടാകയില്ലെന്നും പറഞ്ഞു് ഉദ്യോഗാന്വേഷണവകുപ്പിന്റെ മേലദ്ധ്യക്ഷ എന്നെ ആശ്വസിപ്പിച്ചു. ദൌർഭാഗ്യവശാൽ ചെപ്പിടിവിദ്യയും ഇന്ദ്രജാലവുമൊന്നും എനിക്കറിവില്ലെന്നു സമ്മതിക്കേണ്ടിവന്നു. ഞാൻ ബുദ്ധിമുട്ടുകയാണെന്നു് അവർക്കു തോന്നുകയാൽ, സർവ്വകലാശാലയിലെ ഭോജനശാലയിൽ സൌജന്യമായി ഭക്ഷണം കഴിച്ചുകൊള്ളുവാൻ ഒരു പാസ്സു് തന്നു. എന്നാൽ അവരുടെ ഔദാര്യത്തിനു നന്ദിപറഞ്ഞു ഞാൻ അതു തിരസ്കരിച്ചു.

ഒടുവിൽ എനിക്കു ഹോട്ടലിൽ ഒരു ജോലികിട്ടി. അമേരിക്കയിൽ മിക്കവരും ഇമ്മാതിരി തൊഴിലുകൾ ജീവിതത്തിലൊരിക്കലെങ്കിലും ചെയ്തിട്ടുണ്ടാവും. അതിൽ അവർക്കപമാനമില്ല. കോടീശ്വരനായ റോക്ക്ഫെല്ലറിന്റെ മകൻതന്നെ കോളേജിൽ പഠിക്കുമ്പോൾ ഒരു 'ലിഫ്റ്റ്ബോയി' ആയി ജോലിചെയ്തിരുന്നു. പണത്തിന്റെ വിലയും കൂലിവേലയുടെ അന്തസ്സും ഉൾബോധിപ്പിക്കുവാനാണു ധനികരായ പിതാക്കന്മാർ മക്കളെ ഇങ്ങിനെ പരിശീലിപ്പിക്കുന്നതു്. ഒരിക്കൽ ഞാൻ ജോലിചെയ്തുകൊണ്ടിരിക്കെ, എന്റെ ഒരദ്ധ്യാപകൻ

യാദൃച്ഛികമായി എന്നെ കണ്ടു. "നിങ്ങളുടെ ഇന്ത്യയിൽ ഇതെല്ലാം ചെയ്യുന്നതു കുറച്ചിലാണെന്നു ഞാൻ കേട്ടിട്ടുണ്ടു്. എന്നാൽ ചെറുപ്പത്തിൽ ഇതുപോലെ പല ജോലികളും ചെയ്താണു ഞാൻ പഠിച്ചതു്. അതുകൊണ്ടു നിങ്ങൾ ഒരിക്കലും കുണ്ഠിതപ്പെടണ്ടാ" എന്നുപദേശിച്ചു. ദുരഭിമാനികളായ നമ്മുടെയും, കൂലിവേല അഭിമാനകരമായി വിചാരിക്കുന്ന അമേരിക്കക്കാരുടെയും മനസ്ഥിതികളുടെ അന്തരം ഇപ്പറഞ്ഞ ദൃഷ്ടാന്തത്തിൽനിന്നു വ്യക്തമാകും.*

---

## 8. മി. റോബട്ട്—യന്ത്രമനുഷ്യൻ

വെള്ളക്കാർ റെഡ് ഇൻഡ്യാക്കാരെ കബളിപ്പിച്ചതു്—ഭൂമിയുടെ അടിയിലും മുകളിലുമുള്ള തിരക്കുകൾ—"ഓട്ടോമാറ്റൺ"—മി. റോബട്ട്—യന്ത്രമനുഷ്യൻ.

പതിനെട്ടു രൂപാ വിലയുള്ള പളുങ്കുമാലകളും, തുണിത്തരങ്ങളും, കുറെ പുകയിലയും, വിസ്കിക്കുപ്പികളും ശുദ്ധഗതിക്കാരായ റെഡ്ഇൻഡ്യാക്കാർക്കു കൊടുത്തു്, ന്യൂയോർക്ക് ഇപ്പോൾ സ്ഥിതിചെയ്യുന്ന പ്രദേശം ഡച്ചുകാർ പണ്ടുതന്നെ തട്ടിയെടുത്തു. കുശാഗ്രബുദ്ധികളായ വെള്ളക്കാരും സാധുക്കളായ റെഡ്ഇൻഡ്യാക്കാരും തമ്മിൽനടത്തിയ ആ ഉടമ്പടി ഒപ്പുവെച്ചതു്, ഹഡ്സൺനദീതീരത്തു വാർദ്ധക്യമേറി ഇപ്പോഴും ഉണങ്ങിനില്ക്കുന്ന ഒരു വൃക്ഷത്തിന്റെ തണലിൽവച്ചാണു്. ചരിത്രപ്രധാനമായ ആ വൃക്ഷത്തെ അത്ഭുതകരങ്ങളായ ചില ശസ്ത്രക്രിയകളാലും കുത്തിവെപ്പുകളാലും തങ്ങളുടെ കച്ചവടസാമർത്ഥ്യത്തിന്റെ ചിരസ്മാരകമായി അവർ നിറുത്തിയിരിക്കുന്നു. ഡച്ചുകാർ ന്യൂ ആംസ്റ്റർഡാം എന്നു പേരിട്ട ഈ നഗരത്തെ സ്വതസ്സിദ്ധമായ തങ്ങളുടെ കരബലം പ്രയോഗിച്ചു ഇംഗ്ലീഷുകാർ പിന്നീടു കൈവശപ്പെടുത്തി, ന്യൂയോർക്ക് എന്ന നവനാമധേയം നൽകി. അക്കാലത്തു അവിടത്തെ ജനസംഖ്യ ഇരുനൂററിയെഴുപതുപേർ മാത്രമായിരുന്നു. എന്നാൽ ആ കുഗ്രാമം, പ്രതിദിനം അമ്പതിൽക്കുറയാതെ കപ്പലുകൾ വരുന്നതും നൂറും നൂററിരണ്ടും നിലകളുള്ള അംബരചുംബികളാൽ നിബിഡീകൃതവുമായ അത്യത്ഭുതനഗരമായി ഇന്നു പരിലസിക്കുന്നു.

ന്യൂയോൎക്ക് ഐക്യനാടിന്റെയോ ന്യൂയോൎക്കുസ്റ്റേറ്റിന്റെയോ തലസ്ഥാനമല്ല. ഐക്യനാടിന്റെ തലസ്ഥാനം, കാപ്പിറ്റോളും, കോൺഗ്രസ്സുമന്ദിരവും, പ്രസിഡന്റിന്റെ ഔദ്യോഗികവസതിയായ വൈററ്ഹൌസ്സും സ്ഥിതിചെയ്യുന്ന വാഷിംഗ്ടൺപട്ടണവും, ന്യൂയോൎക്കുസ്റ്റേറ്റിന്റെ തലസ്ഥാനം ആൽബനി എന്ന ഒരു ചെറിയ പട്ടണവുമാകുന്നു. ന്യൂയോൎക്കാകട്ടെ, ധനസമൃദ്ധിയിലും വ്യവസായത്തിലും അമേരിക്കയിലെ അദ്വിതീയമായ നഗരമാണെന്നുമാത്രം. ഇവിടെ ഭരണംനടത്തുന്ന മുൻസിപ്പൽകെട്ടിടത്തിൽ ആറായിരം ഉദ്യോഗസ്ഥന്മാർ ഇരുന്നു നിരന്തരമായി ജോലിചെയ്തുവരുന്നു. മുൻസിപ്പാലിററിയുടെ ശരാശരി വരവു പ്രതിവൎഷം നൂററിയമ്പതുകോടിരൂപയാണ്. ഇതിൽ റോഡ് അടിച്ചുവാരുന്നതിനുമാത്രം പ്രതിവൎഷം എട്ടുകോടി രൂപാ ചെലവുണ്ടത്രേ. സമാധാനപരിപാലനത്തിനായി പതിനെണ്ണായിരം പോലീസുകാരുമുണ്ട്.

ലക്ഷക്കണക്കിനുള്ള യാത്രക്കാരുടെ സൌകൎയ്യത്തിനായി ട്രാമിനും, ബസ്സിനും പുറമേ, ഭൂമിയ്ക്കടിയിലൂടെ ഓടുന്ന 'സബ്‌വേ'കളും ഇരിമ്പുതൂൺ നാട്ടി തെരുവിന്മുകളിലൂടെ ഓടുന്ന "എലിവേററഡ്" (മേൽത്തീവണ്ടി)കളുമുണ്ട്. സബ്‌വേകളിൽത്തന്നെ ദിവസംപ്രതി പത്തു ലക്ഷത്തിൽ കുറയാതെ ജനങ്ങൾ യാത്രചെയ്യാറുണ്ട്. അടുത്തടുത്ത സ്റ്റേഷനുകളിൽ നില്ക്കുന്ന 'ലോക്കൽ'വണ്ടികളും, പ്രധാന സ്റ്റേഷനുകളിൽമാത്രം നില്ക്കുന്ന 'എക്സ്പ്രസ്സ്'വണ്ടികളും ഇക്കൂട്ടത്തിലുണ്ട്. വിളക്കുകളുടെ ചുവപ്പു പച്ചനിറങ്ങൾകൊണ്ട് ഇവയെ തിരിച്ചറിയാം. ഭൂമിയുടെ അടിയിൽ കൂടിപ്പോകുന്നതുകൊണ്ടു ശരിയായവണ്ടിയിൽ കയറാതെയിരുന്നാൽ വഴിതെററിയാലും അറികയില്ല. ആദ്യകാലങ്ങളിൽ എനിക്കും ഇങ്ങനെ പററുമായിരുന്നു. ഈ വണ്ടിയിൽ എവിടെയെങ്കിലും പോകുവാൻ അഞ്ചുസെൻറ (രണ്ടരഅണ) ആണു നിരക്ക്. ഈ തീവണ്ടികൾ ഭൂമിക്കുള്ളിലൂടെയാണുപോകുന്നതെങ്കിലും, വെളിച്ചവും ശുദ്ധവായുവും വേണ്ടവോളം ഉണ്ട്. തണുപ്പുകാലത്തു വേണ്ടുന്ന ചൂടും, ഉഷ്ണകാലത്തു വേണ്ടുന്ന തണുപ്പും നൽകുവാൻ ചില നിയന്ത്രണങ്ങളും ചെയ്തിട്ടുണ്ട്. കാലത്ത് ഒൻപതുമണിയ്ക്കും, വൈകിട്ട് അഞ്ചുമണിയ്ക്കും ആഫീസ്സു ജോലിക്കാരായ സ്ത്രീപുരുഷന്മാർ വണ്ടികളിൽ തിങ്ങിയിരിക്കും. ഇരിക്കാനോ, സുഖമായി നില്ക്കാനോ സൌകൎയ്യമില്ലാതെ, മുകളിൽനിന്നു തൂക്കിയിട്ടിരിക്കുന്ന തുകൽച്ചുരട്ടകളിൽപിടിച്ചാണു യാത്ര. എന്നാൽ ഗ്രഹാസ്റ്റേഷനുകളിൽ പല വലിയ ഷാപ്പുകളും, കാപ്പിക്കടകളുമുണ്ട്.

പ്രതിദിനം പത്തുലക്ഷത്തിൽക്കുറയാതെ യാത്രക്കാരുള്ളതുകൊണ്ട് ഓരോരുത്തരും ടിക്കറ്റെടുക്കുവാൻ പ്രയാസമാണ്. പകരം, വട്ടംകറങ്ങുന്ന അനേകം ചെറുവാതിലുകളിൽ ഘടിപ്പിച്ചിരിക്കുന്ന "സ്ലോട്ട്" പെട്ടികളിൽ നിക്കൽ എന്ന അഞ്ചുസെൻറുനാണയം ഇട്ടാൽ യാത്രക്കാരന് അതു തള്ളിത്തുറന്ന് പ്ലാറ്റ്ഫാറത്തിൽ കയറാം. നാണയം ഇട്ടില്ലെങ്കിൽ അതനങ്ങുകയേ ഇല്ല! പെട്ടിയിൽവീഴുന്ന നാണയം വിളക്കിന്റെ സഹായത്താൽ ഒരു കണ്ണാടിയിൽ പ്രതിബിംബിക്കുന്നതുകൊണ്ട് കള്ളനാണയം ഇട്ടുപറ്റിക്കാൻ സാധിക്കയില്ല. വണ്ടിയിൽനിന്ന് ഇറങ്ങുവാൻ വാതിൽ താനേ തുറന്നുതരും. ഈ ഭൂഗർഭസ്റ്റേഷനുകളിൽ ഇറങ്ങാനും കയറാനും "എസ്കലേറ്റർ" എന്ന കോണിയന്ത്രമുണ്ട്. ഇതിന്റെ പടികൾ താനേ ഉയരുകയും, താഴുകയും ചെയ്യുന്നതുകൊണ്ട് യാത്രക്കാരൻ പടിയിൽ വെറുതെ നിന്നാൽമതി. എന്നാൽ ഇതു 'ലിഫ്റ്റ'ല്ല. തൊട്ടിയാട്ടുചക്രംപോലെ ചുറ്റിക്കൊണ്ടിരിക്കുന്ന കോണിമാത്രമാണ്. സകല വാതിലുകളും അടഞ്ഞാലേ അത് ഓടുകയുള്ളു എന്നതാണ് സബ്‌വേയുടെ വേറൊരു വിശേഷം. ന്യൂയോർക്കിലുള്ള ട്രാംവണ്ടികളിലും ലിഫ്റ്റുകളിലുമെല്ലാം ഈ ഏർപ്പാടുകൾ ഉള്ളതുകൊണ്ട് യാത്രക്കാർക്ക് അപായശങ്ക വേണ്ട.

ഹോട്ടലുകളിൽ ബില്ല് 'കാഷ് മെഷീനിൽ' ടൈപ്പുചെയ്യുകയാണുപതിവ്. ആകെ ഒരു ദിവസം എത്രപിരിവുണ്ടെന്ന് ആ യന്ത്രത്തിൽ സ്പഷ്ടമായിക്കാണാം. "കണക്കെഴുത്തുകാരൻ എന്നെ പറ്റിച്ചല്ലോ" എന്നു മുതലാളികൾ സങ്കടപ്പെടുന്നതിന് അമേരിക്കക്കാരുടെ നിർമ്മാണബുദ്ധി കണ്ടുപിടിച്ച ഒരു പോംവഴിയാണിത്. മനുഷ്യനു തെറ്റുപറ്റാം; നിർജ്ജീവങ്ങളായ ഈ യന്ത്രങ്ങൾക്കു തെറ്റുപറ്റുകയില്ല. അതുകൊണ്ടു ശരിയായി കൂട്ടാനും, കുറയ്ക്കാനും അറിയുന്ന വിദ്യാർത്ഥിയെ ബുദ്ധിസമർത്ഥനായി പരിഗണിക്കുന്നരീതി വാദ്ധ്യാന്മാർ ഇനിയെങ്കിലും ഉപേക്ഷിക്കുമോ ?

സാധനവിലയുടെ കൂടുതൽക്കുറവനുസരിച്ച് അമേരിക്കയിലെ ഭോജനശാലകളെ മൂന്നു തരമായി തിരിക്കാം. ഒന്നാമത്തു, വിളമ്പുവാൻ ഭൃത്യന്മാരുള്ള ഹോട്ടൽ. ഇവിടെ സാമാനങ്ങൾക്കു വില കൂടുമെന്നതിനുപുറമെ, കണക്കുതീർക്കുമ്പോൾ ബില്ലിലെ സംഖ്യയുടെ ദശാംശം ഭൃത്യനു ടിപ്പ് (കൈമടക്ക്) കൊടുക്കണമെന്ന് ഒരു നടപ്പുണ്ട്. രണ്ടാമത്തു, 'കാഫെറ്റേറിയാ' എന്ന ഒരുതരം ഭോജനശാലകൾ പട്ടണത്തിൽ എവിടെയും കാണാം. ഇഷ്ടമുള്ള സാധനങ്ങൾ നാംതന്നെ പെറുക്കിയെടുത്ത്

ഒരു ട്രേയിൽവെച്ചു മേശയിൽകൊണ്ടുചെന്നു ഭക്ഷണം കഴിക്കാം. ഉപ്പു, കുരുമുളകുപൊടി, പഞ്ചസാര, കത്തികൾ, മുള്ളുകൾ, മുഖം തുടയ്ക്കാനുള്ള കടലാസ്സുതൂവാലകൾ എന്നിവ മേശമേൽത്തന്നെ ഉണ്ടായിരിക്കും. കുടിക്കാനുള്ളവെള്ളം ഒരു 'ഫൌണ്ടൻ'നിൽ ഐസിട്ടു തണുപ്പിച്ചുവെച്ചിരിക്കുന്നു.

'കാഫെറേറിയ'യെക്കാൾ രസാവഹങ്ങളായ ഭോജനശാലകളാണു് 'ഓട്ടോമാററു'കൾ. വിശാലങ്ങളായ മുറികളിൽ ചുമരുകളോടു ചേർത്തു് അനവധി ചില്ലിട്ട അലമാരികൾ നിരത്തിയിട്ടുണ്ടാവും. ഇവയുടെ തട്ടുകളിൽ കൊതിതോന്നുമാറു, പാകംചെയ്ത അപ്പം, ബിസ്കറ്റു, കേക്കു മുതലായവ പാത്രങ്ങളിൽവെച്ചിരിയ്ക്കും. ഇതിൽ ഓരോന്നിന്റെ വില അഞ്ചുസെൻറാണു്. ചുമരിൽവെച്ചിട്ടുള്ള സ്ലോട്ടുപെട്ടിയിൽ ഒരു 'നിക്കലി'ട്ടാൽ കണ്ണാടിവാതിൽ തനിയേ തുറക്കും; പലഹാരം നമുക്കെടുക്കാം. എടുത്തുകഴിഞ്ഞാൽ, കണ്ണാടിവാതിൽ താനേ അടയുകയും, മുകളിൽനിന്നു് അടുത്ത വേറൊരു പലഹാരം യന്ത്രം വഴി ഇറങ്ങിവരികയുംചെയ്യും. മറെറാരു 'നിക്കലി'ട്ടു കോപ്പകാണിച്ചാൽ, ഒരു 'ഫൌണ്ടൻ'നിൽനിന്നു കാപ്പിയോ, ചായയോ, കൊക്കോയോ വരും; മുക്കാൽ കോപ്പയായാൽ അതു നില്ക്കും. അതിന്റെ അടുത്തുള്ള 'ഫൌണ്ടൻ'നിൽനിന്നു പാലും കിട്ടും. കോപ്പ നിറഞ്ഞാൽ അതും താനേനിന്നു! ഇംഗ്ലണ്ടിൽ സ്റ്റാമ്പുവിൽക്കുന്നതും, ഇന്ത്യയിൽ ചില വലിയ തീവണ്ടിസ്റ്റേഷനുകളിൽ പ്ലാററ്ഫോറംടിക്കററു തരുന്നതും, ഈമാതിരി യന്ത്രങ്ങളാണു്.

ഒരു ഹോട്ടലിൽ, വാതുക്കൽനിന്നു ഒരു യോദ്ധാവു സകലരേയും—അക്കൂട്ടത്തിൽ എന്നെയും—സ്വീകരിക്കയുണ്ടായി. കൈപൊക്കി സലാം വെച്ചു് എന്നെ ക്ഷണിച്ചശേഷം അയാൾ എന്റെകൂടെ നടന്നുവന്നു. വാതലിനടുത്തിരിക്കുന്ന മാനേജരോടു സ്വകാര്യമായി സംസാരിക്കുന്ന ഭാവത്തിൽ ചെവിയിൽ എന്തോ മന്ത്രിക്കുന്നതു കണ്ടു. ഇതിനിടയ്ക്കു യോദ്ധാവു ചിരിക്കയും കണ്ണുചിമ്മുകയുംചെയ്തു. ഈ രീതിതന്നെ രണ്ടുമൂന്നുതവണ ആവർത്തിച്ചപ്പോൾ എനിയ്ക്കു സംശയം തോന്നി, അയാളെ ഒന്നു വീക്ഷിച്ചു. അയാളുടെ നടപ്പിന്നു് ഒരു മയമില്ല; കൈയും കാലും അനക്കുന്നതു് ഒരു വടിപോലെ; ചിരിക്കും ചിമ്മലിനും ഒരസാധാരണകൃത്രിമത്വം! സാക്ഷാൽ മനുഷ്യനാണെന്നും, അതല്ലാ, 'റോബട്ടു'' ആണെന്നുമുള്ള സംശയം വളരെ നേരമായിട്ടു തീരാതെ ഞാൻ മാനേജരോടു ചോദിച്ചപ്പോൾ, അയാൾ ഒരു പച്ചച്ചിരി ചിരിച്ചു

ല്ലാതെ ഒന്നും ഉത്തരം പറഞ്ഞില്ല. മൂന്നു മാസം കഴിഞ്ഞു്, ഐക്യനാടുകൾ സന്ദർശിക്കാൻവന്ന ഒരാംഗ്ലേയയുവതിക്കു് അംഗസൗഷ്ഠവമുള്ള ഈ യോദ്ധാവിൽ പ്രേമം ജനിച്ചു് അയാളെ തട്ടിയെടുത്തുകൊണ്ടുപോകുന്ന ചിത്രം 'ന്യൂയോർക്കടൈംസി'ൽ കണ്ടപ്പോഴാണു നമ്മുടെ പട്ടാളക്കാരൻ യന്ത്രമനുഷ്യനായ "മി: റോബട്ട്" ആണെന്നു ഞാൻ മനസ്സിലാക്കിയതു്.

---

## 9. അംബരചുംബികൾ

"സ്കൈസ്ക്രേപ്പേഴ്സ്"—ഇരുപതിനായിരം പേർക്കിരിക്കാവുന്ന മന്ദിരം—മൂവായിരം അടിയുള്ള ഗോപുരങ്ങൾ—ചലിക്കുന്ന ചിത്രശാലകൾ—മനുഷ്യ ജീവിതത്തിന്റെ ശൂന്യത.

യാന്ത്രികജീവിതസമ്പ്രദായംകൊണ്ടു് അമേരിക്കരുടെ സംസ്കാരം ആത്മശൂന്യമാണെന്നു ചില ചിന്തകർ പറയാറുണ്ടു്. അവർ ബാഹ്യക്രിയകളിൽ കൂടുതൽ സംതൃപ്തി ഉള്ളവരായി കാണപ്പെടുന്നു. ഏതുനിലയിലും യാന്ത്രികജീവിതം യാദൃച്ഛികമായി വന്നുകൂടിയതല്ല. ആ നാട്ടിൽ ജോലിക്കാരുടെ ദൗർലഭ്യംനിമിത്തം, കൂലിനിരക്കു വർദ്ധിച്ചതുകൊണ്ടു ചെലവുകുറയ്ക്കാനുള്ള ഉപായങ്ങൾ കണ്ടുപിടിക്കുക അത്യന്താപേക്ഷിതമായിത്തീർന്നതുകൊണ്ടാണു വ്യയലഘൂകരണനിയന്ത്രണങ്ങളും പദ്ധതികളും നടപ്പിലാക്കാൻ ഇടയായതു്.

അമേരിക്കാ "സ്കൈസ്ക്രേപ്പർ"കളാൽ നിറഞ്ഞിരിക്കുന്നു. അംബരചുംബികളായ ഈ മഹാമന്ദിരങ്ങൾ നിർമ്മിച്ചു സൂര്യപ്രകാശത്തെ തടയുന്നതെന്തിനാണു് ?

ഷിക്കാഗോ മുതലായ ന്യൂയോർക്കനഗരങ്ങളുടെ ത്വരിതവളർച്ച മൂലം ജനങ്ങൾക്കു ഭൂനിരപ്പിൽ നിവസിക്കുന്നതിനു സ്ഥലം പോരാതെ വന്നതുകൊണ്ടാണു് ഇത്തരം കെട്ടിടങ്ങൾ ഉത്ഭവിച്ചതു്. പരന്നു വ്യാപിക്കുന്നതിനു സ്ഥലം ഇല്ലാതെയായപ്പോൾ പിന്നെ മേല്പോട്ടല്ലാതെ ഗത്യന്തരമില്ലല്ലോ.

അമേരിക്കയിൽ, പ്രത്യേകിച്ചും ന്യൂയോർക്കിൽ, നമ്മെ ഏറ്റവും അത്ഭുതപരതന്ത്രരാക്കുന്ന കാഴ്ചകൾ ഈ മഹാസൗധങ്ങൾതന്നെയാണു്,

ആയിരത്തിഇരുനൂററിഅൻപതു് അടി പൊക്കവും നൂററിരണ്ടു നിലകളുമുള്ള 'എമ്പയർസ്റ്റേററ് ബിൽഡിംഗിൻെറ' മുകളിൽകയറി കാണേണ്ടതുതന്നെ! ഇതിൻെറ എല്ലാററിലും മുകളിലത്തെ നിലയിൽ വിമാനങ്ങൾനിറുത്തി സഞ്ചാരികൾക്കു് ഇറങ്ങുന്നതിനു് ഇരുനൂറു് അടി പൊക്കവും അലൂമിനംകൊണ്ടു നിർമ്മിതവുമായ ഒരുന്നതഗോപുരവുമുണ്ടു്. എന്നാൽ ആ ഉയരത്തിൽ കാററിൻെറ ശക്തികൊണ്ടു് ഇതുവരെ വിമാനങ്ങൾ അവിടെ താവളമടിക്കാൻ സാധിച്ചിട്ടില്ല. അങ്ങനെ താവളമടിച്ചാൽ കെട്ടിടത്തിനും വിമാനങ്ങൾക്കും ആപത്തുവരുമെന്നു വിചാരിച്ചു് ആ ആലോചന തല്ക്കാലം ഉപേക്ഷിച്ചിരിക്കയാണു്. ഈ മന്ദിരത്തിൽ മുപ്പതിനായിരംപേക്കു് അതായതു നമ്മുടെനാട്ടിലെ ഒരു സാധാരണപട്ടണത്തിൽ താമസിക്കുന്ന ജനങ്ങൾക്കു സൌകര്യമായിരുന്നു ജോലിചെയ്യുവാനുള്ള സ്ഥലവിസ്താരമുണ്ടു്. ഇതിൽ അറുപത്തിനാലു 'ലിഫ്ററുകൾ' ഉള്ളതിൽ ചിലതു് എക്സ്പ്രസ്സു് എന്നും ചിലതു ലോക്കൽ എന്നും, നമ്മുടെ നാട്ടിലെ തീവണ്ടികൾപോലെ രണ്ടുതരമായി തിരിച്ചിരിക്കുന്നു. ലോക്കൽലിഫ്ററുകൾ ഓരോനിലയിലും നിന്നുനിന്നു് ഇഴഞ്ഞും ഒന്നേമുക്കാൽ മണിക്കൂർകൊണ്ടു മുകളിൽ എത്തുന്നു. എന്നാൽ സമയം വിലയേറിയതാണെന്നു കരുതുന്നവരും ഓരോ മിനിററും പൊന്നായി മാററാൻ തക്ക വ്യവസായകുശലതയുമുള്ള അമേരിക്കർ എക്സ്പ്രസ്സ്‌ലിഫ്ററിൽകയറി പത്തും, ഇരുപത്തിഅഞ്ചും, അൻപതും നിലകൾ ഒന്നിച്ചു ചാടിക്കയറാൻതക്കവണ്ണം ഇവ സജ്ജീകരിച്ചിരിക്കുന്നു. അങ്ങിനെ സമയംലാഭിക്കുന്നു. അൻപതാമത്തേയും നൂറാമത്തേയും നിലകളിൽ മാത്രം നിൽക്കുന്ന ഒരു എക്സ്പ്രസ്സ്‌ലിഫ്ററിൽകയറി മുകളിലേക്കുപാഞ്ഞപ്പോൾ എൻെറ വയററിൽ ഒരു പ്രത്യേകതരം അസ്വാസ്ഥ്യമുണ്ടായി. വിമാനത്തിൽ കയറുമ്പോഴും ഉണ്ടാകുന്ന വയററിലെ ഈ സംക്ഷോഭം വേഗത്തിൽ ഊഞ്ഞാൽ ആടുമ്പോൾ ഉണ്ടാകുന്നതിൻെറ ഒരായിരട്ടിയാണെന്നു പറഞ്ഞാൽ ഇതിൻെറ ദ്രുതഗതി ഏറെക്കുറെ മനസ്സിലാകും. ലിഫ്ററുകളിൽ ചിലതു സ്വയം നിയന്ത്രിക്കപ്പെടുന്നവയാണു്. ഈ തരം 'ഓട്ടോമാററിക് ലിഫ്ററുകൾ' ഓടിക്കുവാൻ പ്രത്യേകം ആരുടേയും സഹായം ആവശ്യമില്ല. ഒരു ബട്ടൺ അമർത്തിയാൽ അതു താനേ ആവശ്യമുള്ള തട്ടിൽ താണുവരികയും, നാം കയറിയശേഷം വേറൊരു ബട്ടൺ അമർത്തിയാൽ ഉയർന്നു വേണ്ടതട്ടിൽ ചെന്നു നില്ക്കുകയും ചെയ്യുന്നു.

എമ്പയർസ്റ്റേറ്റ്ബിൽഡിംഗിന്റെ മുകളിൽനിന്നു കണ്ട കാഴ്ച അത്യത്ഭുതകരമായിരുന്നു. അൻപതു മൈൽ അകലെവരെയുള്ള സകല കാഴ്ചകളും നമ്മുടെ കാൽച്ചുവട്ടിൽ എന്നപോലെ കാണാം. വിസ്തൃതമായി കപ്പലുകൾ വരുന്നതും പോകുന്നതും, പാമ്പുകൾപോലെ ഹഡ്സൺ, ഈസ്റ്റ് എന്നീ നദികൾ ഹിമാലയശൃംഗനിരകൾപോലെയുള്ള മന്ദിരങ്ങളുടെ താഴ്വരയിലൂടെ മന്ദംമന്ദം ഇഴഞ്ഞുപോകുന്നതും, അവിടവിടെ കാടുകൾപോലെ വളർന്നുനില്ക്കുന്ന ഉദ്യാനങ്ങളും, ആകാശത്തിലൂടെ ർ-ർ-ർ എന്നു പറന്നുപോകുന്ന വിമാനങ്ങളും കണ്ടു ഞാൻ അത്ഭുതപരതന്ത്രനായി. ഈ ഉന്നതഗോപുരം ഹിമാലയപർവ്വതനിരയിൽ എവറസ്റ്റ്കൊടുമുടി എന്നപോലെ ധൂമപടലങ്ങൾക്കിടയിൽ ശിരസ്സുയർത്തി അഹങ്കാരത്തോടെ നിലകൊള്ളുന്നു. ഇരുപതുമുതൽ നൂറുവരെ നിലകളുള്ള നൂററിഅൻപതിൽപ്പരം മഹാമന്ദിരങ്ങൾ ന്യൂയോർക്കിലുണ്ട്. ഈ കെട്ടിടങ്ങൾക്കു മൂന്നുമുതൽ പത്തുകോടിവരെ രൂപ ചെലവായിട്ടുണ്ട്. ഇരുപതു നിലകളിൽ താഴെയുള്ള അനവധി കെട്ടിടങ്ങൾ ആരും ഗൌനിക്കാറില്ല. മേൽപ്പറഞ്ഞ മഹാമന്ദിരങ്ങളുടെ അകത്തെ സ്ഥലവിസ്താരം പത്തുമുതൽ അൻപത് ഏക്കർവരെയുണ്ടത്രേ! അവയിൽ ഹഡ്സൺടെർമിനൽ എന്ന കെട്ടിടത്തിൽ ഇരുപതിനായിരവും, ചെയ്സ്ലർകെട്ടിടത്തിൽ പതിനയ്യായിരവും ആളുകൾക്കു സുഖമായിരുന്നു ജോലിചെയ്യാം.

എമ്പയർസ്റ്റേറ്റ്ബിൽഡിംഗിന്റെ മുകൾത്തട്ടിൽനിന്നു കീഴ്പോട്ടു നോക്കിയപ്പോൾ വിശാലവിസ്തൃതങ്ങളായ തെരുവീഥികൾ നിറഞ്ഞു ത്വരിതഗതിയിൽ നടന്നുപോകുന്ന മനുഷ്യസമൂഹം ഇടതൂർന്ന എറുമ്പിൻകൂട്ടംപോലെയും, മോട്ടോർവാഹനങ്ങൾ വണ്ടുകൾപോലെയും, ഘോഷയാത്രയായി അപ്പോൾ പോയ്ക്കൊണ്ടിരുന്ന പട്ടാളക്കാരുടെ വാദ്യമേളങ്ങൾ ചെവിയിൽ കൊതുകു മൂളുന്നതുപോലെയും എനിക്കു തോന്നി. മനുഷ്യനെ ഇപ്രകാരം ആകൃതിയിൽ നിസ്സാരനാക്കിയതു മനുഷ്യന്റെ ബുദ്ധിവൈഭവംതന്നെയാണല്ലോ. ഈ മഹാമന്ദിരത്തെ മുതലാളിത്തത്തിന്റെ മണികിരീടമെന്നു ഒരു കൂട്ടരും, അതിന്റെ ശവകുടീരമെന്നു മറെറാരു കൂട്ടരും, അവരവരുടെ മനോധർമ്മമനുസരിച്ചു ചിത്രീകരിച്ചുവരുന്നു. പാരീസ്സിലെ പ്രസിദ്ധമായ ഐഫൽഗോപുരത്തിനു തൊള്ളായിരത്തി എൺപത്തിനാലു് അടിയും, ഈജിപ്റ്റിലെ പിറമിഡിനു നാനൂററമ്പതു അടിയും എന്നാൽ എമ്പയർ സ്റ്റേററു ബിൽഡിംഗിനു് ആയിരത്തിഇരുനൂററിഅൻപതു

അടിയുമാണ് പൊക്കമെന്നുപറയുമ്പോൾ, ലോകത്തിലേക്ക് ഏററവും ബൃഹത്തായ ഈ ഉന്നതസൌധങ്ങളുടെ വലുപ്പം താരതമ്യപ്പെടുത്താമല്ലോ. ഒന്നുകൂടി വ്യക്തമാക്കുന്നപക്ഷം, ഒരു കൊന്നത്തെങ്ങിനു നൂറടി പൊക്കമുണ്ടെങ്കിൽ ആ മാതിരി പന്ത്രണ്ടു കൊന്നത്തെങ്ങുകൾ ഒന്നിനുമുകളിൽ ഒന്നായി നാട്ടിയാലുള്ള പൊക്കം ഈ മന്ദിരത്തിനുണ്ട്. ഭൂലോകത്തിൽവെച്ച് ഏററവും പൊക്കമുള്ള ഈ കെട്ടിടത്തെ താഴെ റോഡിൽനിന്നു മേല്പോട്ടു നോക്കിനില്ക്കുന്ന കാഴ്ചക്കാരൻെറ തല ചുററിപ്പോകുമെന്നുപറഞ്ഞാൽ ഒട്ടും അതിശയോക്തിയില്ല. അങ്ങിനെ ഒരിക്കൽ നോക്കിനിന്ന് എൻെറ കഴുത്തു മിക്കവാറും ഇടറിപ്പോയി. ഈ മന്ദിരം കയറിക്കാണുവാൻ ഒരു ഡോളർ (രണ്ടേമുക്കാൽ രൂപ) കൊടുക്കണം. ഈ ഇനത്തിൽത്തന്നെ പ്രതിവർഷം അൻപതിനായിരം ഡോളർ അവിടെ വരവുണ്ട്. നൂററിരണ്ടാമത്തെനിലയിൽ ശീതളപാനീയങ്ങളും പലഹാരങ്ങളും വില്ക്കുന്ന ഒരു കാപ്പിക്കടയുള്ളതിൽ നാനൂറു പേർക്ക് ഒന്നിച്ചിരിക്കാൻ വേണ്ട സൌകര്യവും ഉണ്ട്. ഇവിടെ സാധനങ്ങൾക്കു വില സാധാരണയുള്ളതിൽ കൂടുതലായിരിക്കും. മേഘങ്ങൾക്കിടയിലെന്നപോലെ അന്നു ഞാൻ ഒരു കാപ്പിയും കഴിച്ചു.

ഈ കെട്ടിടം കച്ചവടാവശ്യത്തിനായുള്ളതല്ല. വലിയ കമ്പനികളുടെ ആപ്പീസുകൾ ഇടുവാൻ വാടകക്കുകൊടുത്തു ലാഭമുണ്ടാക്കുവാൻ വേണ്ടി ചില ധനാഢ്യന്മാർ കൂടിച്ചേർന്നു സ്ഥാപിച്ചതാണ്. എന്നാൽ കൂലിയുടെ ആധിക്യത്താൽ മുകളിൽ പകുതിയും ഒഴിഞ്ഞുകിടക്കയാണ്.

ഒരുകാലത്തു ന്യൂയോർക്ക് സ്റ്റേററിൻെറ ഗവർണ്ണരായിരുന്ന അൽഫ്രഡ്സ്മിത്താണ് ഈ കമ്പനിയുടെ മേലദ്ധ്യക്ഷൻ. ഈ ജോലി നിർവഹിക്കാൻമാത്രം അദ്ദേഹത്തിനു പ്രതിവർഷം അമ്പതിനായിരം ഡോളർ ശമ്പളമുണ്ട്. ബാല്യകാലത്തിൽ മീൻവിററുനടന്ന് തെരുവിൽ ഗവർണ്ണരുദ്യോഗംവരെ കയറിയ ഇദ്ദേഹത്തിൻെറ ജീവിതം, പരിശ്രമശീലം സാമർത്ഥ്യം ഇവകൾകൊണ്ട് ഒരു പൌരന് ആ നാട്ടിൽ ഏതു ഉന്നതപദവിയിലും എത്താമെന്നു തെളിയിക്കുന്നു.

റിയിൻഫോർസ്ഡ് കോൺക്രീററും ഇരുമ്പുകളും ഉറപ്പിച്ച് ഇതിൻെറ അടിസ്ഥാനമിടുന്നതു ഞാൻ കണ്ടു. പിന്നീട് ഇതിൻെറ സ്റ്റീൽ ഫ്രെയിം (ഇരിമ്പു ചട്ടക്കൂട്) നിലനിലയായി ദിവസംപ്രതിയെന്നോണം ഉയർന്നു രണ്ടുവർഷംകഴിഞ്ഞു ഇതിൻെറ പണി പൂർണ്ണമായി എന്നു പറഞ്ഞാൽ, ഏതു ത്വരിതഗതിയിലാണ് അമേരിക്കയിൽ ഓരോസംഗതിയും നടത്തുന്നതെന്നു നമുക്ക് ഊഹിക്കാം. ഒരുകാലത്തു

ഞാൻ ജോലിനോക്കിവന്നിരുന്ന നാഷനൽസിററിബാങ്ക് ഓഫ് ന്യൂയോർക്കവക അൻപത്തിനാലു നിലകളുള്ള ഒരു കെട്ടിടം മൂന്നുമാസം കൊണ്ടു പണിതീൎന്നു എന്നു പറഞ്ഞാൽ അതു വിക്രമാദിത്യകഥകളിലോ മററോ ഉള്ള ഒരു കെട്ടുകഥയാണെന്നുതോന്നാം.

ഈ മഹാമന്ദിരങ്ങളുടെ മതിലുകളും ഇരുമ്പുകൂട്ടിന്റെപുറത്തു് അടുക്കിവെക്കുന്ന ഇഷ്ടികകളും പൊള്ളയാണ്. ഇതുമൂലം കിഴുക്കാംതൂക്കായ കെട്ടിടങ്ങളുടെ ഘനം ലഘൂകരിക്കുമെന്നു മാത്രമല്ല, വായു നിറഞ്ഞ ഈ പൊള്ളമതിലുകൾക്കും ഇഷ്ടികകൾക്കും ബലംകൂടുകയുംചെയ്യുന്നു. അതിനുപുറമെ, മുറികളിലെ ശീതോഷ്ണാവസ്ഥ നിയന്ത്രിക്കാൻ, അതായതു, വേനൽക്കാലത്തു ചൂടു കുറയ്ക്കുവാനും, ശീതകാലത്തു തണുപ്പു കുറയ്ക്കുവാനും ഈ ഏർപ്പാടു സഹായിക്കുന്നു. ഇടിയും മിന്നലുംകൊണ്ടു യാതൊരുഹാനിയും വരാതിരിക്കാൻ വേണ്ടമുൻകരുതലുകൾ അവകളിൽസ്ഥാപിച്ചിട്ടുണ്ടെങ്കിലും, ഒരു ഭൂകമ്പമുണ്ടായാലുള്ള കഥ എന്തായിരിക്കുമെന്നുവിചാരിച്ചു ഞാൻ അമ്പരന്നു! എന്നാൽ പാശ്ചാത്യശാസ്ത്രജ്ഞന്മാർ അതിനും വേണ്ടമുൻകരുതലുകൾ കണ്ടുപിടിച്ചിട്ടുണ്ട്.

ന്യൂയോർക്കിലെ പല ഹോട്ടലുകളും മഹാമന്ദിരങ്ങളിലാണു സ്ഥാപിച്ചിരിക്കുന്നതു്. അമേരിക്കയിലെ വാൾഡോർഫ്-അസ്റ്റോറിയാ എന്ന ഹോട്ടലിൽ മൂവായിരം മുറികളും ഹോട്ടൽകമ്മഡോറിൽ രണ്ടായിരത്തിഅഞ്ഞൂറു മുറികളും ഉണ്ട്. ഈ ഹോട്ടലുകളിൽ ഓരോ മുറിക്കും ഓരോ കുളിമുറി ഉള്ളതിനുപുറമെ, പൊതുവായി നൃത്തശാല, ഭോജനശാല, പൂന്തോട്ടങ്ങളുള്ള മട്ടുപ്പാവു, നീന്തൽക്കുളം എന്നീ സജ്ജീകരണങ്ങളും ഉണ്ടായിരിക്കും. ലോകത്തിലുള്ളതിൽ ഏററവും വലുതും മനോഹരവുമായ നൃത്തശാലയും ഭോജനശാലയും മേല്പറഞ്ഞ ഹോട്ടൽകമ്മഡോറിൽ ആണെന്നു പറയപ്പെടുന്നു. ഈ ഹോട്ടലുകളിൽ താമസിക്കാനുള്ള ചെലവു വളരെ കൂടുതലാകകൊണ്ടു ധനികന്മാൎക്കേ അതു സാധിക്കൂ. പുത്രകളത്രാദിസമേതം ആജീവനാന്തം ഹോട്ടലുകളിൽതാമസിക്കുന്ന കുടുംബങ്ങളും അവിടെ ചുരുക്കമല്ല. ഇതു പാശ്ചാത്യരാജ്യങ്ങളിലെ ഒരു കൃത്രിമജീവിതരീതിയാണെന്ന് അടുപ്പിന്റെചുററും കഴിച്ചുകൂട്ടുന്ന നമ്മുടെസ്ത്രീകൾക്കു തോന്നുമായിരിക്കും. അതു് ഏറെക്കുറെ വാസ്തവമാണെങ്കിലും, ഈ സമ്പ്രദായത്തിനു പല സൌകര്യങ്ങളുമുണ്ട്. വേലക്കാരെ അന്വേഷിക്കേണ്ട, ഭക്ഷണം സമയത്തിനു കിട്ടാത്തതുകൊണ്ടു ഭാൎയ്യയോടു ദേഷിക്കേണ്ട, ചോറിനു വേവു കൂടിപ്പോയി, കറിക്ക് ഉപ്പു കുറഞ്ഞുപോയി എന്നൊന്നും വിചാരിച്ചു മുഖംവീൎപ്പിക്കേണ്ട.



ഇൻറർനാഷനൽ ഹൌസ് (18-ാം പുറം)





“സ്കീയിങ്ങ്”— മഞ്ഞുകാലവിനോദം (45-ാം പുറം)

അടിത്തട്ടിൽ എന്റെ അമേരിക്കൻ പങ്കാളിയും. എനിക്കും പങ്കാളിക്കും തമ്മിൽ ആരും കേൾക്കാതെ ടെലിഫോൺവഴി സംസാരിപ്പാനുള്ള കമ്പികൾ വസ്ത്രങ്ങളുടെയിടയിൽ ഒളിച്ചു വെച്ചിരിക്കും. ചോദ്യക്കടലാസിട്ട കൂട് ഒരു പഴുതിലൂടെ കീഴ്പ്പോട്ടിടും; പങ്കാളി അതു തുറന്നു വായിച്ചു ഉത്തരം ടെലഫോണിൽ പറഞ്ഞുതരും. വരുന്നവർ മിക്കവരും സ്ത്രീകളാണ്. അവർ അത്ഭുതപരതന്ത്രരായി മടങ്ങിപ്പോകും............ ഇനി വേറൊരിക്കൽ കണ്ടുകൊള്ളാം."

"സ്വാമി, എന്നെ അനുഗ്രഹിച്ചിട്ടുവേണം എഴുന്നെള്ളുവാൻ!"

---

## 11. "കളർബാർ"—വർണ്ണവൈഷമ്യം

'ഹിന്ദു'വും കാപ്പിരിയും തമ്മിലുള്ള വ്യത്യാസത്തെപ്പറ്റി മുടിവെട്ടുകാരന്റെ പ്രസംഗം—തലപ്പാവിന്റെ ഉപയോഗം—'കപ്പിരിയിസ്'"

ഭാരതീയർക്ക് അമേരിക്കയിൽ പൌരാവകാശമില്ലെന്നു പറഞ്ഞുവല്ലോ. സാമൂഹ്യജീവിതത്തിൽതന്നെ ക്ലിഷ്ടവസ്ഥന്നിമിത്തം അവർ പല ബുദ്ധിമുട്ടുകളും അനുഭവിക്കേണ്ടിവരുന്നു. നിറംമാത്രം നോക്കി മനുഷ്യരുടെ ജാതിയും സ്ഥിതിയും നിശ്ചയിക്കുന്ന ആ നാട്ടിൽ വെള്ളക്കാർ ഭാരതീയരെ സാധാരണ കാപ്പിരിവർഗ്ഗത്തിലാണ് ഉൾപ്പെടുത്തുന്നത്. അതിലവരെ കുറ്റപ്പെടുത്താനുമില്ല. സാധാരണക്കാരാരും ചരിത്രാന്വേഷികളായിരിക്കയില്ലല്ലോ. ഒറ്റനോട്ടത്തിൽ ഭാരതീയനും കാപ്പിരിയും ഒരുപോലെതന്നെ.

ഒരു ദിവസം മുടിവെട്ടിക്കുവാൻ ഞാൻ ഒരു ഷാപ്പിൽ കയറി ആസനസ്ഥനായപ്പോൾ, മുടിവെട്ടുകാരനായ വെള്ളക്കാരൻ ഒന്നാശ്ചര്യപ്പെട്ടു. 'ഇത്ര ധൈര്യത്തോടെ കയറിവന്ന ഈ കാപ്പിരി ആരാണ്'!' എന്ന് അയാൾക്കു തോന്നിയിരിക്കണം. പക്ഷേ അതുകൊണ്ടുതന്നെ, ഞാനൊരു കാപ്പിരിയല്ലെന്നും അയാൾ വിചാരിച്ചിരിക്കാം. എന്നാൽ എന്റെ തലമുടി കറുത്തു ചുരുണ്ടതാകയാൽ അയാളുടെ സംശയം തീരെത്തീർന്നില്ല. ഇങ്ങിനെ സംശയിച്ചു ചീപ്പ് എന്റെ മുടിയിലൂടെ ഒന്നോടിച്ചപ്പോൾ വളരെ ആശ്ചര്യത്തോടെ അയാൾ പറഞ്ഞു: "നിങ്ങൾ ഒരു കാപ്പിരിയല്ല! പക്ഷേ 'ഹിന്ദു'വോ ക്യൂബാക്കാരനോ ആവാം. ഇതിലേതാണെന്നു ദയവുചെയ്തു പറയുമോ?"

"ഞാൻ 'ഹിന്ദു'വാണു്. ആകട്ടെ, കാപ്പിരിയല്ലെന്നു നിങ്ങളെങ്ങിനെ മനസ്സിലാക്കി? ഞാനും കറുമ്പനാണല്ലോ."

"നിങ്ങൾ രണ്ടുകൂട്ടരും കറുമ്പന്മാരാണെങ്കിലും, രണ്ടുകൂട്ടരുടേയും കറുപ്പുനിറത്തിനു് ഒരു വ്യത്യാസമുണ്ടു്. കാപ്പിരികളുടെനിറം തനി കറുപ്പും (Black) നിങ്ങളുടേതു് ഇരുണ്ടതു (Dark) മാണെന്നാണു് ഞങ്ങൾ പറയുക. വെളുത്ത ആളുകൾ അനേകശതാബ്ദങ്ങളായി വെയിലുകൊണ്ടു് ഇരുണ്ടാലുള്ള നിറമാണു നിങ്ങളുടേതു്. ഇപ്പോഴത്തെ പരിഷ്കാരഭ്രാന്തനുസരിച്ചു വേനൽക്കാലത്തു ഞങ്ങളുടെ യുവജനങ്ങൾ "സൺബേത്തിങ്ങ്" (വെയിലത്തു് ഇരിക്കുക) ചെയ്യുന്നതു നിങ്ങൾ കണ്ടിരിക്കുമല്ലോ. അതിൽ അവരുടെ നിറവും ഏകദേശം നിങ്ങളുടേതുപോലാകുന്നു. കാപ്പിരികളുടേതാകട്ടെ, ജാത്യാതന്നെ കരിക്കട്ടയുടെ നിറമാണു്. തലമുടിയുടെകാര്യത്തിൽ—ഞാൻ ഒരു മുടിവെട്ടുകാരനാകകൊണ്ടു ഇക്കാര്യത്തിൽ എനിക്കു നല്ല പാണ്ഡിത്യമുണ്ടു്—നിങ്ങളുടെയിടയിൽ നീണ്ടതലമുടിയും ചുരുണ്ട തലമുടിയുമുണ്ടു്. കാപ്പിരികളുടെയിടയിൽ ചുരുണ്ടതേയുള്ളു. കാപ്പിരികളുടെ ചുരുളിനും നിങ്ങളുടെ ചുരുളിനും വീണ്ടും വ്യത്യാസമുണ്ടു്. കാപ്പിരികളുടേതു കമ്പിളിരോമംപോലെ 'പതപതെ'ച്ചുരുണ്ടു തലയോട്ടിൽ ഒട്ടിയിരിക്കും. അതിനുള്ളിൽ സാധാരണ ചീപ്പുകളൊന്നും കടക്കയില്ല. അവക്കു മുടിവെട്ടുവാൻ പ്രത്യേകം ചീപ്പുകളും കത്രികകളും വേണം. ഈ ചുരുളൻതലമുടിക്കു "കിങ്കി" (Kinky) എന്നുപറയുന്നു. കാപ്പിരികൾ എത്ര വെളുത്താലും—തനികാപ്പിരികൾ ഇപ്പോൾ ഐക്യനാട്ടിലില്ല—അവരുടെ തലമുടിയുടെ സ്വഭാവവിശേഷം ഒട്ടും മാറുന്നില്ല. ഇതു സാധിക്കുവാൻ ഒരു പ്രതിവിധി കണ്ടുപിടിക്കുന്ന ആൾക്കു നിഷ്പ്രയാസം ഒരു കോടീശ്വരനാകാം. ഹിന്ദുക്കളുടെ ചുരുളൻതലമുടിയാകട്ടെ, പ്രകൃത്യാതന്നെ വെള്ളക്കാരുടേതുപോലെയാകുന്നു, ഇതിനു ഞങ്ങൾ "കർലി" എന്നുപറയുന്നു. മറെറാരു വ്യത്യാസം: ഹിന്ദുക്കൾക്കുള്ളതുപോലെ കാപ്പിരികളുടെ മുഖാംഗങ്ങളിൽ യാതൊരു കൂർമ്മതയുമില്ല. അവരുടെ മൂക്കും ചുണ്ടും വേണ്ടതിലേറെ തടിച്ചു ചീർത്തിരിക്കും; കവിൾ വിസ്തൃതങ്ങളിലും ചെവികൾ സാധാരണയിൽക്കവിഞ്ഞു തടിച്ചുമിരിക്കും. വളരെ ദുർലഭമായി, വെള്ളക്കാരെപ്പോലെ നിറവും അംഗസൌന്ദര്യവുമുള്ള ചില കാപ്പിരികളുണ്ടു്. അവരേയും ഞങ്ങൾക്കു് എളുപ്പത്തിൽ കണ്ടുപിടിക്കാം. കാപ്പിരികൾക്കു സഹജമായി ഒരു നാററമുണ്ടു്. അതിനുംപുറമേ, വെള്ളക്കാർക്കും ഹിന്ദുക്കൾക്കും നഖത്തിന്നുള്ളിൽകാണുന്ന അർദ്ധചന്ദ്രൻ സദാ വെള്ളനിറമായിരിക്കും;

കാപ്പിരി എത്ര വെളുത്താലും അവന്റെ നഖത്തിലെ അർദ്ധചന്ദ്രൻ കറുത്തു ഇരിക്കും. ഈ അർദ്ധചന്ദ്രനാണ് അവസാനത്തെ ഞങ്ങളുടെ പരീക്ഷാസ്ഥാനം. ഹിന്ദുക്കളാകട്ടെ കറുത്ത വെള്ളക്കാർ മാത്രമാണ്. ദേഹാകൃതിയിൽ നിങ്ങൾക്കും ഞങ്ങൾക്കും തമ്മിൽ ഒരു വ്യത്യാസവുമില്ല. നിങ്ങളെ ഒന്നു വെളുപ്പിച്ചാൽ ഞങ്ങളാം; ഞങ്ങളെ ഒന്നു കറുപ്പിച്ചാൽ നിങ്ങളും."

"കറുപ്പിക്കാൻ എളുപ്പമാണ്, വെളുപ്പിക്കാൻ ഒരു വഴിയും ഇതുവരെ കണ്ടുപിടിച്ചിട്ടില്ലല്ലോ!"

ഇതിനിടയ്ക്കു മുടിവെട്ടും നടക്കുന്നു. മുടിവെട്ടാൻ തുടങ്ങിയ ഉടനെ, ഒരു വെള്ളക്കാരൻചെറുക്കൻവന്നു ചെരിപ്പുതേച്ചു മിനുക്കിത്തുടങ്ങി. അതേസമയത്തു് ആശുപത്രികളിലെ നഴ്സിനെപ്പോലെ ധവളവസ്ത്രധാരിണിയും സുന്ദരിയുമായ ഒരു യുവതി "നഖം വെട്ടണമോ" എന്നു ചോദിച്ചുകൊണ്ടു് എന്റെ വിരലുകളിൽ പിടികൂടി. വേണ്ടാ എന്നു പറയുന്നതു മര്യാദകേടാകുമെന്നും ഇങ്ങനെ ഒരനുഭവം ഇതിനുമുമ്പു് എനിക്കുണ്ടായിട്ടില്ലായ്കകൊണ്ടും ഞാൻ ഒന്നും മിണ്ടാതെ മൗനം പൂണ്ടിരുന്നു. ആ തരുണിയോ, മൗനത്തെ അനുവാദമായെടുത്തു.

അവസാനം ബിൽ തന്നപ്പോൾ മുടിവെട്ടിയതിനു രണ്ടുറുപ്പിക, മുഖക്ഷൗരത്തിനു പത്തണ. വിദ്യുച്ഛക്തികൊണ്ടു തലമുടി "സിങ്ങ്" ചെയ്തു കത്തിച്ചതിനു (മുടി വളരുന്നതിനാണത്രേ ഇതു്) ഷാമ്പുവിനും ഒന്നേകാൽറുപ്പിക. ഇങ്ങിനെ അഞ്ചേകാൽറുപ്പിക. ഇതിനു പുറമേ, ആ നാട്ടിലെ രീതിയനുസരിച്ചു് ഒരു കൈമടക്കും കൊടുക്കണം. അതെല്ലാം കൊടുത്തു് അവരുടെ എല്ലാവരുടെയും "താംങ്ക്സ്" (കൃതജ്ഞത) സമ്പാദിച്ചു. നഖംവെട്ടുകാരിക്കു പത്തണയും കൈമടക്കും; ചെരിപ്പുമിനുക്കിയവനു നാലണയും കൈമടക്കും; എല്ലാം 'കൃതജ്ഞത' തിരിച്ചുകിട്ടുന്ന ജീവിതരീതി!

ഹോട്ടലുകളിലാണ് ജാതീയമായ നമ്മുടെ അനുഭവങ്ങൾ സ്പഷ്ടമായും അസഹ്യമായും വെളിപ്പെടുന്നതു്. ഐക്യനാടിന്റെ തലസ്ഥാനമായ വാഷിംഗ്ടൺ സന്ദർശിക്കവെ, വിശപ്പുസഹിക്കവയ്യാതെ ഞാനും എന്റെ ആളുകളുമായിരുന്നു ഒരു ചെറിയ കാപ്പിക്കടയിൽ ഞാൻ കയറി. വിലകുറവായിരിക്കുമെന്നു വിചാരിച്ചാണ് ചെറിയസ്ഥലത്തു പോയതു്. പത്തു പതിനഞ്ചു മിനിട്ടോളം ഇരുന്നിട്ടും പിന്നാലെ വന്നവർക്കു ഉപചാരങ്ങൾ ചെയ്തിട്ടും, എന്റെ ആവശ്യങ്ങൾ ചോദിക്കാൻ ആരും വരാത്തതിൽ വിഷമിച്ചുപോയിട്ടു് എന്റെ അടുത്തുതന്നെ കടന്നുപോയ

ഒരുഭൃത്യനോടു കാൎയ്യംചോദിച്ചു. 'നിങ്ങളുടെനിറക്കാൎക്കുള്ള ഹോട്ടലുകൾ പട്ടണത്തിന്റെ മറുഭാഗത്താണെ'ന്നായിരുന്നു മറുപടി. ഞാൻ ഹിന്തുവാണു', കാപ്പിരിയല്ലെന്നു പറയാൻ നിന്നില്ല. അല്പം ഒരു ചെറിയ സമ്പാദ്യംകൊണ്ടു് അവിടെയുള്ളവൎണ്ണവേലിയെ മനഃപരിഷ്കാരമോ, പരിജ്ഞാനമോ ഉണ്ടായിരിക്കയില്ലെന്നുവിചാരിച്ചു് അതിനു കുറെ അപ്പുറത്തുള്ള വലിയൊരു ഹോട്ടലിൽ ചെന്നു. ഹോട്ടലിലെ ഗാട്ടുകാരൻ എന്നെ തുറിച്ചുനോക്കി, അവിടെനിന്നും കടന്നുകൊള്ളുവാൻ മൗനാനുവാദം തന്നു. ബുക്കിംഗ്ക്ലാൎക്ക് 'നിങ്ങൾ ഹിന്തുവല്ല, ഇവിടെനിന്നു പോകാം' എന്നു സംഗ്രഹംചെയ്തു. ഞാൻ തിരിഞ്ഞുനോക്കിയപ്പോൾ കൊമ്പൻമീശക്കാരനായ ഒരു കറുത്ത ഗംഭീരിയൻ വലിയൊരു കസവുതലപ്പാവുംവെച്ചു് ആ ഹാളിൽ ഉലാത്തുന്നു. ക്ഷയരോഗനിവാരണവിദഗ്ദ്ധനെന്നു ലോകപ്രശസ്തനായ മദ്രാസുകാരൻ ഒരു ഡാക്ടരായിരുന്നു അദ്ദേഹം. ഐക്യനാട്ടിൽസഞ്ചരിക്കുമ്പോൾ തലപ്പാവു ഭാരതീയൎക്കു വലിയൊരു രക്ഷാകവചമാണു്.

ഒരു ഭാരതീയസ്നേഹിതൻ കാപ്പിരികൾ അധികം അധിവസിക്കുന്ന ഐക്യനാട്ടിലെ തെക്കൻസംസ്ഥാനങ്ങളിൽ പോയിരുന്നു. തന്നെ കാപ്പിരിയാണെന്നു ശങ്കിച്ച ഹോട്ടലുടമസ്ഥനോടു താൻ ഒരു 'ഹിന്ദു'വാണെന്നു പറഞ്ഞപ്പോൾ 'എന്നാൽ തലപ്പാവു് എവിടെ'? എന്നു ചോദിക്കയുണ്ടായത്രെ. അദ്ദേഹം പോക്കററിൽ മടക്കി ഇട്ടിരുന്ന തലപ്പാവെടുത്തു പത്തുമിനുട്ടിൽ കെട്ടിയപ്പോഴേ വിഷമം തീൎന്നുള്ളു.

അവിടത്തെ നിയമപ്രകാരം, ഹോട്ടലുകൾ മുതലായ പൊതുസ്ഥാപനങ്ങളിലെല്ലാം വൎണ്ണഭേദമെന്യേ സകലൎക്കും പ്രവേശനം കൊടുക്കണമെന്നു നിൎബ്ബന്ധമുണ്ടു്. ഈ നിയമത്തെ തോല്പിക്കാൻ വെള്ളക്കാരായ ഹോട്ടലുടമസ്ഥന്മാർ ഒരു സൂത്രം കണ്ടുപിടിച്ചു. ഹോട്ടലിൽ മുറി കാപ്പിരി ആവശ്യപ്പെട്ടാൽ, "മുറിയൊന്നും ഒഴിവില്ലല്ലോ" എന്നുത്തരം പറയും. സുപ്രസിദ്ധ കാപ്പിരി നേതാക്കന്മാരായ ബുക്കർ ടി. വാഷിംഗ്ടണും, പോൾ റോബിസണുമുള്ള വിധി ഇതുതന്നെ. ഹോട്ടലിൽ കാപ്പിരികൾ ഭക്ഷണം ചോദിച്ചിട്ടു കൊടുത്തില്ലെങ്കിൽ, ആ കാൎയ്യം പോലീസിനെ അറിയിച്ചാൽ അവർ മജിസ്ട്രേട്ടിൽ കേസുകൊടുത്തു, അവനെ ശിക്ഷിപ്പിക്കും. അങ്ങിനെ ഒരിക്കൽ ഒരു ഭാരതീയവിദ്യാൎത്ഥി ഒരു ഹോട്ടൽക്കാരനെ നല്ലപാഠം പഠിപ്പിച്ചു. ചില സ്ഥലങ്ങളിൽ നമുക്കു വാടകയ്ക്കു മുറി തരികയില്ല. വാഷിംഗ്ടണിൽവെച്ചു് ഒരു ഭാരതീയനും അമേരിക്കന്റെ ഭാൎയ്യയ്ക്കും സിനിമാശാലയിൽ പ്രവേശനം നിഷേധിച്ചു.

റെയിൽസ്റ്റേഷനുകളിലും, വെള്ളക്കാർക്കും കാപ്പിരികൾക്കും ഭക്ഷണം കഴിക്കുവാൻ പ്രത്യേകം സ്ഥലം നിശ്ചയിച്ചിട്ടുണ്ടു്. മേസൻ, ഡിക്സൻ എന്ന രണ്ടു പട്ടണങ്ങളെ വേർതിരിക്കുന്ന രേഖയുടെ തെക്കുവശത്തുള്ള സ്ഥലങ്ങളിൽ തീവണ്ടി, ട്രാം മുതലായ വാഹനങ്ങളിൽ, വെള്ളക്കാർ മുൻവശത്തൂടെയും കാപ്പിരികൾ പിൻവശത്തൂടെയുമാണു കയറുക. ഈ സംസ്ഥാനങ്ങളിൽ വെള്ളക്കാരും കാപ്പിരികളുംതമ്മിൽ വിവാഹബന്ധം പ്രത്യേകം നിരോധിച്ചിട്ടുണ്ടു്. വെള്ളക്കാരുടെ നൃത്തശാലകളിലോ, നീന്തൽക്കുളങ്ങളിലോ കൃഷ്ണവൎണ്ണൎക്കു പ്രവേശനമില്ല. എന്നാൽ മേല്പറഞ്ഞ സ്ഥലങ്ങളിൽ ഞാൻ അമേരിക്കൻ വനിതകളുടെകൂടെ പലപ്പോഴെല്ലാം പോയിട്ടുണ്ടു്. മദാമ്മമാർ പരസ്യമായി കാപ്പിരികളോടുകൂടെ നടക്കാത്തതുകൊണ്ടു, ഞാൻ ഒരു ഹിന്ദുവാണെന്നുറച്ചായിരിക്കും ഈ സ്ഥാപനങ്ങളിൽ എനിക്കു പ്രവേശനം അനുവദിച്ചതു്. വെള്ളക്കാരികളും ഞാനുംകൂടി നടക്കാൻപോകുമ്പോൾ ആളുകൾ വളരെ ആശ്ചര്യത്തോടെ തുറിച്ചുനോക്കി ഞങ്ങളെ അസ്വാസ്ഥ്യപ്പെടുത്തിക്കൊണ്ടിരുന്നു.

ഞാനും ഒരു സഹപാഠിനിയുംകൂടി ഒരു ഹോട്ടലിൽ കാപ്പികുടിച്ചുകൊണ്ടിരിക്കെ, മദ്യപനായ ഒരു വെള്ളക്കാരൻ അടുത്തിരുന്ന കസേരയിൽനിന്നു ചാടിയെഴുന്നേറ്റുവന്നു ഞങ്ങളുടെ മേശയിൽ കൈകുത്തി "ഞാൻ മാപ്പുചോദിക്കുന്നു. കൃഷ്ണവൎണ്ണനായ നിങ്ങളും ഞങ്ങളുടെ വൎഗ്ഗത്തിൽപ്പെട്ട ഈ സ്ത്രീയുംകൂടി ഇങ്ങിനെ ചിരിച്ചു കളിച്ചു സല്ലപിക്കുന്നതു് എന്റെ കണ്ണിൽ തീരെ മര്യാദകേടാണു്. നമുക്കിനി ഹോട്ടലിന്റെ പുറത്തുവെച്ചു കാണാം" എന്നുപറഞ്ഞു വലിയ കോപത്തോടെ അയാൾപുറത്തുപോയി. ഒരു 'കെ.ഡി.'കളെ വിളിച്ചുകൊണ്ടു് എന്നോടു മല്ലിടുവാനാണോ എന്നു് എനിക്കു ഭയംജനിച്ചു. കാപ്പിരികൾ വെള്ളസ്ത്രീകളോടു സമത്വവും സ്നേഹവും കാണിക്കുന്നതുകൊണ്ടാണു്, കുപിതരായ ജനങ്ങൾ വൎഗ്ഗക്കാരും അറുപതും എഴുപതും കാപ്പിരികളെ "ലിഞ്ചു്" എന്ന സമരനടപടിനടത്തി മരത്തിൽ കെട്ടിത്തൂക്കി കൊല്ലുന്നതു്. പക്ഷേ സഹപാഠിനിയുടെ സാമർത്ഥ്യംകൊണ്ടു ഞാൻ രക്ഷപ്പെട്ടു. ഹോട്ടലിന്റെ പുറമേ ആളുകൾ കൂടുന്നതു കണ്ടു് അവൾ ടെലിഫോണിൽ വിവരം പോലീസിനെ അറിയിച്ചു.

വെള്ളക്കാർ കാപ്പിരികളോടു സാഹസമായി പ്രവൎത്തിക്കുന്നതല്ലാ എന്നു വിദ്യാസമ്പന്നരായ പല അമേരിക്കരും മനസ്താപപ്പെടുന്നുണ്ടു്. എന്നാൽ സാധാരണനായ ഒരു അമേരിക്കന്റെ അഭിപ്രായം ഇതാണു്.

"കാപ്പിരികളോട് നിഷ്ഠൂരമായി പെരുമാറുന്നു, വാസ്തവം. എന്നാൽ കാപ്പിരികളെല്ലാവരും വിദ്യാസമ്പന്നരോ, മര്യാദക്കാരോ അല്ല. ഇരുനൂറുകൊല്ലത്തിനുമുമ്പ് ആഫ്രിക്കയുടെ ഉൾപ്രദേശങ്ങളിൽനിന്നു മൃഗങ്ങളെന്നപോലെ അവരെ ഈനാട്ടിൽ അടിമകളായി കൊണ്ടുവരപ്പെട്ടതാണ്". ഞങ്ങളുടെ വയലുകളിൽ കൂലിവേല ചെയ്തും, വീടുകളിൽ ഭൃത്യവേല ചെയ്തും ഉപജീവനം കഴിച്ചുവന്നവരാണ്, കന്നുകാലികളെപ്പോലെ അവരെ ക്രയവിക്രയം ചെയ്തുവന്നു. ഒരു നൂറ്റാണ്ടുകൾക്കുമുമ്പ് എബ്രഹാം ലിങ്കൻ അവർക്ക് സ്വാതന്ത്ര്യം കൊടുത്തു; എന്നാലും ഇന്നലെ വരെ അവർ ഞങ്ങളുടെ അടിമകളായിരുന്ന കഥ ഞങ്ങൾക്കൊരിക്കലും മറക്കാൻ പാടില്ല.

"അവരെ ഒന്നു നോക്കുക; രാക്ഷസപ്രായരായ അവരും അപ്സരസ്തുല്യകളായ ഞങ്ങളുടെ സ്ത്രീകളും തമ്മിൽ വിവാഹം ചെയ്യാൻ ഞങ്ങൾ എങ്ങിനെ അനുവദിക്കും?

---

## 12. വിനോദങ്ങൾ

നൃത്തശാലകൾ—'[illegible]'—'[illegible]'—വിദ്യാർത്ഥികളുടെ 'റാഗ്' മരക്കു—പൊതുജനാരോഗ്യവ്യായാമങ്ങൾ.

അമേരിക്കർ വലിയ വിനോദപ്രിയരാണ്. ശീതരാജ്യങ്ങളിൽ വെറുതെ ഇരിക്കുവാൻ പ്രയാസമാണല്ലോ. ചോരയോട്ടത്തിനും ദേഹത്തിൽ ചൂടിനും വല്ലതും ചെയ്തുകൊണ്ടിരിക്കുന്നതു നല്ലതുതന്നെ. ഉഷ്ണമേഖലാവാസികളായ നമ്മുടെ അനുഭവം നേരെമറിച്ചായിരിക്കും. പാശ്ചാത്യർക്ക് ഒരു മിനിട്ട് അടങ്ങിയിരിക്കാൻവയ്യാ. വെറുതെ നില്ക്കുകയാണെങ്കിൽ, കാൽ നിലത്തുമുട്ടി ഒരു ചെറിയ നൃത്തം. പരമാർത്ഥത്തിൽ, അവർ സദാ നൃത്തം ചെയ്‌വാൻ ഔത്സുക്യം കൊള്ളുന്നതു ദേഹത്തിൽ വഴിഞ്ഞൊഴുകുന്ന തണുപ്പുമാറ്റാനായിരിക്കണം.

ന്യൂയോർക്കിൽ വലുതും ചെറുതും, നല്ലതും ചീത്തയുമായ അനേകം നൃത്തശാലകളുണ്ട്. രാത്രി ഏഴുമണിക്ക് അത്താഴം കഴിഞ്ഞശേഷമാണ് അമേരിക്കയിലെ സാമൂഹ്യവിനോദങ്ങൾ ആരംഭിക്കുക. അതു

രാത്രി രണ്ടുമൂന്നുമണിവരെ നീണ്ടുനില്ക്കും. രാത്രി എട്ടൊമ്പതുമണിയായാൽ—നമ്മുടെ നാട്ടിൽ ആളുകൾ വിശ്രമിക്കുന്ന സമയത്ത്—ഇംഗ്ലണ്ടിലും അമേരിക്കയിലും റോഡുകളിൽ സ്ത്രീപുരുഷന്മാർ നിറഞ്ഞുകവിയുന്നു. സിനിമാ, നൃത്തം മുതലായ വിനോദങ്ങൾക്ക് അവർ തിരിച്ചിരിക്കയാണ്.

നൃത്തം കോമളമായ ഒരു കലയാണ്. അതും പലവിധത്തിലുണ്ട്. ഉദയശങ്കർ, ഗോപിനാഥൻ മുതലായവരെപ്പോലെ തനിച്ചു നൃത്തംചെയ്തു പലതരം കൗതുകങ്ങളിനങ്ങൾ പ്രദർശിപ്പിക്കുന്നതു് ഇത്തരത്തിൽ ഉൾപ്പെടുന്നു. പിന്നെ ബാലികമാരോ, സ്ത്രീകളോ സംഘമായി ആടുന്ന നൃത്തങ്ങളുണ്ട്. എന്നാൽ പാശ്ചാത്യരാജ്യങ്ങളിൽ സ്ത്രീപുരുഷന്മാർ ജോഡിയായി നൃത്തംചെയ്യുന്നതിനാണ് സാധാരണമായി ഈ പേരു പറയുന്നതു്. അനേകം സ്ത്രീപുരുഷന്മാർ ഒരുമിച്ചു നിലാവെളിച്ചത്തിനു തുല്യമായ വൈദ്യുതദീപങ്ങളുടെ മന്ദപ്രകാശത്തിൽ വെച്ചു "വാൾസ്" എന്ന നൃത്തമാടുമ്പോൾ തിരമാലയെപ്പോലത്തെ ഒരുപക്ഷം ഏററവും ആനന്ദകരമാണ്. വാൾസ് കൂടാതെ, "ഫോക്സ് ട്രോട്ട്", "ടാംഗോ", "അർജൻറീൻ ടാംഗോ", "ചാർസ്റ്റൺ" എന്നിങ്ങനെ പലതരത്തിലുള്ള നർത്തനരീതി പാശ്ചാത്യർ അഭ്യസിച്ചു വരുന്നു. ഓരോ തരത്തിനും പ്രത്യേകം താളമേളങ്ങളുണ്ടെന്നു പറയേണ്ടതില്ലല്ലോ.

ക്രിസ്മസ്, നവവത്സരാരംഭം (ഡിസംബർ മുപ്പത്തിയൊന്നാം തിയതി) മുതലായ പല വിശേഷദിവസങ്ങളിലും പാശ്ചാത്യർ വിവിധ വിനോദവേഷങ്ങൾ ധരിച്ചു നൃത്തംവെച്ചാനന്ദിക്കുന്നു. പുരുഷന്മാർ പലനിറത്തിലുള്ള കുമ്പൻ തൊപ്പികൾവെച്ചുവരും. മുപ്പത്തിയൊന്നാം തിയതി രാത്രി പന്ത്രണ്ടുമണിയാകുമ്പോൾ വലിയ ബഹളമാണ്! ഊത്തും പടക്കവുമായി കഴിഞ്ഞുപോകുന്ന വർഷത്തോടു യാത്രപറയുന്നു; പുതിയ വർഷത്തെ സ്വാഗതംചെയ്യുന്നു.

ജോഡിയായ ഇത്തരം നൃത്തം കൂടാതെ, നമ്മുടെ നാട്ടിലുള്ളതുപോലെയുള്ള ഓണക്കളിയും തിരുവാതിരക്കളിയും ആ നാട്ടിൽ നടപ്പുണ്ട്. എന്നാൽ നമ്മുടെ ഇടയിൽ സ്ത്രീകൾ ഒന്നിച്ചുമാത്രമോ, പുരുഷന്മാർ ഒന്നിച്ചുമാത്രമോ ആടുമ്പോൾ, പാശ്ചാത്യരാജ്യങ്ങളിൽ സ്ത്രീകളും പുരുഷന്മാരും സംഘംചേർന്ന് ആടുന്നു. ഇത്തരം നൃത്തങ്ങൾക്കു "ഫോക്ക

ഡാൻസ്" എന്നു പറയുന്നു. സ്ത്രീപുരുഷന്മാർ ജോഡിയായിനിന്നു നൃത്തം ചെയ്യുന്നതു പാപമാണെന്നു വിചാരിക്കുന്ന അമെരിക്കർകൂടി "ഫോക്ക ഡാൻസ്" നടത്താൻ ഉത്സാഹികളാണു്.

വേനൽക്കാലത്തു് അമെരിക്കർ കൂട്ടംകൂട്ടമായി, തണുപ്പുള്ള മല പ്രദേശങ്ങളിലും സമുദ്രതീരങ്ങളിലും വിനോദയാത്രക്കുപോക പതിവുണ്ടു്. ഭാര്യയും ഭർത്താവും കുട്ടികളും അടുപ്പും പാത്രവുമായി പുറപ്പെട്ടു്, പാട്ടുംപാടി, തണലും വെള്ളവുമുള്ള സ്ഥലത്തു താവളമടിച്ചു, ഒന്നുരണ്ടു കളെല്ലാവരും ഉല്ലാസഭരിതരായി സമയം കഴിക്കുന്നു. ന്യൂയോർക്കുനഗരത്തിന്റെ എതിർഭാഗത്തു, ഹഡ്സൻനദിക്കപ്പുറത്തു്, ഈ വിനോദങ്ങൾക്കായി കാടുപിടിച്ച അധികം സ്ഥലങ്ങൾ സർക്കാരിൽനിന്നു തിരിച്ചിട്ടുണ്ടു്. എന്നാൽ ഒഴിവുകാലങ്ങളിൽ സമുദ്രതീരങ്ങളിലാണു ലക്ഷക്കണക്കിനു ജനസമൂഹം വന്നുചേരുന്നതു്.

ന്യൂയോർക്കുനഗരത്തിന്റെ അറ്റത്തുള്ള കോണിദ്വീപിൽ ഉച്ച കഴിഞ്ഞാൽ കടലിൽക്കുളികളും പല തമാശകളും മററു കാഴ്ചകളുമുണ്ടു്. വിദ്യുച്ഛക്തിയാൽ നിയന്ത്രിക്കപ്പെടുന്ന ഒരു മരക്കുതിരയുടെപുറത്തു കയറി ഞാൻ ഒരിക്കൽ ഒരു പരീക്ഷണം നടത്തി. കൃത്രിമങ്ങളായ മലകളിന്മേലൂടെയും താഴ്വരകളിലൂടെയും ഗുഹകളിലൂടെയും പൊങ്ങിയും താണും മിന്നൽപോലെ സവാരിചെയ്തപ്പോൾ എനിക്കുണ്ടായ പരിഭ്രമം എങ്ങനെ വർണ്ണിക്കാം. രണ്ടുമൂന്നു പ്രാവശ്യം "ഇതാ ജീവിതം തീർന്നു" എന്നു തോന്നി, മരക്കുതിരയുടെ കഴുത്തിൽ കെട്ടിപ്പിടിച്ചു കണ്ണടച്ചിരുന്നു. പിന്നീടു്, ഈ അനുഭവത്തെ ആവർത്തിക്കാൻ എനിക്കു ധൈര്യമുണ്ടായില്ല.

വിനോദങ്ങൾക്കുമാത്രമായുള്ള പല പട്ടണങ്ങളും ഐക്യനാട്ടിലുണ്ടു്. ഇവയിലൊന്നാണു അററലാൻറിക് സിററി. ന്യൂയോർക്കിൽനിന്നു രണ്ടുമണിക്കൂർ തീവണ്ടിയിൽ യാത്രചെയ്താൽ അവിടെ ചെല്ലാം. അതു സമുദ്രസ്നാനക്കാർക്കായി നിർമ്മിച്ച ഒരു പട്ടണമാണു്. അവരിൽനിന്നുള്ള ആദായംകൊണ്ടാണു് അവിടത്തെ സകലച്ചെലവുകളും നടക്കുന്നതു്. നല്ല മണൽ, കലക്കില്ലാത്ത വെള്ളം, ഭീമങ്ങളായ തിരമാലകൾ എന്നാൽ ജീവനു് ഒരാപത്തുമില്ല. പല നിറത്തിലുള്ള നീന്തൽവസ്ത്രം ധരിച്ച പത്തുപതിനായിരം സ്ത്രീപുരുഷന്മാർ എപ്പോഴും വെള്ളത്തിൽക്കിടന്നു മറിയുന്നു. ഏകദേശം അതിലിരട്ടി ആളുകൾ

കടൽപ്പുറത്തു് ഇരുന്നും, ഉരുണ്ടും, വ്യായാമംചെയ്തും, പന്തുകളിച്ചും, കൂണുകൾപോലുള്ള വലിയ കുടകൾക്കുകീഴെ തിന്നും കുടിച്ചും സമയം കഴിക്കുന്നു. ഒരു വ്യായാമോപദേഷ്ടാവു് ഒരു തട്ടിൽ നിന്നുകൊണ്ടു്, "ഒന്നു്, രണ്ടു്, മൂന്നു്" എന്നിങ്ങനെ ആജ്ഞാപിച്ചു് അവിടെ കൂടിയവരെ വ്യായാമം ശീലിപ്പിക്കുന്നു. ആബാലവൃദ്ധം ജനങ്ങൾ ഈ തമാശയിൽ കൂടുന്നു. ചില തടിയന്മാരും, തടിച്ചികളും കയ്യും കാലും പൊക്കുന്നതും ഉരുണ്ടുമറിയുന്നതും കണ്ടാൽ ഈ അരമതികൾക്കു് തലയ്ക്കു "കോട്ട"മുണ്ടോ എന്നു തോന്നിപ്പോകും !

കടലിൽ കളിക്കാൻവരുന്നവർ അതിരാവിലെമുതൽ വൈകുന്നേരംവരെ കളിച്ചു രസിക്കും. ഇടയ്ക്കിടെ കരയിൽവന്നു വല്ലതും തിന്നു കുറേനേരം ഓട്ടം, ചാട്ടം, ഉരുളും; വീണ്ടും വെള്ളത്തിൽത്തന്നെ. ദേഹം ചെമ്പുനിറമാകുന്നതാണു യുവതികളുടെ ഒരു വലിയ പരിഷ്കാരം; അതിനാണു് അവർ വെയിലത്തുകിടക്കുന്നതു്. ദേഹം പൊള്ളി തൊലി ഉരിഞ്ഞുപോകാതിരിപ്പാൻ ഒലിവെണ്ണ തേച്ചാണു് ചിലർ ഇങ്ങനെ വെയിൽകൊള്ളുക. ഇതാണു "സൺബേതിങ്ങ്."

കടലിൽ കളിക്കുന്നവർക്കു് ജീവഹാനി വരാതിരിക്കാൻ ഒരു മുക്കാൽനാഴികയ്ക്കപ്പുറം അനവധി ബോട്ടുകളും, അവയിൽ അഭിമതരായ നീന്തൽവിദഗ്ദ്ധന്മാരും സദാ ഒരുങ്ങിനില്പുണ്ടു്. കരയിൽ തന്നെ ഇരിപ്പിടങ്ങൾകെട്ടി ദൂരദർശിനിക്കണ്ണാടികളിലൂടെ കളിക്കുന്നവരെ സൂക്ഷിക്കുവാൻ ഉദ്യോഗസ്ഥന്മാരുമുണ്ടു്. ഞാൻ കളിച്ചുകൊണ്ടിരുന്നപ്പോൾ പെട്ടെന്നു ഒരു ചൂളംകേട്ടു. അതിന്റെ അർത്ഥമറിയാതെ ഞാൻ അങ്ങുമിങ്ങും നീന്തിത്തുടിച്ചു പൊങ്ങിക്കിടന്നു. അപ്പോൾ "പുറകോട്ടുപോകണം" എന്നു 'ലൌഡ്സ്പീക്കറി'ലൂടെ വിളിച്ചുപറഞ്ഞു് എന്നോടാണെന്നു ബോട്ടിലുള്ളവർ ആംഗ്യംകാട്ടി. ഞാൻ നിലയില്ലാത്ത സ്ഥലത്തേക്കു അറിയാതെ നീന്തിപ്പോകുന്നതു കണ്ടിട്ടാണു് അവർ എന്നെ ഉപദേശിച്ചതു്...... സ്റ്റീംബോട്ടിന്റെ പുറകിൽ നീളത്തിലുള്ള കയറുകെട്ടി പലകകൾ ഇടുന്നു. അവയിൽനിന്നു് തിരമാലകളുടെ മുകളിൽക്കൂടി ചാടിച്ചാടി ചില യുവതികൾ "സർഫ്റൈഡിങ്ങ്" നടത്തി രസിക്കുന്നു. ഇതു കുറേ അപൂർവ്വമായ വിനോദമാണു്.

ഒരു രൂപ കൊടുത്താൽ ഉടുപ്പു് മാറിവെക്കുവാൻ ഒരു ചെറിയ 'വലിപ്പം,' ഒരു തോർത്തും കടൽക്കുളിക്കുശേഷം കുളിക്കാൻ നല്ല വെള്ളവും കയ്യു കിട്ടുന്നതാണു്. അറ്റ്ലാൻറിക്സിറ്റിയിൽ വേറെയും

അനവധി കാഴ്ചകളുണ്ട്. ഗുസ്തി മുതലായ കായികമത്സരങ്ങൾ നടത്തുവാൻ വിശാലമായ ഒരു ഹാളുള്ളതിൽ മുപ്പതിനായിരംപേർക്കിരിക്കാം. ഈ ഹാൾ അമേരിക്കയിൽവച്ച് ഏററവും വലുതാണത്രെ. 'യാങ്കിസ്റ്റേഡിയത്തി'ൽ അറുപതിനായിരംപേർക്കിരിക്കാമെങ്കിലും, അത് തുറന്ന സ്ഥലമാണ്. ഇതിനാകട്ടെ മേൽപ്പുരയുണ്ട്. നടുവിൽ തൂണുകളൊന്നുമില്ലാതെയാണ് പണി. അതിന്റെ മദ്ധ്യത്തിൽ പൊക്കുകയും താഴ്ത്തുകയും ചെയ്യാവുന്ന ഒരു തട്ടിൽവെച്ചാണ് ഗുസ്തി നടത്തുന്നത്.

ശീതകാലവിനോദങ്ങൾ സാധാരണ ഭവനങ്ങൾക്കുള്ളിലാകുന്നല്ലോ. എന്നാൽ പുറത്തും ഉണ്ട്. ചിലർ മഞ്ഞുകട്ടിയുടെ മുകളിൽ പ്രത്യേകം ചെരിപ്പുകളിട്ട 'സ്കേററ്' ചെയ്യുന്നു. ചെരിപ്പിന്റെ അടിയിൽ മൂർച്ചയില്ലാത്ത ഒരു വാൾ പതിച്ചു കെട്ടിയിരിക്കകൊണ്ടു തെററിത്തെററി ഓടാം. ഈ അഭ്യാസം പഠിക്കുമ്പോൾ ഇരിമ്പുമുനയുള്ള ഒരു വടിയുടെ തുണവേണം. 'സ്കേററ്' ചെയ്യുന്നതു് ഏററവും കൌതുകകരമാണ്. റോഡുകളിൽ ബാലികാബാലന്മാർ സാധാരണയായി ഇങ്ങിനെ ഓടിനടക്കുന്നതു കാണാം. ചെരുപ്പിന്മേൽ രണ്ടു ചെറിയ ചക്രംവീതം പിടിപ്പിച്ചു നടന്നും ഓടിയും ഇവർ 'സ്കേററി'ങ്ങിനു വേണ്ട 'ബാലൻസ്' നേരത്തെ സമ്പാദിച്ചുവരുന്നു. മഞ്ഞുകട്ടി നിറഞ്ഞ റോഡുകളിലൂടെ മോട്ടോറുകൾ പോകുന്നതു ചക്രത്തിൽ ചങ്ങല ചുററിക്കെട്ടിയാണ്; അല്ലെങ്കിൽ തെററി അപകടം പററിയേക്കാം. മഞ്ഞുകട്ട വീഴുന്നതു കാണാനും വളരെ ഭംഗിയുണ്ട്. അതു പഞ്ഞിപോലെ കൂട്ടമായി പതുക്കെപ്പതുക്കെ വീഴുന്നു. അങ്ങനെ വീണതു നിലത്തു് ആറും ഏഴും അടി ഘനത്തിൽ കിടക്കും. ശീതകാലത്തു വീടുകളും വൃക്ഷങ്ങളും വാഹനങ്ങളുമെല്ലാം മഞ്ഞിൽപ്പൊതിഞ്ഞുകിടക്കുന്ന ധവളമായ കാഴ്ച എത്ര മനോഹരം! മഞ്ഞു വീണുകിടക്കുമ്പോൾ സാധാരണച്ചെരിപ്പു മാത്രമായാൽ വീണ് അപകടംപററാവുന്നതുകൊണ്ടു ചെരിപ്പിന്റെ പുറമേ അടിപരുപരുത്ത റബ്ബർചെരിപ്പു കൂടി ഇടുന്നു. മഞ്ഞു വീണുകൊണ്ടിരിക്കുമ്പോൾ വലിയ കൊടുങ്കാററുമുണ്ടാകും. അന്നൊക്കെ കോട്ടിന്മേൽ കോട്ടും കയ്യിൽ ഉറകൾ 'ഗ്ലോവ്സ്'ഇട്ടാണ് സഞ്ചരിക്കുന്നതെങ്കിലും, ഈ കാററുള്ളപ്പോൾ നാം വിറച്ചുപോകും. ചെവിയും മൂക്കും പോയ്പോയോ എന്നു കൂടെക്കൂടെ തപ്പിനോക്കി തീർച്ചപ്പെടുത്തേണ്ടിയിരിക്കും. ഇത്തരം അവസരങ്ങളിൽപ്പോലും അമേരിക്കയിലെ യുവജനങ്ങൾ സഞ്ചാരതല്പരരാണ്.

ഗ്രന്ഥശാലകൾപോലെ "സ്കേററ്" ചെയ്യുന്ന "റിംക്സും" (വളപ്പുകൾ) രാത്രി തുറന്നിരിക്കും. പകൽ മുഴുവൻ ജോലിചെയ്യുന്നവരുടെ ആവശ്യത്തിനാണ രാത്രിയിലുംകൂടി ഇതു തുറന്നിട്ടിരിക്കുന്നതു്. പകൽ കാര്യവും രാത്രി കളിയുമെന്നാണ പാശ്ചാത്യരുടെ മതം.

പാശ്ചാത്യരുടെ വേറൊരു വിനോദം "സ്കി" (Ski) എന്നതാണ്. മലകളും താഴ്വരകളും ഉള്ള പ്രദേശങ്ങളിൽ "സ്കിയിങ്ങ്" നടത്തുന്നു. ഇരുമ്പുതകിടുകൾ പാദത്തിനടിയിൽകെട്ടി മഞ്ഞുനിറഞ്ഞ കുന്നുകളുടെ മുകളിൽനിന്നു കീഴ്പോട്ടു ഊക്കോടെ തെന്നുന്നതാണ "സ്കിയിങ്ങ്". തെന്നാൻ തുടങ്ങിയാൽ പിടികിട്ടുകയില്ല. അതുകൊണ്ടു കുന്തംപോലുള്ള ഒരു വടി ഇതു് അഭ്യസിക്കുന്നവരുടെ കൈകളിൽ കാണും. ആവശ്യമുള്ളപ്പോൾ ഇതു കുത്തി "ബ്രേക്ക്" ഇടാം. താഴ്വരകളും കുന്നുകളും കടന്നു "സ്കിയിങ്ങ്"വിദഗ്ദ്ധന്മാർ പാറുന്നതു് എത്ര മനോഹരവും പരിഭ്രമജനകവുമായ കാഴ്ചയാണ്! ചിലപ്പോൾ ഇവർക്കു് ജീവാപായവും നേരിടാറുണ്ട്. പക്ഷെ ധീരന്മാരായ പാശ്ചാത്യർക്കു് ഒരു ഭയവും ഇല്ല. മരണം ജീവിതത്തിലെ ഒരു സാധാരണ സംഭവംമാത്രമായി അവർ കരുതുന്നു. സ്ത്രീകൾകൂടി അപകടകരമായ ഈ വിനോദത്തിൽ പങ്കെടുക്കുന്നുണ്ടെന്നു പറഞ്ഞാൽ നമുക്കു് ആശ്ചര്യം തോന്നും.

വിദ്യാർത്ഥികളും—ചിലപ്പോൾ വിദ്യാർത്ഥിനികളും—ബോക്സിങ്ങ്, ഗുസ്തി, പതിനെട്ടു മുതലായ അഭ്യാസങ്ങൾ പരിശീലിക്കാറുണ്ട്.... അമ്പു് എയ്തു് ഉന്നം കൃത്യമാക്കുന്നു...... മുപ്പതും നാല്പതും അടി പൊക്കത്തിൽ സ്ഥാപിച്ചിട്ടുള്ള "ഡൈവിങ്ങ്ബോർഡിൽ"നിന്നു തലകുത്തി മറിഞ്ഞു നീന്തൽകുളങ്ങളിലേക്കു് എടുത്തുചാടുന്നു.

കോളേജുകളിൽ കാണുന്ന വേറൊരു തമാശ വിദ്യാർത്ഥികളുടെ "റാഗ്" അഥവാ ലഹളയാണ്. വർഷത്തിൽ ഒരിക്കലെങ്കിലും വിദ്യാർത്ഥികൾ ചേർന്നു പട്ടണവാസികളെ അസഹ്യപ്പെടുത്താതിരിക്കയില്ല. കുട്ടികൾ റോഡിൽഇറങ്ങിനിന്നു നടുക്കു് ഒരു വടംകെട്ടി ഗതാഗതം തടസ്സപ്പെടുത്തുകയായിരുന്നു ഞാൻ കണ്ട ഒരു "റാഗി"ന്റെ വിശേഷം. ഇതു കണ്ടു "ട്രാഫിക്ക്" പൊല്ലീസുകാർ ഓടിയെത്തിയെങ്കിലും അവർ ഇടപെട്ടില്ല. ഒരു പതിനഞ്ചുമിനിട്ടു കഴിഞ്ഞശേഷം "ഇന്നു മതി; ഇനി ദയവുചെയ്തു നിങ്ങളുടെ റാഗു നിറുത്തിക്കൂടേ" എന്നു പൊല്ലീസുകാരൻ പറയുകയും വിദ്യാർത്ഥികൾ അതനുസരിച്ചു പിരിഞ്ഞുപോകയും ചെയ്തു.

ഫുട്ബാൾ, ബേസ്ബാൾ, ടെന്നിസ് മുതലായ പല കളികളും കാലാനുസൃതമായി കോളേജുകളിൽ നടക്കുന്നു. എന്നാൽ അമേരിക്കരുടെ ഫുട്ബോളും ഇംഗ്ലീഷുകാരുടെ ഫുട്ബോളും തമ്മിൽ വലിയ വ്യത്യാസമുണ്ട്. അതിന് അവരുടെ റഗ്ബിയുമായി കൂടുതൽ സാമ്യം കാണുന്നു. പ്രതിവർഷം ഏകദേശം നൂറുപേർ വീതം ഫുട്ബാൾ മത്സരക്കളികളിൽ മരിക്കുന്നുണ്ട്; ഇതിൽനിന്ന് അത് എത്ര അപകടകരമാണെന്ന് ഊഹിക്കാമല്ലോ. ചില കോളേജുകളുടെ കീർത്തി അവരുടെ ഫുട്ബാൾടീമിനെ ആശ്രയിച്ചിരിക്കുന്നു. അതുകൊണ്ട് ആ കളി പഠിപ്പിക്കുന്നതിനു സമർത്ഥന്മാരായ "കോച്ച്" എന്ന ആശാന്മാരെ നിയമിക്കുക കോളേജുകളിൽ സാധാരണമാണ്. വലിയ പണ്ഡിതന്മാരേക്കാൾ കൂടുതൽ ശമ്പളം കോച്ചിനു ചിലപ്പോൾ ലഭിക്കുന്നു. തങ്ങളുടെ പഴയ കോളേജുകളുടെ കീർത്തി പുലർത്താൻ ധനികരായ പൂർവ്വവിദ്യാർത്ഥികൾ സ്വന്തം ചെലവിൽ കോച്ചിനെ നിയമിക്കാറുണ്ട്.

ഇത്തരം വിനോദങ്ങളുടെയും മത്സരക്കളികളുടെയും ഫലമായി അമേരിക്കയിലെ യുവാക്കളുടെ പൊക്കം കൂടിവരുന്നത്രേ! അവരുടെ പാദങ്ങളുടെ നീളവും വർദ്ധിക്കുന്നുവെന്നു ചെരിപ്പുകമ്പനിക്കാർ കണ്ടുപിടിച്ചിരിക്കുന്നു!

വിനോദങ്ങളിൽതന്നെയല്ല, വ്യായാമത്തിലും പാശ്ചാത്യർ ബദ്ധശ്രദ്ധരാണ്. കാലത്ത് അഞ്ചരമണിമുതൽ ഏഴുമണിവരെ ഏതു സമയത്തും എഴുന്നേൽക്കുന്നവരുടെ സൗകര്യം അനുസരിച്ചു ഡ്രിൽ ചെയ്യുന്നതിനു റേഡിയോയിൽക്കൂടി ഒരു വിദഗ്ദ്ധൻ "കൈപൊക്കു, താഴ്ത്തു; കാലുപൊക്കു, താഴ്ത്തു; കുനിയു, നിവരു," എന്നൊക്കെ ആജ്ഞാപിക്കുന്നു. യാതൊരു നിർബന്ധമില്ലെങ്കിലും ഇതനുസരിച്ചു പ്രവർത്തിക്കാൻ ആ നാട്ടിൽ ധാരാളം ആളുകളുണ്ട്. "ഡെൻമാർക്ക്", ജർമ്മനി മുതലായ രാജ്യങ്ങളിൽ ആയിരവും പതിനായിരവും സ്ത്രീപുരുഷന്മാർ ഒന്നിച്ചുനിന്നു പലതരം വ്യായാമങ്ങൾ ചെയ്യുന്നതു ഒരു സാധാരണ കാഴ്ചയാണ്. ഇത്തരം "കാലിസ്തെനിക്സ്" വ്യായാമങ്ങൾകൊണ്ട് ജനങ്ങളുടെ ആരോഗ്യവും തന്മൂലം സൗന്ദര്യവും വർദ്ധിച്ചുവരുന്നെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

---

# 13. നയാഗ്രായിലെ ധൂമനൗക

*തീവണ്ടിയിൽ ക്ലാസ്സില്ല—"സ്ലീപ്പി"ങ്ങിനു സൌകര്യം ധാരാളം—ചരിത്രപ്രധാനമായ ദേവാലയം—നവദമ്പതിമാരുടെ പ്രവാഹം—ജലപാതത്തിന്റെ മുകളിൽനടന്ന സർക്കസ് കളികൾ.*

സുപ്രസിദ്ധ നയാഗ്രാജലപാതം സന്ദർശിക്കാൻ ഞാനും ചില സ്നേഹിതന്മാരും തീവണ്ടിമാർഗ്ഗം പുറപ്പെട്ടു. അമേരിക്കൻ തീവണ്ടികളിൽ ഒരു ക്ലാസ്സുമാത്രമേയുള്ളു. അതിൽ ഇൻഡ്യയിലെ മൂന്നാംക്ലാസ്സിനെ വെല്ലുന്ന വിസ്താരപ്പെട്ട കമ്പാർട്ടുമെന്റുകളാണുള്ളതു്. ഒന്നാം പ്രജായത്തമായ ആ നാട്ടിൽ ധനത്തെ ആശ്രയിച്ചു ആളുകൾ തമ്മിൽ വ്യത്യാസങ്ങൾ ഉണ്ടാകാതെയിരിക്കാനായിട്ടാണ തീവണ്ടിയിൽ ഒരു ക്ലാസ്സു മാത്രമേ എന്നു സർക്കാർ ഉത്തരവായിരിക്കുന്നതു്. എന്നാൽ കൂടുതൽ സൌകര്യങ്ങൾ ലഭിക്കുന്നതിനു ധനികർ എങ്ങിനെയെങ്കിലും വഴികൾ കണ്ടുപിടിക്കാതില്ല. ഉദാഹരണമായി, യാത്രാമദ്ധ്യേയുള്ള കാഴ്ചകൾ കാണുന്നതിനു കൂടുതൽ കൂലിയുള്ള 'ഒബ്സർവേഷൻ കാറുകൾ' തീവണ്ടികളിലുണ്ടു്. രാത്രിയിൽ ഉറങ്ങാൻ "പുൾമാൻകാർ" എന്നൊരു പ്രത്യേകവണ്ടിയുമുണ്ടു്. പുൾമാൻകാർ തീവണ്ടിക്കമ്പനിയുടെ അല്ല; വേറൊരു കമ്പനിവകയാണു്. പ്രത്യേകം കൂലികൊടുത്താൽ രാത്രിയിൽ ഈ കാർ തീവണ്ടിയോടു ഘടിപ്പിച്ചുതരും, യാത്രക്കാർക്കു് അതിൽപോയി കിടന്നുറങ്ങാം. ചില തീവണ്ടികളിൽ വായനശാലയും ഉണ്ടായിരിക്കും. യാത്ര ഏറ്റവും സുഖകരമാക്കാൻ തീവണ്ടിക്കമ്പനികൾ ശ്രമിക്കുന്നു. നമ്മുടെനാട്ടിൽ ബസ്സുകൾ ഉള്ളതുപോലെ ഒരേസ്ഥലത്തേക്കുതന്നെ പല കമ്പനിക്കാരുടെയും തീവണ്ടികൾ ഓടുന്നു എന്നതാണു് ഇതിന്റെ രഹസ്യം. അതൊരു മത്സരം. ഇതിനുപുറമെ "ഗ്രേഹൌണ്ട്" ബസ്സുകൾ സകല സ്ഥലങ്ങളിലേക്കും തീവണ്ടിക്കാരുമായി മത്സരം തുടങ്ങിയിരിക്കുന്നു. ഈ മത്സരങ്ങളുടെ എല്ലാംഫലം യാത്രക്കാർക്കു കൂടുതൽ സൌകര്യാദികൾ കിട്ടുന്നു എന്നതാണു്.

സ്റ്റേഷനുകളിൽ കാണുന്ന പോർട്ടർമാർ സാധാരണ കാപ്പിരികൾ തന്നെ. നാം കൊടുക്കുന്നതുകൊണ്ടു് അവർ തൃപ്തിപ്പെടുന്നതല്ലാതെ തർക്കിക്കാൻ പാടില്ല........വെളുപ്പിനു ഞങ്ങൾ നയാഗ്രാഫാൾസ് പട്ടണത്തിൽ എത്തിയപ്പോൾ ആയിരമായിരം സ്ത്രീപുരുഷന്മാർ കൂട്ടംതിങ്ങി വണ്ടിയിൽനിന്നും ഇറങ്ങിത്തുടങ്ങി. സ്റ്റേഷനിൽതന്നെ ദിനകൃത്യങ്ങൾ ചെയ്യുന്നതിനുവേണ്ട ഏർപ്പാടുകൾ ഉണ്ടു്. ഒരു "നിക്കൽ" നാണയം



“മേപോൾ ഡാൻസ്” (ഗ്രാമീണ നർത്തനം)
(46-ാം പുറം)






നയാഗ്രാ ജലപാതം (49-ാം പുറം)

ഇട്ടാൽ കക്കൂസ്സുവാതിൽ താനെതുറക്കുന്നു. വേറൊരു "നിക്കൽ" ഇട്ടാൽ നമ്മുടെ ഉപയോഗത്തിനുവേണ്ട ഒരു സോപ്പും, തോർത്തും സ്ലോട്ടുപെട്ടിയിൽനിന്നു നമ്മുടെ കയ്യിൽ ചാടുന്നു. ഇങ്ങനെ കയ്യും മുഖവും ശുദ്ധിയാക്കുന്നതിനിടയിൽ ഒരു കാപ്പിരിബാലൻവന്നു ചെരുപ്പുമിനുക്കുന്നു. ഇതെല്ലാംകഴിഞ്ഞു സുസ്മേരവദനരായി ഞാനും എന്റെ സ്നേഹിതരും കൂടി ജലപാതം കാണാൻ പുറപ്പെട്ടു.

ചുറ്റുപാടും രമണീയമായ ഉദ്യാനങ്ങൾ. മധുവിധുഘോഷിക്കാൻ നവദമ്പതിമാർ നയാഗ്രായിലേക്കു വരുന്നതു് ഇത്തരം ആകർഷണങ്ങൾ കൊണ്ടായിരിക്കണം............... ഒരുനാഴികക്കിപ്പുറംവച്ചുതന്നെ വെള്ളച്ചാട്ടത്തിന്റെ ഗർജ്ജനം കേട്ടുതുടങ്ങി. ഞങ്ങളുടെ മനസ്സിൽ ധൃതിയും കൂടി.

അടുത്തുചെന്നപ്പോൾ നയാഗ്രാനദിയുടെ ഇരുവശത്തായി ഒന്നല്ല, രണ്ടു ജലപാതങ്ങൾ കണ്ടു. ഒന്നു് ഐക്യനാട്ടതിർത്തിയിലും, മറ്റേതു് അതിനെതിരായി ക്യാനഡാനാട്ടതിർത്തിയിലും; അമെരിക്കൻഫാൾസിൻറമുകളിൽ ടെറാപ്പിൻപോയൻറ് എന്ന സ്ഥലത്തു ജലപാതത്തിൻറമുകളിലായി നീണ്ട ഒരു പാലം കെട്ടിയിട്ടുണ്ടു്. ഇവിടെ നിന്നാൽ, കിഴക്കാംതൂക്കായി ഗംഭീരഗർജ്ജനത്തോടെ നമ്മുടെ പാദത്തിനടിയിൽനിന്നെന്നവണ്ണം വെള്ളം എടുത്തുചാടുന്ന കാഴ്ച ഒരിക്കലും മറക്കാവുന്നതല്ല.

നമുക്കിനി വെള്ളച്ചാട്ടത്തിന്റെ അടിയിൽപോയിക്കാണാം. ഒരു ഡോളർ കൊടുത്താൽ വെള്ളത്തിനടിയിൽ ഇറങ്ങുവാനുള്ള 'ഡൈവിങ്ങ് കിറ്റും', റബ്ബർച്ചെരുപ്പും, റബ്ബർവസ്ത്രവും, തൊപ്പിയും, കണ്ണാടിയും നമുക്കു തരുന്നു. ഇവയിട്ടു മുഖക്കണ്ണാടിയിൽ നോക്കിയപ്പോൾ ഞാൻ പാതാളലോകത്തിലെ യമരാജാവാണെന്നു തോന്നിപ്പോയി. പിന്നീടു ലിഫ്റ്റിൽ കയറി പതുക്കെ കീഴ്പോട്ടു് ഇറങ്ങി, പാറയുടെ ഇടയിലുള്ള ഒരു വാതലിൽക്കൂടെ പുറത്തു ചാടിയതു നയാഗ്രാനദിയുടെ മുകളിലുള്ള ഒരു മരപ്പാലത്തിന്മേലായിരുന്നു. വെള്ളച്ചാട്ടത്തിന്റെ മുൻവശം മുഴുവൻ പാതകൾക്കിടയിലൂടെയാണു്. അപ്പോൾ സൂര്യരശ്മിയാൽ ചുംബിക്കപ്പെട്ട ആ വെള്ളക്കമ്പികളിൽ വിളയാടിക്കൊണ്ടിരുന്ന സപ്തവർണ്ണമഴവില്ലുകൾ എത്ര മനോഹരം! അടുത്തുതന്നെ, സ്ഫടികസ്തംഭങ്ങളായ വെള്ളത്തുള്ളികളാൽ ഐക്യനാട്ടിലെ വെള്ളച്ചാട്ടവും കുതിരക്കുളമ്പാകൃതിയിലുള്ള ക്യാനഡായിലെ വെള്ളച്ചാട്ടവുംതമ്മിൽ ഇടകലരുന്നതുകാണാം. ഈ മനോഹരകാഴ്ചയെ "മണവാട്ടിയുടെ പൂമാല"യെന്നു

നാമകരണംചെയ്തിരിക്കുന്നു. പേരും സ്ഥലവുമെല്ലാം ഇതുപോലെ കവിത നിറഞ്ഞതാണ്".

ഇതിനുശേഷം "ധൂമകന്യക" എന്ന കമനീയനാമമുള്ള ഒരു ചെറിയ ബോട്ടിൽ ഞങ്ങൾ നയാഗ്രാനദി സഞ്ചരിച്ചുകണ്ടു. വെള്ളച്ചാട്ടത്തിൽനിന്നുതെറിക്കുന്ന തുള്ളികളും ആവിയുംകൊണ്ടു നനയാതിരിക്കാൻ മഴക്കോട്ടു ഈ യാത്രയിൽ ധരിച്ചിരുന്നു...........

ഐക്യനാടും ക്യാനഡായും തമ്മിൽ ബന്ധിക്കുന്ന ഒരു പാലം കടന്നു ക്യാനഡായിലേക്കു പ്രവേശിക്കാൻ ഞാനും ഒരു ജപ്പാൻകാരനുംകൂടി ശ്രമിച്ചു. ഐക്യനാട്ടിന്റെ അതിർത്തിയിൽ എത്തിയപ്പോൾ അധികൃതർ ഞങ്ങളുടെ പാസ്പോർട്ടു വാങ്ങിനോക്കി. അമേരിക്കയിൽ ആദ്യം പ്രവേശിക്കാനുണ്ടായിരുന്ന പ്രയാസങ്ങളോർമ്മിച്ചു ക്യാനഡാസന്ദർശനാനന്തരം തിരിച്ചുവരുമ്പോൾ ബുദ്ധിമുട്ടിക്കാതിരിക്കാൻ ഞാൻ എന്റെ കാര്യം അവരെ പ്രത്യേകം ഓർപ്പിച്ചു. പാലംകടന്നു ക്യാനഡാ അതിർത്തിയിൽ എത്തിയപ്പോൾ അവിടത്തെ ഇമിഗ്രേഷൻഉദ്യോഗസ്ഥന്മാർ എനിക്കും ആ ജപ്പാൻകാരനും പ്രവേശനം നിരോധിച്ചു.

"ഞാൻ ബ്രിട്ടീഷ്സാമ്രാജ്യത്തിലെ ഒരു പ്രജയാണ്, അതുകൊണ്ടു സാമ്രാജ്യത്തിൽ എവിടെയും സ്വാതന്ത്ര്യമായി യാത്രചെയ്യുന്നതിനു എനിക്കു പൌരാവകാശമുണ്ട്".

ഉദ്യോഗസ്ഥൻ: "ബ്രിട്ടീഷ്സാമ്രാജ്യത്തിലെ ഒരു പൌരനാകകൊണ്ട് നിങ്ങളെ ഞങ്ങളുടെ നാട്ടിലേക്കു സ്വാഗതംചെയ്തുകൊള്ളുന്നു. എന്നാൽ നിങ്ങളുടെ ജപ്പാൻ സ്നേഹിതന് അതിനവകാശമില്ല. ജപ്പാൻകാർ ക്യാനഡായിൽ പ്രവേശിക്കേണ്ടതു വാൻക്കുവർപട്ടണം വഴിയാണ്". വാൻക്കുവർ അവിടെനിന്നും ഏകദേശം നാലായിരം മൈൽ അപ്പുറമാണു സ്ഥിതിചെയ്യുന്നതു"!

ഏതായാലും എന്റെ ജപ്പാൻസ്നേഹിതനുകൂടി പ്രവേശനം നൽകാത്തതിനാൽ ഞാനും ക്യാനഡായിൽ പോകുന്നില്ലെന്നു തീരുമാനിച്ചു. ഞങ്ങൾ ഇരുവരും മടങ്ങി വീണ്ടും ഐക്യനാട്ടിന്റെ അതിർത്തിയിലെത്തി. ഞങ്ങൾ പോയതിന്റെശേഷം പുതുതായി അപ്പോൾ അവിടെ ജോലിക്കുവന്നിരുന്ന ഇമിഗ്രേഷൻ ഉദ്യോഗസ്ഥന്മാർ ഞങ്ങളെ അങ്ങോട്ടു കടത്തുകയില്ല. കാര്യം കുഴഞ്ഞല്ലോ? ഇനി എന്തു വേണ്ടു എന്നറിയാതെ പാലത്തിൽ അങ്ങോട്ടും ഇങ്ങോട്ടും നടക്കുകയായി. അരമണിക്കൂർ കഴിഞ്ഞപ്പോൾ ഞങ്ങൾ ആദ്യം കണ്ടുപരിചയപ്പെട്ട

ഒരു ഉദ്യോഗസ്ഥൻ അവിടെ വരുകയും, അദ്ദേഹത്തിന്റെ ദയവു കൊണ്ടു ഞങ്ങളെ തിരികെ കടത്തിവിടുകയും ചെയ്തു.

പലനിറത്തിലുള്ള ഇരുപത്തിനാലു ഇലക്ട്രിക്‌വിളക്കുകൾ രാത്രി സമയത്തു വെള്ളച്ചാട്ടത്തിൽ പ്രതിബിംബിക്കപ്പെടുന്നു. അതും കമനീയമായ ഒരു കാഴ്ചയാണ്. ശീതകാലത്തു ജലപാതം ഉറച്ചിരിക്കുന്നതു വേറൊരു മനോഹരകാഴ്ച! ഇതെല്ലാം കവികൾതന്നെ വർണ്ണിക്കണം.

ഈ നയാഗ്രാരംഗത്തുവച്ചു പല "വികൃതി"ത്തരങ്ങളും സർക്കസ് കളികളും അഭിനയിക്കപ്പെട്ടിട്ടുണ്ട്. ബ്ലോണ്ടിൻ എന്ന സുപ്രസിദ്ധ സർക്കസുകാരൻ ജലപാതത്തിന്റെ മുകളിലായി ക്യാനഡായേയും ഐക്യനാടുകളേയും തമ്മിൽ ബന്ധിക്കത്തക്ക ഒരു ഇരിമ്പുകയറുകെട്ടി, അതിൽക്കൂടി ഒരാവൃത്തി അങ്ങോട്ടുമിങ്ങോട്ടും നടന്നു. നാലുവർഷത്തിനുശേഷം ഈ വീരൻ തന്നെ ഒരു സ്ത്രീയെ ഒരു ഒററച്ചക്രവണ്ടിയിൽ ഇരുത്തി സ്വന്തം കണ്ണുകെട്ടി ആ കയറിൽക്കൂടി ഉന്തിക്കൊണ്ടുപോകുകയുണ്ടായി. പിറേറആണ്ടിലും ഈ വിദ്യ ആവർത്തിച്ചു. പിന്നീട് ഒരിക്കൽ അന്നാ ടെയിലർ എന്നൊരു സ്ത്രീ ഒരു വീപ്പയിൽ കടന്നു വെള്ളച്ചാട്ടത്തിന്റെ മുകളിൽനിന്നു കീഴ്പോട്ടു ചാടി വീഴുകയുണ്ടായി. മുകളിൽനിന്നും അടിയിൽ എത്താൻതന്നെ ഒന്നരമണിക്കൂർ വേണ്ടിവന്നു. ആ സമയം മുഴുവനും ഈ സ്ത്രീ അതിനുള്ളിൽ കഴിച്ചുകൂട്ടി. കാരിരുമ്പിനു തുല്യമായ ഞരമ്പോടുകൂടിയ വെള്ളക്കാർ ഭൂലോകം പിടിച്ചടക്കുവാൻ സഹായിച്ച ധൈര്യത്തിന്റെയും, വീരപരാക്രമത്തിന്റെയും വികൃതങ്ങളായ പ്രകടനങ്ങൾ മാത്രമാണ് മരണത്തോടുള്ള ഈ വെല്ലുവിളികൾ.

റെഡ് ഇൻഡ്യൻഭാഷയിൽ നയാഗ്രാ എന്നതിനു "വെള്ളത്തിന്റെ ഇടിവെട്ട്" എന്നാണ് അർത്ഥമെങ്കിലും അവിടെ പരിലസിക്കുന്നത് കമനീയവും ശാശ്വതവുമായ ശാന്തതതന്നെയാകുന്നു.

---

## 14. റോക്ക്ഫെല്ലറുടെ വിരുന്ന്

അഭിമുഖസംഭാഷണം—എളുപ്പത്തിൽ ധനംസമ്പാദിക്കാനുള്ള തന്ത്രം

അമേരിക്കയിൽതാമസിച്ച കാലങ്ങളിൽ ആ നാട്ടിലെ ചില കോടീശ്വരന്മാരുടെ വിരുന്നുസല്ക്കാരങ്ങൾ സ്വീകരിക്കുവാനും അവരുമായി അഭിമുഖസംഭാഷണം നടത്താനും എനിക്കു ഭാഗ്യമുണ്ടായി.

വർഷംതോറും മുപ്പതുലക്ഷംമുതൽ നൂററിഅൻപതുലക്ഷംരൂപവരെ വരുമാനമുള്ള കോടീശ്വരന്മാർ ഉദ്ദേശം ഇരുനൂറോളം ആ നാട്ടിലുണ്ട്. അതിലൊരുവനായ ഡിപ്പൂ ഇരുപത്തിമൂന്നുലക്ഷം രൂപക്കു ജീവിതം ഇൻഷ്വർ ചെയ്തിരിക്കുന്നു! ഈ കൂട്ടത്തിൽ "മണ്ണെണ്ണരാജാവായ" റോക്ക്ഫെല്ലറേയും, "ചെമ്പുരാജാവായ" ഡോഡ്ജിനേയും, "ഇരിമ്പുരാജാവായ" കർണ്ണീഗിയുടെ ഭാര്യയേയും എനിക്കു കാണുവാനിടയായി.

തൊണ്ണൂറിൽപ്പരം വയസ്സായിരുന്ന റോക്ക്ഫെല്ലർ "സീനിയർ" (കാരണവർ) ന്യൂയോക്കിലെ കൊടുംതണുപ്പു സഹിക്കാൻവയ്യാതെ അക്കാലത്തു ഫ്ളോറിഡാ എന്ന തെക്കൻപ്രദേശത്തു താമസിക്കുകയായിരുന്നു. ഇദ്ദേഹമാണ് ഭൂലോകമെങ്ങും പ്രസിദ്ധിനിറഞ്ഞ "റോക്ക്ഫെല്ലർസ്വത്തു" സമ്പാദിച്ചുവെച്ചതു്. അദ്ദേഹത്തിന്റെ ഏകപുത്രൻ ധനാഢ്യരാൽ നിബിഡമായ ന്യൂയോക്കിലെ ഫിഫ്ത് അവന്യൂവിൽ താമസിച്ചിരുന്നു. വീട്ടുനമ്പരോ, ഉടമസ്ഥന്റെ പേരോ അതിലില്ല. കൊള്ളക്കാരുടേയും വെറും ജിജ്ഞാസക്കാരുടേയും ദൃഷ്ടിപഥിയാതിരിക്കാനായിരിക്കണം ഈ വിദ്യ അദ്ദേഹം സ്വീകരിച്ചിരുന്നതു്. ന്യൂയോക്കിൽ റോക്ക്ഫെല്ലർ താമസിച്ചിരുന്ന കെട്ടിടത്തിനു ഒരു നില മാത്രമേ ഉള്ളൂ. ഇതു കാണുന്നതുവരെ കോടീശ്വരന്മാർ അംബരചുംബികളിലാണു താമസിക്കുന്നതെന്നു എനിക്കു ഒരു മിഥ്യാബോധമുണ്ടായിരുന്നു. അദ്ദേഹത്തിന്റെ ഭാര്യ ഞങ്ങളെ സ്വാഗതംചെയ്തു. സാധാരണയിൽക്കൂടുതൽ പൊക്കവും പ്രഭുകുടുംബത്തിൽപ്പെട്ടവരുടെ പ്രഭയും അവരുടെ മുഖത്തുവിളങ്ങിയിരുന്നു. കുറച്ചപ്പുറംമാറി സാധാരണ വേഷത്തിൽ ഒരു സി. ഐ. ഡി. ഉദ്യോഗസ്ഥനും നിലകൊണ്ടിരുന്നു.

റോക്ക്ഫെല്ലർകുടുംബത്തിന്റെ ജീവിതരീതി വെറും സാധാരണമാണ്. കാരണവരായ റോക്ക്ഫെല്ലർസീനിയർ ഏകദേശം രണ്ടുവർഷങ്ങൾക്കുമുമ്പു മരിച്ചുപോയി. ഇപ്പോഴത്തെ കാരണവർ സർവ്വകലാശാലാ ബിരുദധാരിയാണ്. അദ്ദേഹത്തിനു പുകവലിയോ, മദ്യപാനമോ ഇല്ലെന്നുള്ളതു് എനിക്കു് അത്ഭുതാവഹമായിത്തോന്നി. ഹിററ്ലറും, മുസ്സോളിനിയും റോക്ക്ഫെല്ലറെപ്പോലെ പുകവലിക്കുകയോ മദ്യംകുടിക്കയോ ചെയ്യുകയില്ലെന്നു ഞാൻ വായിച്ചിട്ടുണ്ട്. റോക്ക്ഫെല്ലറുടെ മൂന്നു പുത്രന്മാരും ആ സന്ദർഭത്തിൽ അവിടെയുണ്ടായിരുന്നു. അവരുടെ വസ്ത്രധാരണരീതിയിലോ, സംഭാഷണത്തിലോ തങ്ങൾ കോടീശ്വരന്മാരാണെന്നു യാതൊരു ഭാവവും സൂചിപ്പിച്ചിരുന്നില്ല. അതൊരു നാട്യവുമല്ല. അവർ പെട്ടെന്നു കോടീശ്വരരായവ

മല്ലല്ലോ. അവരെയെല്ലാം അവരുടെ അച്ഛൻ വേണ്ടപോലെ നിഷ്കൎഷ
യിൽ അഭ്യസിപ്പിച്ചിരുന്നു. കോളേജിൽ പഠിക്കുന്ന കാലത്തു മററു വിദ്യാ
ൎത്ഥികൾ ചെലവാക്കുന്നതിൽകൂടുതലായി ഒരൊററക്കാശും ചെലവഴി
ക്കാൻ അവൎക്കവകാശമില്ലായിരുന്നു. കൂടുതൽപണം വേണമെങ്കിൽ
മററു വിദ്യാൎത്ഥികൾ സമ്പാദിക്കുന്നതുപോലെ സ്വയം അദ്ധ്വാനിച്ചു
ണ്ടാക്കിക്കൊള്ളണം. നെൽസൺ എന്ന മകൻ കോളേജിൽവെച്ചു
ലിഫ്ററ് ഓടിച്ചാണ് വേണ്ടുന്ന കൂടുതൽ പണം സമ്പാദിച്ചിരുന്ന
തെന്നു ഞാൻ കേട്ടിരുന്നു. ഇങ്ങനെയാണ് കൈത്തൊഴിലിന്റെ
മാഹാത്മ്യവും പണത്തിന്റെവിലയും കോടീശ്വരന്മാർ സന്താനങ്ങളെ
പഠിപ്പിക്കുന്നതു്. റോക്ക്ഫെല്ലറുടെ പുത്രന്മാർ ലോകം ചുററിസ്സഞ്ച
രിച്ചിട്ടുണ്ടെന്നും അങ്ങിനെ ഇന്ത്യയിൽ വന്നിട്ടുണ്ടെന്നും എന്നോടു
പറയുകയുണ്ടായി. കപ്പലിൽ മൂന്നാംക്ലാസ്സിലാണത്രെ അവർ യാത്ര
ചെയ്തതു്. പിന്നീടൊരിക്കൽ അവരിലൊരാൾ തീവണ്ടിസ്റ്റേഷനിൽ
വലിയ ഒരു പെട്ടിയും ചുമന്നു നടക്കുന്നതു ഞാൻ കണ്ടു. ആയിടെ
കല്യാണംകഴിഞ്ഞ അദ്ദേഹം ഭാൎയ്യയുമായി എവിടേക്കോ വിനോദ
യാത്ര പുറപ്പെട്ടതായിരുന്നു. കൂടെ പരിചാരകന്മാരാരുമില്ല. ഭാൎയ്യക്കാ
കട്ടെ, യാതൊരാഡംബരവും കണ്ടില്ല. ഇങ്ങിനെ റോക്ക്ഫെല്ലർ മുത
ലായ കോടീശ്വരന്മാർ നിരാഡംബരമായി ജീവിക്കുന്നതിനു വേറെയും
കാരണങ്ങളുണ്ടാവാം. പ്രതിദിനം കൊള്ളയും കൊലപാതകവും
നടന്നുകൊണ്ടിരിക്കുന്ന ആ നാട്ടിൽ വിലപിടിച്ച ആഭരണങ്ങൾ ധരി
ക്കുന്നതും വലിയ അവസ്ഥയിൽ നടക്കുന്നതും ആപല്ക്കരമാവാമല്ലോ.

അദ്ദേഹം സ്ഥാപിച്ചതും ഞങ്ങൾ താമസിച്ചിരുന്നതുമായ സൎവ
രാജ്യമന്ദിരത്തിലേക്കു റോക്ക്ഫെല്ലർ ചിലപ്പോൾ വരാറുണ്ടായിരുന്നു.
സാധാരണമായ ഒരു മോട്ടോർകാറിൽ അദ്ദേഹം വന്നിറങ്ങിയാലുടൻ
വണ്ടി രണ്ടുഫർല്ലോങ്ങിനപ്പുറം മാററിയിടും. കൊള്ളക്കാർ വണ്ടി
യുടെനമ്പർ മനസ്സിലാക്കി ദേഹോപദ്രവം ചെയ്യാതിരിക്കാനുള്ള
വിദ്യയാണിതു്. പണംകൊണ്ടുള്ള ബുദ്ധിമുട്ട്!

അന്നുനടത്തിയ വിരുന്നിന്റെ കഥ തുടരട്ടെ. വിഭവങ്ങൾ
മുക്കാലും സാധാരണമാതിരിതന്നെയെങ്കിലും, വിളമ്പിയതെല്ലാം വെ
ള്ളിപ്പാത്രത്തിലാണു്. നാലുപേരടങ്ങിയ ഓരോ മേശയ്ക്കരികിലും
ആ കുടുംബാംഗങ്ങൾ വന്നിരുന്നു് അതിഥികളുമായി സംഭാഷണംചെയ്തു
ഞാൻ അമേരിക്കയിലേക്കു വന്നതിന്റെ ഉദ്ദേശം റോക്ക്ഫെല്ലർ
എന്നോടു ചോദിച്ചു മനസ്സിലാക്കി. നാട്ടിൽ ഞാനൊരദ്ധ്യാപകനാ

ണെന്നും എളുപ്പത്തിൽ പണം സമ്പാദിക്കാൻ വല്ല വഴിയുമുണ്ടോ എന്നാലോചിക്കാനാണ് വന്നതെന്നും ഞാൻ പറഞ്ഞപ്പോൾ അദ്ദേഹം ചിരിച്ചു. അങ്ങനെ വല്ല മാർഗ്ഗവും കണ്ടെത്തിയാൽ തനിക്കും പറഞ്ഞു തരുമോ എന്നദ്ദേഹം ചോദിച്ചു.

“ഉവ്വ്, ഒരെളുപ്പവിദ്യയുണ്ട്; ധനികനായ ഒരച്ഛൻെറ മകനായി ജനിക്കുക” എന്നു ഞാൻ ഉത്തരംപറഞ്ഞപ്പോൾ അദ്ദേഹം പൊട്ടിച്ചിരിച്ചുപോയി.

അദ്ദേഹത്തിൻെറ മൂത്തപുത്രനും ഉടനെ വന്നുചേർന്നു.

“നിങ്ങൾ—ഹിന്ദുക്കളെല്ലാം തത്വജ്ഞാനികളാണെന്നു ഞാൻ കേട്ടിട്ടുണ്ട്” എന്നദ്ദേഹം പറയുകയുണ്ടായി.

“അതേ, ഞങ്ങൾക്കു തത്വജ്ഞാനവും ദാരിദ്ര്യവും; നിങ്ങൾക്കു പണവും സുഖവും, ഇതാണു വിധി...... ...ഞങ്ങളുടെ തത്വജ്ഞാനം ദാരിദ്ര്യത്തിൻെറ സന്താനമാണ്. നിങ്ങളുടെ ധനം ഞങ്ങൾക്കു തരികയാണെങ്കിൽ, ഞങ്ങളുടെ തത്വജ്ഞാനം മുഴുവനും നിങ്ങൾക്കു തരുന്നതാം.”

ഈ ഉത്തരം അദ്ദേഹത്തിനു പിടിച്ചുവോ, ആവോ! വിരുന്നു കഴിഞ്ഞു ഞങ്ങൾ യാത്രപറഞ്ഞു പിരിഞ്ഞപ്പോൾ ഓർമ്മയ്ക്കായി അവർ ഓരോ താക്കോൽവളയം ഞങ്ങൾക്ക് എല്ലാവർക്കും സമ്മാനിച്ചു.

ന്യൂയോർക്കു പട്ടണത്തിൽ റോക്ക്ഫെല്ലർക്കുള്ള കെട്ടിടം വിരുന്നുകൾമുതലായ ആവശ്യങ്ങൾക്കുമാത്രമേ ഉപയോഗിക്കാറുള്ളു. നഗരത്തിൽനിന്നു സ്വല്പം അകലെ ടാരിടൗൺ എന്ന സ്ഥലത്താണ് ആ കുടുംബത്തിൻെറ സ്ഥിരതാമസം. ഒരു ജർമ്മൻ സ്നേഹിതനും ഞാനും കൂടി ഒരുദിവസം കാറിൽ അങ്ങോട്ടു പോകുകയുണ്ടായി. ആയിരം ഏക്കർ വിസ്താരമുള്ള ഒരുദ്യാനത്തിലാണു വീട്. അതിൽ അവിടെയവിടെ ഒരു പുള്ളിമാൻ ചാടിക്കളിച്ചിരുന്നു. “അനുവാദംകൂടാതെ പ്രവേശിക്കുന്നവരെ ശിക്ഷിക്കും” എന്നൊക്കെ പലകകളിൽ എഴുതിത്തൂക്കിയിട്ടിട്ടുണ്ട്. എൻെറ ജർമ്മൻസ്നേഹിതൻ അതൊന്നും വകവെച്ചില്ല. അയാൾ കാറോടിച്ചു കയറിച്ചെന്നു. എന്നാൽ വഴിയ്ക്കെങ്ങും ഒരു മനുഷ്യനേയും കണ്ടില്ല. ഒടുവിൽ വളരെ വിലപിടിച്ച ഒരു മോട്ടോർകാർ ഇട്ടിരുന്ന ഷെഡ്ഡിലെത്തി. അതിനടുത്തു കെട്ടിൽക്കിടക്കുന്ന ഒരു വലിയ പട്ടി ഞങ്ങളെ കണ്ടപ്പോൾ കുരച്ചുതുടങ്ങിയതല്ലാതെ വേറെ വല്ല ശബ്ദമോ അനക്കമോ കേട്ടില്ല. അത്യുന്നതങ്ങളായ സൗധങ്ങളൊന്നുമില്ല. അവിടെ കണ്ട ഒന്നുരണ്ടു ചെറിയ

വീടുകളാണു റോക്ക്ഫെല്ലരുടെ ഭവനമെന്നു മനസ്സിലായപ്പോൾ ഞാൻ അത്ഭുതപ്പെട്ടുപോയി. ചില കുബേരന്മാർ ധാരാളം പണം ചെലവാക്കി പണിചെയ്യിക്കുന്ന സൗധങ്ങളുടെ അർത്ഥശൂന്യതയും അപ്പോൾ എനിക്കു ബോധപ്പെട്ടു.

ഈ സ്വത്തെല്ലാം റോക്ക്ഫെല്ലർ സമ്പാദിച്ചതു ശരിയായ മാർഗ്ഗത്തിലൂടെയല്ലായിരുന്നു. ആദ്യകാലങ്ങളിൽ പല തട്ടിപ്പുകളും ചതിവുകളും അദ്ദേഹം ചെയ്തിട്ടുണ്ടെന്നു പുസ്തകങ്ങളിൽ ഞാൻ വായിച്ചിട്ടുണ്ട്. ഇപ്പോഴാകട്ടെ, ആ സ്വത്തു മനുഷ്യവർഗ്ഗത്തിന് ഒരമൂല്യനിധിയാണ്. അദ്ദേഹത്തിന്റെ സമ്പാദ്യത്തിൽ ഭൂരിഭാഗവും ധർമ്മസ്ഥാപനങ്ങൾക്കായി ചെലവുചെയ്യുന്നു. ചൈനയിലും അറേബ്യയിലും അനവധി വിദ്യാലയങ്ങൾ റോക്ക്ഫെല്ലർ സ്ഥാപിച്ചിട്ടുണ്ട്. ബ്രസീലിലും പനാമയിലും മലമ്പനി മുതലായ സാംക്രമികരോഗങ്ങളെ ഉന്മൂലനം ചെയ്യാൻ വർഷംതോറും ലക്ഷക്കണക്കിനുപണം അദ്ദേഹം ചെലവാക്കുന്നു. മന്തും വിഷൂചികയും ഇൻഡ്യയിൽ ഇല്ലാതാക്കുവാൻ അദ്ദേഹത്തിന്റെ സ്ഥാപനങ്ങൾ വലിയ തുകകൾ വ്യയംചെയ്യുന്നുണ്ടെന്നു നമുക്കേവർക്കും അറിയാമല്ലോ. 1922-ാമാണ്ടുവരെ റോക്ക്ഫെല്ലർ നൂറ്റിമുപ്പതുകോടിരൂപ ധർമ്മവിഷയങ്ങൾക്കായി ചെലവാക്കിയിട്ടുണ്ട്. ഭൂലോകമെങ്ങും സാമ്പത്തികാധഃപതനമുണ്ടായ 1929-ാമാണ്ടിൽപ്പോലും ആ മഹാമനസ്കൻ മൂന്നുകോടിരൂപ പലവിധം ധർമ്മങ്ങൾക്കായി വിനിയോഗിച്ചു. നമ്മുടെ കോടീശ്വരന്മാർക്ക് അദ്ദേഹം എന്നെന്നും ഒരു മാതൃകാപുരുഷനായിരിക്കട്ടെ !

---

## 15. കോടീശ്വരന്മാർ

"ചെമ്പും ഇരുമ്പും രാജാക്കന്മാരുടെ" ചായസൽക്കാരം—മിസ്സസ് കർനീഗി തന്ന പണസഞ്ചി—ഹേർസ്റ്റിന്റെ ക്രിസ്മസ് ആഘോഷം.

ജീവൻഭയന്ന് അമേരിക്കയിലെ ചില ധനാഢ്യന്മാർ നാടുവിട്ട് ഇംഗ്ലണ്ടിലും ഫ്രാൻസിലും താമസിക്കുന്നുണ്ട്. സുപ്രസിദ്ധ ധനികനും ബാങ്കുടമസ്ഥനുമായ ജെ. പി. മോർഗ്ഗൻ, സാധാരണമായി താമസിക്കുന്നത് ഇംഗ്ലണ്ടിൽ താൻ വാങ്ങിയ ഒരു പഴയ കൊട്ടാരത്തിലാണ്; ചക്രവർത്തിതിരുമേനിയുടേതുപോലെ ഒരു സിംഹാസനം ഇദ്ദേഹത്തിന്റെ ഭവനത്തിലുമുണ്ടത്രേ. മോർഗ്ഗനു റോക്ക്ഫെല്ലരെപ്പോലെയോ,

ഫോർഡിനെപ്പോലെയോ അന്യരാജ്യങ്ങളിൽ കീർത്തിയില്ലെങ്കിലും, അദ്ദേഹത്തിനുള്ളതുപോലെ ധനശക്തി മററു രണ്ടുപേൎക്കും ഉണ്ടോ എന്നു സംശയമാണ്. കഴിഞ്ഞ മഹായുദ്ധത്തിൽ ഇംഗ്ലണ്ടും ഫ്രാൻസും കടം വാങ്ങേണ്ടിവന്നപ്പോൾ ഇദ്ദേഹത്തെയാണ് അവർ അഭയം പ്രാപിച്ചതു്. വലിയതോതിൽ നടത്തുന്ന ഇരുനൂറോ മുന്നൂറോ കമ്പനികളിൽ അദ്ദേഹത്തിനു പങ്കുണ്ട്. ബാങ്കുകളിലും, വെടിമരുന്നു നിർമ്മാണത്തിലും, എണ്ണക്കമ്പനികളിലും, ഇരിമ്പുശാലകളിലും ഇദ്ദേഹത്തിന്റെ കൈകടത്താത്ത ഏൎപ്പാടുകൾ അമേരിക്കയിൽ ഇല്ലെന്നുതന്നെ പറയാം. എന്നാൽ, മോർഗ്ഗനെ കണികാണാൻ കിട്ടുകയില്ല. അദ്ദേഹത്തിന്റെ പടംകൂടി വർത്തമാനക്കടലാസ്സുകളിൽ കാണാറില്ല. പടമെടുക്കുവാൻ അനുവദിക്കയില്ലെന്നും കേട്ടിട്ടുണ്ട്. മൂക്കിന്റെ അററത്തു് ഒരരിമ്പാറയുള്ളതുകൊണ്ടാണത്രേ പടം എടുപ്പിക്കാൻ അദ്ദേഹത്തിനു വൈമനസ്യം.

സുപ്രസിദ്ധ വൈമാനികനായ കർന്നൽ ലിൻഡ്ബെർഗ്ഗ് കോടീശ്വരനല്ലെങ്കിലും ധനവാനും ഒരു കോടീശ്വരന്റെ ജാമാതാവുമാണ്. അദ്ദേഹത്തിന്റെ ഏകസന്താനത്തെ കള്ളന്മാർ തട്ടിക്കൊണ്ടുപോകയും കൊല്ലുകയും ചെയ്തതിനുശേഷം അദ്ദേഹവും കുടുംബവും ഇപ്പോൾ ഇംഗ്ലണ്ടിൽ സ്ഥിരതാമസമാക്കിയിരിക്കയാണ്. എന്നാൽ റോക്ക്ഫെല്ലർ, കാർനീഗി, ഫോർഡ് മുതലായവർ എന്തുവന്നാലും സ്വരാജ്യം വിട്ടുപോകയില്ല. മററു കോടീശ്വരന്മാർ ഇംഗ്ലണ്ട്, റഷ്യ, ഇററലി മുതലായ രാജ്യങ്ങളിലെ നിർദ്ധനരായ പ്രഭുക്കന്മാരുടെ ബന്ധുത്വം യാചിച്ചുനടക്കുന്നു; റോക്ക്ഫെല്ലരുടെ പുത്രന്മാരും പുത്രിമാരുമാകട്ടെ, സ്വരാജ്യത്തിൽനിന്നു കല്യാണം കഴിക്കും. മോർഗ്ഗനും ഫോർഡും ധർമ്മവിഷയങ്ങൾക്കായി ഒരു തുകയും ചെലവിടാത്തതുകൊണ്ടായിരിക്കാം, അവരുടെ ധനം ഒരു ശാപമായും, റോക്ക്ഫെല്ലരുടേതു് ഒരു അനുഗ്രഹമായും അമേരിക്കർ പറഞ്ഞുവരുന്നതു്.

"ചെമ്പുരാജാവായ" ഡോഡ്ജിനു ന്യൂയോർക്കുനഗരത്തിനു തൊട്ടുതന്നെ ഹഡ്സൻ നദീതീരത്തു് ഏകദേശം അറുനൂറേക്കർ ഭൂമിയുണ്ട്. തുർക്കിയിലും അറേബ്യയിലും അനവധി വിദ്യാലയങ്ങൾ ഇദ്ദേഹം സ്ഥാപിച്ചിട്ടുണ്ട്. അമേരിക്കയിലെ ഒരുകാലത്തെ പ്രസിഡന്റും സർവ്വലോകസഖ്യത്തിന്റെ നിർമ്മാതാവുമായ വിൽസൺ, ഡോഡ്ജിന്റെ ഉത്തമസ്നേഹിതനായിരുന്നു. സർവ്വലോകസഖ്യത്തിന്റെ ഘടനയുടെ പകർപ്പുണ്ടാക്കിയതു് ഡോഡ്ജ് ഭവനത്തിൽവെച്ചാണ്. ഒരു സല്ക്കാര

വസരത്തിൽ, അദ്ദേഹം ഇതാണെഴുതിയ മുറി എന്നു കാണിച്ചുതരികയുണ്ടായി. ലോകത്തിലുള്ള മിക്ക ചെമ്പുലോഹഖനികളുടേയും ഉടമസ്ഥൻ ഡോഡ്ജാണെങ്കിലും, അദ്ദേഹം താമസിക്കുന്നതു സാധാരണ രീതിയിലുള്ള ഒരു കെട്ടിടത്തിലാണ്. യാത്രചോദിച്ചപ്പോൾ അദ്ദേഹത്തിന്റെ പുത്രി അവരുടെ ഉദ്യാനത്തിൽനിന്നുപറിച്ച പുഷ്പങ്ങൾ ഞങ്ങൾക്കു സമ്മാനിച്ചു.

ആൻഡ്രൂ കർനിഗി എന്ന കോടീശ്വരൻ മരിച്ചിട്ട് ഇപ്പോൾ വർഷങ്ങൾ കുറെയായി. ന്യൂയോർക്കിലുള്ള അദ്ദേഹത്തിന്റെ വസതിയിൽ അന്നു തന്റെ ഭാര്യയും ഏകപുത്രിയുമാണു താമസിച്ചിരുന്നത്. ഒരു വിശേഷദിവസം മിസ്സിസ് കർനിഗി എന്നേയും വേറെ ചിലരേയും കാപ്പിക്കു ക്ഷണിക്കയുണ്ടായി. ചെറുപ്രായത്തിൽ സ്കോട്ട്ലണ്ടുദേശത്തുനിന്നു ജോലിയന്വേഷിച്ചു കർനിഗി അമേരിക്കയിൽ വരികയും പിന്നീട് ഇരിമ്പുകച്ചവടത്തിലേർപ്പെട്ട് അനവധിലക്ഷം രൂപ സമ്പാദിക്കയും ചെയ്ത കഥ പ്രസിദ്ധമാണല്ലോ. ജന്മരാജ്യമായ സ്കോട്ട്ലണ്ടിനെ അദ്ദേഹം ഒരിക്കലും മറന്നിട്ടില്ല. സ്കോട്ട്, ബേൺസ് മുതലായ സ്കോട്ടിഷ്കവികളുടെ പടം ചുവരുകളെ അലങ്കരിച്ചിരുന്നു. മൂന്നാമത്തെനിലയിൽ ഒരു "ഹോട്ട്ഹൌസിൽ" (ചൂടുപിടിപ്പിച്ച തോട്ടത്തിൽ) റോസു മുതലായ പൂച്ചെടികൾ നട്ടുവളർത്തിയിരുന്നു. ഇതു വളരെ ചെലവുള്ളതാണ്. കർനിഗിയുടെ ഭവനത്തിൽ റോക്ക്ഫെല്ലരുടെ വസതിയിലേക്കാൾ കൂടുതൽ പ്രതാപം കണ്ടു. വജ്രക്കല്ലുകൾനിറഞ്ഞ കണ്ഠാഭരണങ്ങളും കർണ്ണാഭരണങ്ങളും ധരിച്ചു രാജ്ഞീസമനിലയിലാണ മിസ്സിസ് കർനിഗി അതിഥികളെ സ്വീകരിച്ചത്.

ആൻഡ്രൂ കർനിഗി നാസ്തികനായിരുന്നെങ്കിലും ലോകസമാധാനതല്പരനും ധർമ്മിഷ്ഠനുമായിരുന്നു. അദ്ദേഹത്തിന്റെ ധനത്തിൽ അധികഭാഗവും വായനശാലകൾ സ്ഥാപിക്കുവാനാണ ചെലവാക്കിയത്. സമാധാനത്തിനും വിദ്യാഭ്യാസത്തിനുംവേണ്ടി സംഭാവനചെയ്ത സ്വത്ത് ഇപ്പോൾ ഏകദേശം പത്തുകോടി രൂപയായിട്ടുണ്ട്. താൻ നേടിയ സ്വത്ത് മനുഷ്യവർഗ്ഗത്തിനുവേണ്ടി തന്നിൽ ഭരമേല്പിച്ചിട്ടുള്ളതാണെന്ന് അദ്ദേഹം സദാ വിചാരിച്ചിരുന്നു.

അമേരിക്കയിൽ ആണ്ടുതോറും ശരാശരി ഇരുന്നൂറുകോടിരൂപാ ധർമ്മവിഷയങ്ങൾക്കായി ചെലവാക്കുന്നതായി കണക്കാക്കപ്പെട്ടിരിക്കുന്നു. ചില ഉദാഹരണങ്ങൾ പറയുന്നതു പ്രയോജനകരമാകുമല്ലോ. കോക്രൻ എന്നൊരാൾ വാഷിംഗ്ടണിലെ ഒരു പബ്ലിക്ക ചിത്രശാലക്കു ലക്ഷവും

ജി. എഫ്. ബേക്കർ എന്ന ബാങ്കുടമസ്ഥൻ ന്യൂയോർക്ക യൂണിവേഴ്സിററിക്ക മുപ്പതുലക്ഷവും, ഹാർവാഡ് യൂണിവേഴ്സിററിക്ക അഞ്ചു ലക്ഷവും, ബാരൺ എന്ന ദേഹം ഒരു കലാവിദ്യാലയത്തിനു മൂന്നു ലക്ഷവും, ഡഡ്ലി എന്നൊരാൾ നോർത്തുവെസ്റ്റേൺ യൂണിവേഴ്സിററിക്ക മൂന്നുലക്ഷവും ഉറുപ്പിക ദാനം ചെയ്തു. ഇത്തരം ആയിരം പേരെങ്കിലും പ്രതിവർഷം ഈ തരത്തിൽ ചെലവാക്കുന്നുണ്ട്.

അന്നത്തെ വിരുന്നിന്റെ ശേഷമായി ഞങ്ങൾ പിരിഞ്ഞപ്പോൾ മിസ്സിസ് കർനീഗി ഓരോ പണസഞ്ചി സമ്മാനിക്കുകയുണ്ടായി. നിറച്ചു പണമായിരിക്കുമെന്നു വിചാരിച്ച് ആർത്തിയോടെ ഞാനതു തുറന്നു; ഒരൊററക്കാശുമില്ല! ഇതു കണ്ടു, "നിങ്ങൾ പണം തന്നാൽ മതി; പണസ്സഞ്ചി ഞാൻ വാങ്ങിക്കൊള്ളാം" എന്നു ഞാൻ പറഞ്ഞു. അതു കേട്ട് അവർ ചെറുതായൊരു മന്ദസ്മിതം പൂണ്ടു.

അമേരിക്കയിൽ പണം സമ്പാദിക്കാൻ പ്രയാസമില്ലെന്നാണ് എനിക്കു തോന്നുന്നത്. എന്തെങ്കിലുമൊരു സാധനം നിർമ്മിക്കയോ കണ്ടുപിടിക്കയോ ചെയ്താൽ അതിനു യഥേഷ്ടം പരസ്യം ചെയ്വാൻ ലക്ഷങ്ങൾ ചെലവാക്കും. ഒരൊററ വില്പനയിൽനിന്ന് ഒരു കാശു വീതം ലാഭമുണ്ടായാൽ ആകെയുള്ള ലാഭം വമ്പിച്ചതായിരിക്കുമല്ലോ. നമ്മുടെ നാട്ടിലാകട്ടെ, ഒരൊററ വില്പനയിൽനിന്നുതന്നെ അധികലാഭം ഇച്ഛിക്കുന്നതുകൊണ്ടു സാധനങ്ങളുടെ ചെലവു കുറയുന്നു; നിർമ്മാതാക്കളുടെയും, കച്ചവടക്കാരുടെയും സംഖ്യയും വരുമാനവും കുറയുന്നു. അവിടെ പല്ലൊടിയും, ചൂയിംഗ്ഗം മുതലായ മിട്ടായികളും വിററു ചില്ലറക്കാർ വലിയ സ്വത്തുകാരായിട്ടുണ്ട്. മൊട്ടുസൂചി കണ്ടുപിടിച്ചവനും ഉടുപ്പുകൾക്ക "സിപ്പർ" എന്ന നവീനഘടനസൂത്രം കണ്ടുപിടിച്ചവനും കോടീശ്വരന്മാരായി. എളുപ്പത്തിൽ സമ്പാദിച്ച ഈ ദ്രവ്യം ധർമ്മമായി കൊടുക്കുവാൻ പ്രയാസം തോന്നുകയില്ലല്ലോ. പ്രശസ്തിയും സാമാനങ്ങൾക്ക പരസ്യവും പ്രസിദ്ധിയും കിട്ടുന്നതിനുപുറമെ, ഈ ധർമ്മച്ചെലവുകൾകൊണ്ടു വേറെയും പ്രയോജനമുണ്ട്. വരുമാനത്തിൽ നിന്നു ധർമ്മവിഷയങ്ങൾക്ക പണം ചെലവാക്കിയാൽ സർക്കാരിൽ കൊടുക്കാനുള്ള ആദായനികുതിയിൽ നല്ല മിച്ചമുണ്ടാവും.

ധർമ്മംകൊണ്ടു വേറെയും ഉപയോഗമുണ്ട്. മണ്ണെണ്ണക്കമ്പനിയുടമസ്ഥനായ ഒരു കോടീശ്വരൻ ചീനരാജ്യത്തു പത്തുലക്ഷം വിളക്കുകൾ വെറുതെ കൊടുത്തുവത്രേ; അതിന്റെ പുറകെ അവിടെ മണ്ണെണ്ണ വിൽക്കാൻ വേണ്ട ഏർപ്പാടുകളും ചെയ്തു. ഇതുപോലെ വിദ്യാർത്ഥിക

ർക്കു് അരലക്ഷം ക്യാമറകൾ സമ്മാനിച്ചു ക്യാമറാനിർമ്മാതാവു താൻ നിർമ്മിക്കുന്ന ഫിലിം പുറകെ വിററുതുടങ്ങി. "ധർമ്മം ചെയ്യുന്നതുത്തമം; ധർമ്മത്തിൽനിന്നു് അഞ്ചു ശതമാനം പലിശകൂടി കിട്ടുമെങ്കിൽ, ഉത്തമോത്തമം!" എന്നു സെസിൽ റോഡ്സ് ഒരിക്കൽ പറഞ്ഞതു് ഈ സന്ദർഭത്തിൽ ഓർമ്മിക്കുന്നു.

സാധാരണക്കാരായ നാം കോടീശ്വരന്മാരുടെ വമ്പിച്ച ധർമ്മച്ചെലവുകളുടെ അന്തരം മനസ്സിലാക്കാതിരിക്കയാണു നല്ലതു്. തൊഴിലില്ലായ്മ മൂലം നൂറ്റിയിരുപതു ലക്ഷം ആളുകൾ ഭക്ഷണത്തിന്നു ബുദ്ധിമുട്ടിനടക്കുമ്പോൾ, അനവധി മാസികകൾ നടത്തി കോടീശ്വരനായ മക്ഫാഡൻ അവശരായി ആയിരക്കണക്കിൽ ഭക്ഷണപദാർത്ഥങ്ങൾ വില്ക്കുവാൻ നാടൊട്ടുക്ക ഹോട്ടലുകളേർപ്പെടുത്തി. വെറും ധർമ്മം സ്വീകരിക്കുന്നതിൽ സാധാരണമായി പാശ്ചാത്യർക്കു വൈമനസ്യമുള്ളതുകൊണ്ടു പേരിനുമാത്രം വിലയും നിശ്ചയിച്ചു. എന്നിട്ടും മക്ഫാഡന്നു് ഈ ഏർപ്പാടിൽ വലിയൊരു ലാഭം കിട്ടിയത്രേ. തുച്ഛമായ ഈ വില കൊടുക്കാൻപോലും കഴിവില്ലാത്ത സാധുക്കൾക്കുവേണ്ടി, പൌരന്മാർ പണംപിരിച്ചു പരസ്യമായി ഭക്ഷണംകൊടുക്കുന്നു. സാധുക്കൾ അതിനിരന്നു് ഒന്നിനുപുറകെ ഒന്നായിട്ടു ചെന്നു സൂപ്പും, റൊട്ടിയും വാങ്ങി വിശപ്പടക്കുന്നു. ചിലപ്പോൾ ഐസ്ക്രീമും, പലഹാരങ്ങളും കൊടുക്കാറുണ്ടു്. അഭിമാനികളായ പാശ്ചാത്യർ വേറെ നിവൃത്തിയില്ലാതാകുമ്പോൾമാത്രമേ ഇത്തരം "ബ്രെഡ്‌ലൈനിൽ" (ഊട്ടുപുരയിൽ) അഭയം പ്രാപിക്കയുള്ളു.

ക്രിസ്തുമസ്സുകാലങ്ങളിൽ വലിയ വർത്തമാനപ്പത്രങ്ങളുടെ ഉടമസ്ഥന്മാർ സാധുക്കൾക്കു് ഉടുപ്പും ഭക്ഷണവും കൊടുക്കാൻ ധനം ശേഖരിക്ക പതിവുണ്ടു്. അതിൻപ്രകാരം, സാൻഫ്രാൻസിസ്കോമുതൽ ന്യൂയോർക്കുവരെ തൊട്ടുതൊട്ടു് അനേകവർത്തമാനപ്പത്രങ്ങൾ നടത്തി കോടീശ്വരനായ ഹേർസ്റ്റ് ഒരു കൊല്ലം അഞ്ചുലക്ഷം രൂപ ന്യൂയോർക്കിലെ ആവശ്യത്തിനു നീക്കിവെച്ചിരുന്നു. പലവിധം സാമാനങ്ങളും വാങ്ങി വലിയൊരു ഹാളിൽ ശേഖരിച്ചിരുന്നതു വിതരണംചെയ്യുവാനായി ഏകദേശം നൂറു വിദ്യാർത്ഥികളെ ക്ഷണിച്ചതിൽ ഞാനും ഉൾപ്പെട്ടിരുന്നു. വിപുലമായ ആ ഹാൾ ഭംഗിയായി അലങ്കരിച്ചു രണ്ടായി തിരിച്ചു നടുവിൽ ഒരു വഴിയും ഇരുവശങ്ങളിൽ, "എ" മുതൽ "ഇസഡ്" വരെ ചെറിയ അറകളുമായി ഏർപ്പാടുചെയ്തിരുന്നു. ഓരോ അറയിലും രണ്ടു വിദ്യാർത്ഥികൾവീതംജോലിനോക്കിയിരുന്നു. എനിക്കു കിട്ടിയ അറയിൽ

ശേഖരിച്ചിരുന്ന ചാക്ലേററും, റൊട്ടിപ്പെട്ടികളും ആയിരുന്നു. അടുത്തമുറിയിൽ ഒരു വശത്തു് ഉരുളക്കിഴങ്ങും മറുവശത്തു പലധാന്യങ്ങളും. “ഏ” എന്ന അറയിൽച്ചെന്നാൽ നമ്മുടെ നാട്ടിലെ അരിച്ചാക്കിന്റെ വലുപ്പത്തിലുള്ള ഒരു ചാക്കു വരുന്നവർക്കു കൊടുക്കുന്നു. അതു തുറന്നു പിടിച്ചു “ബി”യിൽ എത്തുമ്പോൾ ഓരോരുത്തനു് അഞ്ചുകട്ടിവീതം കൊടുക്കും. അപ്രകാരം അടുത്ത അറകളിൽനിന്നു് മാംസം, മത്സ്യം, ജാം, സസ്യാദികൾ, കളിപ്പാട്ടങ്ങൾ ഇങ്ങിനെ ആ ചാക്കു നിറയുമ്പോഴേക്കും ഉദ്ദേശം ഇരുപതു രൂപ വിലവരുന്ന ഇരുപത്തഞ്ചോളം സാമാനങ്ങൾ വിതരണംചെയ്യും. കല്ലൂത്തിന്റെ ഇറച്ചിയില്ലാതെ ഒരു ക്രിസ്സു്മസ്സു്സദ്യയും പൂർത്തിയാകയില്ല. അഞ്ചുരൂപ വിലവരുന്ന ഓരോ കല്ലുപക്ഷിയേയും ചാക്കിലിട്ടുകൊടുക്കും. ചുമക്കാൻപാടില്ലാത്തവിധം ചാക്കു നിറഞ്ഞിരിക്കും. ചുരുങ്ങിയതു് ഒരു മുപ്പതിനായിരംപേർക്കു് ഈ ക്കോപ്പുകൾ അന്നു ഞങ്ങളും വിതരണംചെയ്തു. സഹായിക്കാൻചെന്ന ഞങ്ങൾക്കു കാലത്തും ഉച്ചയ്ക്കും ഭക്ഷണവും പതിനഞ്ചുരൂപാവീതം പാരിതോഷികവും തന്നു. പോരാറായപ്പോൾ ഞങ്ങൾക്കും ഓരോ ചാക്കു തന്നു് അതിൽ വേണ്ട സാമാനങ്ങൾകൊണ്ടുപോരുവാൻ സമ്മതിച്ചതു സന്തോഷിച്ചു വേണ്ടുന്നിടത്തോളം സിഗററും, റൊട്ടിയും മററും കൊണ്ടുപോന്നു. വിതരണമദ്ധ്യത്തിൽ ഹെർസ്സു് പോലീസു കമ്മീഷണരോടുകൂടെ ഹാളിൽ വന്നപ്പോൾ വാദ്യമേളങ്ങൾ മുഴക്കുകയും, ഹസ്തഘോഷങ്ങൾക്കുമദ്ധ്യേ അദ്ദേഹം പുഞ്ചിരിയിട്ടു് അവിടമെല്ലാം നടന്നുകാണുകയുംചെയ്തു. ഇത്ര വമ്പിച്ച ഒരു ധാർമ്മികസജ്ജീകരണം ഞാൻ കണ്ടിട്ടില്ല.

---

## 16. വർത്തമാനപത്രങ്ങൾ

ന്യൂയോർക്ക് ടൈംസ് – വർത്തമാനപത്രങ്ങളുടെ സ്വഭാവം – പത്രലോകത്തിൽ ഹേർസ്റ്റിനുള്ള സ്ഥാനം – ക്രിസ്ത്യൻ സയൻസ് ആഫീസിലെ ഉദ്യോഗം – ഹെക്ക്ഷാവൻ പ്രസിദ്ധീകരണശാല.

ഉദ്ദേശം ഇരുപതിനായിരം വർത്തമാനക്കടലാസുകളും മാസികകളും അമേരിക്കയിൽ പ്രസിദ്ധപ്പെടുത്തുന്നുണ്ടു്. ഏതു ചെറിയ പട്ടണത്തിലും ഗ്രാമത്തിലും ഒരു വർത്തമാനക്കടലാസ്സെങ്കിലും കാണാ

ത്തയോ, ഒരു വീട്ടിലെങ്കിലും ചുരുങ്ങിയതു് ഒരു വർത്തമാനക്കടലാസ്സെങ്കിലും വാങ്ങാതെയോ ഇരിയ്ക്കയില്ല. ചിലതിൽ വാർത്തകളിൽ കൂടുതലായി പരസ്യങ്ങൾ കണ്ടേക്കാം. അമേരിയ്ക്കയിൽ പ്രഥമസ്ഥാനം അർഹിക്കുന്നതു ന്യൂയോർക്ക് ടൈംസാണ്. അതിനു പ്രതിദിനം പതിനാലുലക്ഷം പ്രതികളും, ഞായറാഴ്ചതോറും ഇരുപതുലക്ഷത്തിൽ കൂടുതൽ പ്രതികളും ചെലവുണ്ട്. ഇതിനേക്കാൾ അധികം പ്രചാരമുള്ള വർത്തമാനക്കടലാസ്സുകൾ അമേരിയ്ക്കയിലുണ്ടെങ്കിലും അവയ്ക്കൊന്നിനും ഈ പത്രത്തിന്റെ സ്വാധീനതയില്ല. അതു് ഒരു പൊതുസ്ഥാപനമെന്നു ഗണിക്കപ്പെട്ടിരിക്കയാൽ ആഫീസു സന്ദർശിക്കുന്നതിനു പൊതുജനങ്ങളെ സർവഥാ സ്വാഗതം ചെയ്യുന്നു.

ടൈംസ്സ്ക്വയർ എന്ന അതിപ്രധാനമായ നഗരവിഭാഗത്തിലാണ് ടൈംസ്പത്രമാഫീസ് സ്ഥിതിചെയ്യുന്നതു്. അതിനായി പ്രത്യേകം നിർദ്ദേശിക്കപ്പെട്ടിരുന്ന ഒരാൾ സന്ദർശകരെ സകല സ്ഥലങ്ങളും കൊണ്ടുപോയി കാണിക്കുന്നു. ആദ്യമായി ഞങ്ങളെ കൊണ്ടുപോയതു പത്രാധിപരുടെ മുറിയിലേക്കായിരുന്നു. വിശാലമായ ആ മുറിയിൽ ഓവൽ ആകൃതിയിൽ ഒരു വലിയ മേശയും, അതിന്റെ ചുറ്റും പന്ത്രണ്ടു കസേരകളും ഇട്ടിട്ടുണ്ടായിരുന്നു. ന്യൂയോർക്ക് ടൈംസിന്റെ പ്രധാന പത്രാധിപരും സഹപത്രാധിപന്മാരും കൂടിയാലോചന നടത്തുന്നതു് ഈ മുറിയിൽവെച്ചാണ്. ഓരോദിവസത്തെ മുഖപ്രസംഗം അവരിൽ ആരെങ്കിലും എഴുതിക്കൊണ്ടുവന്നു സഹപ്രവർത്തകന്മാരെ വായിച്ചുകേൾപ്പിച്ചു് അവരുടെയെല്ലാം അഭിപ്രായം അറിഞ്ഞു വേണ്ടതെല്ലാം തിരുത്തിയശേഷംമാത്രമേ അതു പ്രസിദ്ധീകരിക്കയുള്ളു. ഇതുകൊണ്ടു മുഖപ്രസംഗങ്ങളിൽ ചുരുക്കമായിട്ടേ വല്ല അബദ്ധങ്ങളും വന്നുകൂടാൻ വഴിയുള്ളു. രാഷ്ട്രീയകാര്യങ്ങളിൽ ന്യൂയോർക്ക്ടൈംസ് സ്വീകരിച്ചിരിക്കുന്നതു സ്വതന്ത്രമായ നയമാണ്. അമേരിയ്ക്കയിലെ സർവപ്രധാനമായ റിപ്പബ്ലിക്കൻകക്ഷിയുടേയോ ഡെമോക്രാറ്റിക്ക കക്ഷിയുടേയോ വേറെ ഏതെങ്കിലും ന്യൂനപക്ഷത്തിന്റേയോ ഭാഗം മാത്രമേ പറകയുള്ളു എന്ന് അതു് ഒരിക്കലും സമ്മതിച്ചിട്ടില്ല. പ്രതിദിനപ്പതിപ്പിനു ശരാശരി ഇരുപത്താറുപേജും ഞായറാഴ്ചപ്പതിപ്പിനു നൂറുപേജുംകാണും. ഉദ്ദേശം നാലായിരം ജോലിക്കാർ അവിടെ വേലചെയ്യുന്നു. ഇവരുടെ ആവശ്യങ്ങൾക്കായി ആ കെട്ടിടത്തിന്റെ ഒരു നിലയിൽ ഒരാസ്പത്രിയും വേറൊരു നിലയിൽ വിനോദങ്ങൾക്കായി സകല സജ്ജീകരണങ്ങളും ഉണ്ട്. വിദേശവാർത്താവിതരണമുറിയിൽ ഒരു കമ്പിയാപ്പീസിലെന്ന

പോലെ ഇരുപതു് ഇരുപത്തഞ്ചു ജോലിക്കാർ നാലുംപാടും തങ്ങളുടെ വേല ബദ്ധശ്രദ്ധരായി നോക്കിക്കൊണ്ടിരിക്കുന്നു. കാലത്തു നാലുമണിയാകുമ്പോൾ ആദ്യത്തെപ്പതിപ്പും, ആറുമണിയാകുമ്പോൾ കൂടുതൽവാർത്തകളോടുകൂടിയുള്ള രണ്ടാമത്തെപ്പതിപ്പും പ്രസിദ്ധീകരണംചെയ്യുന്നു. പടങ്ങളും വാർത്തകളും നിറഞ്ഞ ഇരുപത്താറുപുറമുള്ള ഒരു പ്രതി നിർമ്മിക്കുന്നതിനു എട്ടണ ചെലവുണ്ടെങ്കിലും ഈ പത്രമൊന്നിനു് രണ്ടണയേ വിലയുള്ളു. പരസ്യംകൊണ്ടാണു് ഇതു സാധ്യമാകുന്നതു്. ഒരു മുഴുവൻ പുറം പരസ്യംചെയ്യുന്നതിനു് എഴുപത്തയ്യായിരം രൂപയാണു കൂലിനിരക്കു്.

പ്രധാനമായ ആഫീസിനുപുറമെ ന്യൂയാർക്കുനഗരത്തിൽ വേറെയും ഉപശാഖകൾ ഈ പത്രത്തിനുണ്ടു്. ഈ ഉപശാഖകളിൽ അസൽ പത്രത്തിന്റേതുകൂടാതെ ആ പ്രത്യേക പ്രദേശത്തുള്ള വിശേഷങ്ങൾകൂടി കൊടുത്തിരിക്കും. ടൈംസ് സ്ക്വയറിൽ അവരുടെ വക ഇരുപത്തിനാലുനിലയുള്ള ഒരു കെട്ടിടത്തിന്റെ പുറവും ഭൂലോകത്തിൽ അപ്പപ്പോൾ നടക്കുന്ന വിശേഷങ്ങൾ വൈദ്യുതവിളക്കുകളാൽ അറിയിക്കുന്നു. പ്രസിഡണ്ടിന്റെ തിരഞ്ഞെടുപ്പുസമയത്തു് ഐക്യനാട്ടിലെ ഓരോ സംസ്ഥാനത്തിലെ വോട്ടിംഗിന്റെ ഗതി എങ്ങിനെയാണെന്നറിയുന്നതിനായി അനേകലക്ഷം ജനങ്ങൾ ആ "സ്ക്വയറിൽ" കൂടി ന്യൂയോർക്കടൈംസിന്റെ നവീനസമ്പ്രദായത്തിലുള്ള ഈ വാർത്താവിതരണം വീക്ഷിച്ചുകൊണ്ടിരുന്നതിൽ ഞാനും ഉൾപ്പെട്ടിരുന്നു. അമേരിക്കയിൽ പ്രഥമസ്ഥാനം അർഹിക്കുന്ന ഈ വർത്തമാനക്കടലാസിൽ എന്റെ ചില ലേഖനങ്ങൾകൂടി പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടെന്നുള്ളതു് ഏറ്റവും അഭിമാനകരമായി ഞാൻ കരുതുന്നു.

ന്യൂയോർക്കടൈംസ് പ്രഭാതപ്പതിപ്പായിട്ടാണു പ്രസിദ്ധീകരണം ചെയ്യുന്നതു്. കാലത്തു കാപ്പികഴിക്കുമ്പോൾ ടൈംസ് വായിക്കാത്തവർ ആ നാട്ടിൽ ആരുംതന്നെ കാണുമെന്നു തോന്നുന്നില്ല. ഉച്ച സൺ എന്ന പത്രവും സായാഹ്നത്തിൽ ഈവനിംഗ് പോസ്റ്റ്, വേൾഡ് ടെലിഗ്രാം, അമേരിക്കൻ, ഈവനിംഗ് ജേർണൽ, എന്നിങ്ങനെ അനവധി പത്രങ്ങളും പുറപ്പെട്ടുകഴിഞ്ഞു. ഇപ്രകാരം ഭൂലോകമാസകലം നടക്കുന്ന വാർത്തകൾ അപ്പപ്പോൾ പൊതുജനങ്ങൾ ഗ്രഹിച്ചുവരുന്നു. സായാഹ്നത്തിൽ പുറപ്പെടുന്ന ഈ വർത്തമാനപ്പത്രങ്ങളിൽ പ്രധാനമായി വിവരിക്കുന്നതു കൊള്ള, കൊലപാതകം, വിവാഹമോചനം, വെടിവെപ്പു് എന്നിങ്ങനെ മനസ്സിളക്കിമറിയത്തക്ക

വിഭവങ്ങളാണ്. മഞ്ഞക്കടലാസ്സിൽ അടിക്കുന്ന ഇത്തരം പ്രക്ഷോഭകരങ്ങളായ വാർത്തകളടങ്ങിയ പത്രങ്ങളെ "യെല്ലോപ്രസ്സ്" (പീതപത്രങ്ങൾ) എന്നു സാധാരണയായി പറയാറുണ്ട്. ഇവ കൂടുതലായി വായിക്കുന്നതു കൂലിക്കാരാണ്. എന്നാൽ അവയിൽ പറയുന്നതു മുഴുവൻ സത്യമായിരിക്കണമെന്നില്ല. ഇത്തരം നൂറുവധി പത്രങ്ങൾ നടത്തി പണവും പ്രസിദ്ധിയും സമ്പാദിച്ച ഒരസാധാരണ സമർത്ഥനാണ് ഹേഴ്സ്റ്റ് എന്ന മഹാൻ.

ഡെയിലിന്യൂസ് എന്നും ഡെയിലിമിറർ എന്നും പ്രത്യേകരീതിയിലൊതുക്കുന്നതും നാട്ടിലെ പ്രസിദ്ധപ്പെടുത്തുന്നതുമായ രണ്ട് അതിപ്രചാരമുള്ള പത്രങ്ങൾ ആ നാട്ടിലുണ്ട്. സാധാരണമായി പല്ലുക്കടലാസിൽ അച്ചടിച്ച് ഒരെണ്ണം വിൽക്കുന്ന പത്രങ്ങളാണ് ഇവ രണ്ടും. അവയിൽ അടങ്ങിയിരിക്കുന്ന പടങ്ങൾ വിചിത്രങ്ങളായിരിക്കും. ക്രിമിനൽക്കോടതികളിൽനടക്കുന്ന കേസുകളുടെ വിചാരണവിവരങ്ങളും കൊള്ളക്കാരുടെ പരാക്രമങ്ങളും, കോലാഹലങ്ങളുമെല്ലാം ഈ പത്രങ്ങളിൽ കാണാം. വായനക്കാരെ ഇവ ഈ വക പത്രങ്ങളും അത്യന്തം ആകർഷിക്കുന്നു.

എന്നാൽ ഡെയിലിന്യൂസ് പത്രമാഫീസ് ന്യൂയോർക്കനഗരത്തിലെ അതികൗതുകകരമായ ഒന്നാന്തരസൗധത്തിലാണ് സ്ഥിതിചെയ്യുന്നതു. മുപ്പത്തിനാലു നിലകളുള്ള ഈ കെട്ടിടത്തിൽ പ്രവേശിക്കുമ്പോൾ വിശാലമായ ഒരു മുറിയിൽ ഇരുപതടിയോളം പൊക്കമുള്ള ഒരു ഭൂഗോളം സദാ ചുറ്റിത്തിരിഞ്ഞുകൊണ്ടിരിക്കുന്ന കാഴ്ചയാണ് നാം കാണുന്നതു. എവിടെയെങ്കിലും പ്രധാനമായ ഒരു സംഭവം നടക്കുന്നുണ്ടെന്നു സൂചിപ്പിക്കുന്നതിനു ഗോളത്തിന്റെ ഉള്ളിൽനിന്നു തന്നെ ചുവപ്പുരശ്മി ആ സ്ഥലത്തെ ചൂണ്ടിക്കാണിക്കുന്നു. ഇരിക്കുന്ന മുറിയുടെ ചുറ്റുപാടുമുള്ള ഭിത്തിയിൽ, നക്ഷത്രബംഗ്ലാവിലെന്നപോലെ സൂര്യചന്ദ്രാദികളുടെ ഉദയാസ്തമയാവസരങ്ങളും കാറ്റിന്റെ ശക്തിയും ഗതിയും അന്നന്നിടിനം രേഖപ്പെടുത്തിക്കൊണ്ടിരിക്കുന്നു.

ആപ്പീസുകളിൽ ജോലിചെയ്യുന്ന കുറെ പഠിപ്പും സ്ഥിതിയുമുള്ള സ്ത്രീകൾ പര്യുത്തപര്യുദണം ചെയ്യുന്നതു, സത്യകഥകൾ, സത്യാത്മകഥനങ്ങൾ, പ്രേമകഥകൾ എന്നിങ്ങനെയുള്ള മാസികകളാണ്. ഇത്തരം മുപ്പതോ മുപ്പത്തഞ്ചോ മാസികകൾ മക്ഫാഡൻ പ്രസിദ്ധ

പ്പെടുത്തുന്നുണ്ടു്. ഇവയെല്ലാം നമ്മുടെ റെയിൽവേസ്റ്റേഷൻകളിൽ വില്ക്കുന്നതായി അറിയാമല്ലൊ. മക്ഫാഡൻ ഒരു വ്യായാമജ്ഞാനിയും വൈദ്യനുംകൂടിയാകുന്നു. വാതം സുഖമാക്കുന്നതിനും പൊക്കംകൂട്ടുന്നതിനും, കണ്ണാടിയില്ലാതെ കാഴ്ച ശരിയാക്കുന്നതിനും, കഷണ്ടിത്തലയിൽ മുടി വളർത്തുന്നതിനും, സസ്യങ്ങളുടെ മാഹാത്മ്യം കാണിക്കുന്നതിനും ഇങ്ങിനെ സകലവിധവും മനുഷ്യവർഗ്ഗത്തെ ഉണർത്തിക്കുന്നതിനുള്ള മാസികകളും ശാലകളും നടത്തി അദ്ദേഹം ഒരു കോടീശ്വരനായിരിക്കയാണു്. രണ്ടു റോഡുകളുടെ ഇരുവശവും നിറഞ്ഞു് ഇരുപത്തിഎട്ടു നിലയുള്ള ഒരു കെട്ടിടത്തിലാണു് ഈ മാസികകൾ ഓരോ അധിപരുടെ മേൽനോട്ടത്തിൽ പ്രസിദ്ധപ്പെടുത്തുന്നതു്. എഴുപതിൽകൂടുതൽ വയസ്സുള്ള മക്ഫാഡൻ ഒരു യുവപുരുഷൻതന്നെ!

പത്രങ്ങളും മാസികകളും അപ്പഴപ്പോൾ വാങ്ങി കാപ്പിസമയത്തും, ട്രാംവണ്ടിയിൽ യാത്രചെയ്യുമ്പോഴും വായിച്ചുതീർന്നാൽ അവിടെവിടെ ഇട്ടുംകൊണ്ടുപോകയാണു പതിവു്. അതുകൊണ്ടു പിശുക്കന്മാർക്കു പത്രം വാങ്ങിക്കാതെതന്നെ പെറുക്കിയെടുത്തു വായിക്കാൻ സാധിക്കും. റെയിൽവേസ്റ്റേഷനിലും റോഡിലും പത്രങ്ങൾ അടുക്കിയടുക്കി ഉടമസ്ഥനില്ലാതെ വെച്ചിരിക്കും. അതിന്റെ വില അവിടെവെച്ചിട്ടു് പത്രം എടുത്തുകൊണ്ടുപോകയുമാണു പതിവു്. എന്നാൽ പണം വെയ്ക്കാതെ വെറുതെ എടുത്തുകൊണ്ടുപോകുന്നതു ഞാൻ ഒരിക്കലും കണ്ടിട്ടില്ല.

പത്രങ്ങളിൽ റിപ്പോർട്ടുചെയ്യുന്നതിനും, ലേഖനങ്ങൾ എഴുതുന്നതിനും അമേരിക്കൻ കാളേജുകളിൽ പഠിപ്പിക്കുന്നുണ്ടു്. പത്രങ്ങളിലെഴുതി ധാരാളം പണം സമ്പാദിക്കുന്നവരും ചുരുക്കമല്ല. വാക്കൊന്നിനു മൂന്നുറുപ്പാവരെ പ്രതിഫലം ലഭിക്കുന്ന ലേഖകന്മാരുണ്ടു്. സുപ്രസിദ്ധ ഇംഗ്ലീഷ്ഗ്രന്ഥകാരനായ ബർണാഡ്ഷാക്കു വാക്കൊന്നിനു ഒരു പവൻവീതം കൊടുക്കുന്നു. വാക്കൊന്നിനു എട്ടണവരെ എനിക്കു് കിട്ടിയിട്ടുണ്ടു്.

# 17. ഹെലൻ കെല്ലർ

സർവ്വലോക അന്ധസംഘമേളനം—അന്ധയും മൂകയും ബധിരയുമായ വനിതാരത്നം.

മനുഷ്യവർഗ്ഗത്തിൽ ഏററവും അത്ഭുതകരമായ സൃഷ്ടി അമേരിക്കക്കാരിയായ ശ്രീമതി ഹെലൻകെല്ലർ തന്നെ എന്നു സധൈര്യം പറയാം. ന്യൂയോർക്കിൽ നടത്തപ്പെട്ട സർവ്വലോക അന്ധസമൂഹത്തിന്റെ ഒരു യോഗത്തിലെ അദ്ധ്യക്ഷയായിട്ടാണു് ഈ സ്ത്രീരത്നത്തെ ഞാൻ ആദ്യം കണ്ടതു്; അന്ധന്മാർക്കുവേണ്ടി വിദ്യാലയങ്ങൾ സ്ഥാപിക്കുവാൻ അൻപതുലക്ഷംരൂപ ശേഖരിക്കുന്ന ഉദ്യമത്തിൽ അന്നു് അവർ ഏർപ്പെട്ടിരിക്കയായിരുന്നു. ആ ഉദ്യമം സഫലമായി.

രണ്ടായിരം വർഷങ്ങൾക്കുമുമ്പു് തന്റെ ശിഷ്യന്മാർ ഒരു കുരുടനെ ചൂണ്ടിക്കാണിച്ചു് യേശുക്രിസ്തുവിനോടു ഇപ്രകാരം ചോദിക്കയുണ്ടായി: “ഗുരോ, ഇവൻ കുരുടനായി ജനിക്കാൻ ഇവനോ ഇവന്റെ മാതാപിതാക്കന്മാരോ ആരാണു പാപംചെയ്തതു്?”

ഇതാണു ക്രിസ്തു പറഞ്ഞ മറുപടി: “ഇവനോ, ഇവന്റെ മാതാപിതാക്കന്മാരോ പാപംചെയ്തിട്ടില്ല, ഇതെല്ലാം ഈശ്വരന്റെ മഹത്വത്തിനാകുന്നു.”

ഈ സമാധാനം നമുക്കു തൃപ്തികരമായി തോന്നുകയില്ലായിരിക്കാം. ധനികരായും, ബലവാന്മാരായും, ബലഹീനരായും, സുന്ദരന്മാരായും, വിരൂപരായും നാം ജനിക്കുന്നതു് എന്തുകൊണ്ടെന്നു ശരിയായി മനസ്സിലാക്കാൻ ആർക്കും സാധിച്ചിട്ടില്ല. ഹെലൻകെല്ലരുടെ കാര്യത്തിലാകട്ടെ, കഠിനയായ പ്രകൃതിദേവി പഞ്ചേന്ദ്രിയങ്ങളിൽ ഭൂരിഭാഗവും അവൾക്കു നിഷേധിച്ചു.

1880-ാമാണ്ടിൽ അമേരിക്കയിൽ ടസ്കുംബിയ എന്ന ചെറിയ പട്ടണത്തിൽ അവർ ജനിച്ചു. അവരുടെ പിതാവു ക്യാപ്റ്റൻ കെല്ലർ എന്ന യോദ്ധാവായിരുന്നു. രണ്ടുവയസ്സിൽ അതികഠിനമായ ജ്വരം ബാധിച്ചതുമൂലം ആ ബാലികയുടെ കാഴ്ചയും കേൾവിയും സംഭാഷണശക്തിയും നഷ്ടമായി. എന്നാൽ സ്വപിതാവിന്റെ നിരന്തരപരിശ്രമംനിമിത്തം ഈ ദുർഘടങ്ങളെല്ലാം അവർ തരണംചെയ്തു. അന്ധബധിരന്മാർക്കുവേണ്ടി ബോസ്റ്റൺപട്ടണത്തിൽ സ്ഥാപിക്കപ്പെട്ട പെർക്കിൻസ് ഇൻസ്റ്റിറ്റ്യൂട്ട് എന്ന വിദ്യാലയത്തിൽ ഈ ബാലികയെ ചേർത്തു. ആൻസള്ളിവാൻ എന്നും സാറാഫുള്ളർ എന്നും രണ്ടുപാദ്ധ്യായകൾ

അവരെ എഴുതുവാനും "വായിക്കുവാനും" "സംസാരിക്കുവാനും" പഠിപ്പിച്ചു. അന്ധന്മാരുടെ പ്രത്യേകാവശ്യത്തിലേക്കു ബ്രെയിൽ എന്ന ഫ്രഞ്ചുകാരൻ കണ്ടുപിടിച്ച തുണിയക്ഷരപ്പുസ്തകങ്ങളെ വായിക്കുവാൻ ഇതു സാധിച്ചു. കെല്ലർ ഊമയും ബധിരയുംകൂടിയായിരുന്നതുകൊണ്ടു പഠനം അതിവൈഷമ്യമുള്ളതായിരുന്നു. "ഡോഗ്" "കേക്ക്" എന്നീ ഇംഗ്ലീഷുവാക്കുകളാണ് ഈ ബാലിക ആദ്യം പഠിച്ചതു്. ഇതിനുപുറമേ ആ വിദ്യാലയത്തിലെ സകല വിനോദങ്ങളിലും അവർ പങ്കെടുത്തിരുന്നു. നീന്തൽ, കുതിരസ്സവാരി, വഞ്ചികളി എന്നിവയിൽ അവർ വേണ്ട സാമർത്ഥ്യം പ്രദർശിപ്പിച്ചു. ടൈപ്പ്റൈറ്റർ ഉപയോഗിക്കുവാൻ പരിശീലിച്ചതു് അവർക്കു പിന്നീടു വലിയ സഹായമായിത്തീർന്നു. ഇരുപത്തിനാലാമത്തെ വയസ്സിൽ കണക്കു് ഐച്ഛികവിഷയമായെടുത്തു റാഡ്ക്ലിഫ് കോളജിൽനിന്നു ബി. ഏ. ബിരുദം സമ്പാദിച്ചു. ആൾജിബ്രാ, ട്രിഗൊണോമട്രി മുതലായ വിഷയങ്ങളും മേൽവിവരിച്ച ബ്രെയിലിന്റെ തുണിയക്ഷരപ്പുസ്തകങ്ങളുടെ സഹായത്താൽ പഠിച്ചു. ഇങ്ങിനെ ഫ്രെഞ്ച്, ജർമ്മൻ, ലത്തീൻ, ഗ്രീക്കു് എന്നീ ഭാഷകളും അവർ പഠിച്ചു. നെപ്പോളിയന്റെ വീരപരാക്രമങ്ങളെക്കാളും എത്രയോ സ്തുത്യർഹമായ പരിശ്രമമാണിതു്! ജീവിതത്തിലെ ചില്ലറ പ്രയാസങ്ങളോർത്തു പിറുപിറുക്കുന്നവർക്കു ഹെലൻകെല്ലറുടെ ക്ഷമാശീലം മാതൃകയായിരിക്കട്ടെ!

ഇവരുടെ ജീവിതചരിത്രം എന്താണെന്നു് എനിക്കു നേരത്തെ അറിവായിരുന്നെങ്കിലും, ഇവർ വെറും ഒരു കുരുടിമാത്രം എന്നേ ഞാൻ വിചാരിച്ചിരുന്നുള്ളു. ആ രാത്രി അവർ വൈദ്യുതവിളക്കുകളുടെ താഴെ പ്രസംഗപീഠത്തിൽ നിന്നപ്പോൾ അതെത്ര മനോഹരമായ കാഴ്ചയായിരുന്നു! അന്നു് അവർക്കു് അൻപതിൽപരം വയസ്സുണ്ടായിരുന്നെങ്കിലും അതു തോന്നിയില്ല. വേണ്ടപൊക്കവും വണ്ണവും സൗന്ദര്യവും അവർക്കുണ്ടായിരുന്നു. കൃത്രിമപ്പളുങ്കുകണ്ണു വെച്ചിരുന്നതുകൊണ്ടു് അവർ കുരുടിയാണെന്നു തോന്നുകയില്ല. ഊമയും ബധിരയുമാണെന്നതിനു, പുറമേ ഒരു ലക്ഷണവുമില്ലല്ലോ. ഹെലൻകെല്ലറെ പ്രഥമദൃഷ്ടിയാ മററു സ്ത്രീകളിൽനിന്നു വ്യത്യസ്തപ്പെടുത്തുവാൻ ഒന്നും കണ്ടില്ല.

ഭൂലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നു് ഏകദേശം രണ്ടായിരം അന്ധന്മാർ അന്നുരാത്രി ന്യൂയോർക്കിൽ കൂടിയിരുന്നു. ഹെലൻകെല്ലറെപ്പോലെ മൂകബധിരന്മാർകൂടെ അതിൽ ഉൾപ്പെട്ടിരുന്നോ എന്നറിഞ്ഞുകൂടാ. എന്തായാലും പല കവികളും, രാജ്യതന്ത്രജ്ഞന്മാരും നിരവധി പുസ്തകങ്ങൾ പാരായണംചെയ്തു കണ്ണുപൊട്ടിയ പണ്ഡിതന്മാ

ഗ്രസന്മാരും, വെടിയേററും ആധുനികപോർക്കളങ്ങളിൽ വിവിധകഷ്ടതകൾ അനുഭവിച്ചു കണ്ണു നഷ്ടപ്പെട്ട യോദ്ധാക്കളും ആ കൂട്ടത്തിലുണ്ടായിരുന്നു. വടി നിലത്തുകുത്തി തപ്പിയും, പ്രത്യേകപരിശീലനംനൽകപ്പെട്ട പട്ടികളുടെ സഹായത്താലും ഈ അന്ധന്മാർ പതുക്കെ നടന്നുവരുന്ന കാഴ്ച ഹൃദയഭേദകമായിരുന്നു. പതിനായിരം മെഴുകുതിരിയുടെ വെട്ടമുള്ള ഒരു വൈദ്യുതവിളക്ക പ്രകാശിച്ചിരുന്ന ആ സദസം, ഈ അന്ധന്മാരെ സംബന്ധിച്ചിടത്തോളം ഇരുളടഞ്ഞ ഗുഹതന്നെ !

ഹെലൻകെല്ലർ അദ്ധ്യക്ഷപ്രസംഗം നിർവ്വഹിപ്പാൻ എഴുന്നേററു നിന്നു. ഒരിക്കലും നടക്കാത്ത കാര്യം അവർ സാധിച്ചു. ഊമ "സംസാരിച്ചു"തുടങ്ങി ! വൃദ്ധയായ തന്റെ പഴയ ഉപാദ്ധ്യായ മിസ്സ് ആൻസള്ളിവാൻ അവരുടെ വലതുവശത്തു നിന്നിരുന്നു. ഹെലൻകെല്ലറുടെ "കണ്ണും ചെവിയു"മാണു് മിസ്സ് സള്ളിവാൻ. ഉപാദ്ധ്യായയുടേയും തന്റേയും കൈകൾ ഒന്നിച്ചു കൂട്ടിച്ചേർത്തുപിടിച്ചു പ്രാസംഗിക വിരലുകളുടെ സ്പർശനങ്ങളും ആംഗ്യങ്ങളുംമൂലം മൂകബധിരാക്ഷരമാലയുപയോഗിച്ചു തന്റെ വികാരങ്ങളെ മിസ്സ് സള്ളിവാനെ അറിയിക്കുകയും, ഈ "ടെലിഗ്രാഫ്"ഭാഷയെ അവർ പരിഭാഷപ്പെടുത്തി ഉറക്കെ പറയുകയുമാണു് ചെയ്തുവന്നതു്. വിരലുകൾകൊണ്ടും ആംഗ്യങ്ങൾകൊണ്ടുംമാത്രം തന്റെ അന്തർഗതം വേണ്ടപോലെ വെളിപ്പെടുത്താൻ സാധിക്കാതെവരുമ്പോൾ ഹെലൻകെല്ലറുടെ ചുണ്ടുകൾ സംസാരിക്കാനെന്നപോലെ പതറുന്നതു കാണാം. എന്തൊരു സങ്കടം ! മിസ്സ് സള്ളിവാനു് കെല്ലറുടെ ആശയം മനസ്സിലാകാതെവരുമ്പോൾ അവരുടെ ചുണ്ടിന്മേൽ വിരൽകൊണ്ടു തപ്പി വികാരം അറിയുവാൻ ശ്രമിക്കുന്നതു പലതവണ കാണുകയുണ്ടായി.

അവരുടെ പ്രസംഗം കേട്ടശേഷം എന്റെമനസ്സിൽ അസാധാരണമായ ഒരുണർവുതോന്നി. അതിൽ പ്രകൃതിയുടെ സൌന്ദര്യവും, ഈശ്വരന്റെ അനുകമ്പാശീലവും, മനോധൈര്യവും, ജീവിതസന്തോഷവും നിറഞ്ഞുതുളുമ്പിയിരുന്നു. ജീവിതം, മരണം, മരണാനന്തരജീവിതം എന്നീ വിഷയങ്ങളെക്കുറിച്ചു് അവർ ഗാഢമായി ചിന്തിച്ചിട്ടുണ്ടെന്നു് അന്നെനിക്കു മനസ്സിലായി. നമുക്കു കണ്ണുകളുണ്ടെങ്കിലും നാം കാണുന്നില്ല, ചെവികളുണ്ടെങ്കിലും കേൾക്കുന്നില്ല എന്നു യേശുക്രിസ്തു സാധാരണക്കാരെക്കുറിച്ചു പറഞ്ഞിട്ടുണ്ടു്. ഈ മഹതിയാകട്ടെ, ഭൂലോകത്തിലും, സ്വർഗ്ഗത്തിലുമുള്ള സകല വ്യവഹാരങ്ങളും തന്റെ മനോദൃഷ്ടിയിൽ കണ്ടറിഞ്ഞിരിക്കുന്നു.

ജന്മനാ ബധിരരും അന്ധരുമായ പല മഹാന്മാരുണ്ട്. ആസ്ത്രിയായിലെ സുപ്രസിദ്ധ സംഗീതവിദഗ്ദ്ധയായ മറിയാ തെറിസാ കുരുടിയായിരുന്നുവത്രേ. ഹെൻറി ഫോക്കാറ് എന്ന ധനശാസ്ത്രജ്ഞനും, ഹ്യൂബർ എന്ന പ്രകൃതിശാസ്ത്രജ്ഞനും, പ്രസ്കോട്ട് എന്ന ചരിത്രകാരനും കുരുടന്മാരായിരുന്നു. എന്നാൽ ആംഗ്ലേയകവിയായ മിൽട്ടന്റെ കാഴ്ച ജീവിതാന്ത്യഘട്ടത്തിൽ മാത്രമേ നഷ്ടപ്പെട്ടുള്ളു. ആധുനിക മലയാള കവികളിൽ അദ്വിതീയനായ വള്ളത്തോൾ പിൽക്കാലത്ത് ഒരു ബധിരനായെങ്കിലും കോകിലനാദത്തെയും, ത്രിലോകസംഗീതത്തെയും നമ്മെക്കാളധികം അദ്ദേഹം ആസ്വദിക്കുന്നു എന്ന് അദ്ദേഹത്തിന്റെ കവിതകളിൽനിന്നു മനസ്സിലാക്കാം. ഊമകളുടെയിടയിലും വലിയ പണ്ഡിതന്മാരെ കണ്ടേക്കാം. ഹെല്ലൻകെല്ലറാകട്ടെ അന്ധയും ഊമയും ബധിരയുമാകുന്നു.

കുരുടൻ കുരുടനെ വഴികാണിച്ചാൽ രണ്ടുപേരും കുഴിയിൽ വീഴുമെന്നു ക്രിസ്തു ഒരിക്കൽ പറകയുണ്ടായി. എന്നാൽ ഹെലൻകെല്ലർ അന്ധന്മാർക്കു ഉത്തമ മാർഗ്ഗദർശിനിയാണ്. "എന്റെ ജീവചരിത്രം", "ജീവിതസന്ദേശം", "ഞാൻ അധിവസിക്കുന്ന ഭൂലോകം", "എന്റെ മതം" എന്നിങ്ങനെ അവരെഴുതിയ പുസ്തകങ്ങളിൽനിന്നു അവരുടെ ജീവിതവിജയവും, തത്വവും, രഹസ്യവും നമുക്കു പഠിക്കാം. അന്ധമൂക ബധിരരെ അഭ്യസിപ്പിക്കേണ്ട രീതികളെക്കുറിച്ചു സ്വന്തംപേരിൽ 'സൈക്ലോപ്പീഡിയാ ഓഫ് എഡ്യുക്കേഷൻ' എന്ന ഗ്രന്ഥത്തിൽ എഴുതിയിരിക്കുന്ന ലേഖനം ഏററവും ശ്രദ്ധേയമാണ്. ഇതെല്ലാം അവർ ടൈപ്പ്റൈറ്ററിൽ സ്വയം അച്ചടിച്ചാണയയ്ക്കുന്നതു്. വേണ്ട പോലെ പരിശ്രമിച്ചാൽ വിജയം കരസ്ഥമാക്കാം എന്നാണ് അവരുടെ ജീവിതത്തിലെ മുദ്രാവാക്യം. കാളീകിബ്യൂറിന്റെ "അന്ധബാലൻ" എന്ന കൃതി വായിക്കുമ്പോൾ ഉണ്ടാകുന്ന അസുഖമോ, തന്റെ അന്ധതയെക്കുറിച്ചു മിൽട്ടൺ പ്രകടിപ്പിക്കുന്ന സങ്കടകരമായ സഹനശക്തിയോ യാതൊന്നും ഹെലൻകെല്ലരുടെ പുസ്തകങ്ങൾ വായിച്ചാൽ നമുക്കു തോന്നുകയില്ല. നേരേമറിച്ചു, പ്രകൃതിയുടെ രമണീയതയും, വൈചിത്ര്യവും, സന്തോഷവും നിശാകാലത്തിൽ നക്ഷത്രചന്ദ്രാദികളുടെ കോമളത്വവും ആ കൃതികളിൽ പരിലസിക്കുന്നു.

ഹെലൻകെല്ലർ ഇംഗ്ലണ്ടിൽ പര്യടനം ചെയ്തപ്പോൾ, ഗ്ലാസ്ഗോ മുതലായ പല സർവകലാശാലകളും ബഹുമതിയായി അവർക്കു എൽ. എൽ. ഡി. ബിരുദ നൽകുകയുണ്ടായി. ഒടുവിൽ അവർ

ബർനാഡ്ഷായെ കാണുകയും, "അമേരിക്കയെപ്പോലെതന്നെ, അന്ധയും, മൂകയും, ബധിരയും" എന്ന ക്രൂരതരമായ ഒരു തമാശ അദ്ദേഹം പറഞ്ഞുവത്രെ. ഇങ്ങിനെ പറഞ്ഞതിനെക്കുറിച്ച് അദ്ദേഹം പിന്നീട തീർച്ചയായും പശ്ചാത്തപിച്ചിരിക്കണം. സകല അവയവങ്ങളും തികഞ്ഞ ബർനാർഡ്ഷാ സാധിച്ചതിനെക്കാൾ മഹത്തരങ്ങളായ കാര്യങ്ങൾ ഹെലൻകെല്ലർ സാധിച്ചുകഴിഞ്ഞിരിക്കുന്നു. അമേരിക്കയിൽ സിനിമാതാരങ്ങൾമാത്രമേ ഉള്ളൂ എന്നു വിചാരിക്കുന്ന നമ്മുടെ യുവജനങ്ങൾക്കു ഹെലൻകെല്ലരുടെ ജീവചരിത്രം, തങ്ങളുടെ കണ്ണുകളിലെ മൂടുപടങ്ങൾ മാററുവാനിതു സഹായിക്കട്ടെ!

ഹെലൻകെല്ലരുടെ ഉപസംഹാരപ്രസംഗം കഴിഞ്ഞപ്പോൾ അവിടെ കൂടിയിരുന്ന ധനാഢ്യന്മാർ അന്ധന്മാരുടെയുംമററും വിദ്യാഭ്യാസത്തിനായി അഞ്ചും പത്തും ആയിരവും അമ്പതിനായിരവും ഡോളറിനു ചെക്കെഴുതി ആ വനിതാരത്നത്തിന്റെ കയ്യിൽ സമർപ്പിക്കുന്നതാണ് അന്നു രാത്രി ഒടുവിൽ ഞാൻ കണ്ട കാഴ്ച.

## 18. കൊള്ളക്കാർ

"ഹോൾഡപ്പ്"—അൽകപ്പോണി—കൊള്ളക്കാരും ഉദ്യോഗസ്ഥന്മാരും തമ്മിലുള്ള സഖ്യത—സിംഗ് സിംഗ് ജയിൽ—പന്തീരായിരത്തിരുന്നൂററിഎൺപതു വർഷത്തെ തടവ്.

"ഹേ! അവിടെ നില്ക്കൂ" എന്നുപറഞ്ഞു പെട്ടെന്ന് എന്റെ നെഞ്ചിനുനേരെ അജ്ഞാതനായ ഒരാൾ കൈത്തോക്കു നീട്ടി.

ഞാൻ അമ്പരന്നു ചുററുംനോക്കിയപ്പോൾ എന്റെമുമ്പിൽ നില്ക്കുന്ന കോമളനായ ഒരമേരിക്കൻയുവാവും അയാളുടെ അടുത്ത് ഒരു കാപ്പിരിയുമല്ലാതെ വേറെ ആരെയും കണ്ടില്ല.

സ്ഥലം ന്യൂയോക്കിലെ ഒരു പ്രധാനോദ്യാനം. വേനല്ക്കാലത്ത് വൈകുന്നേരം ആറുമണി. ഞാൻ അമേരിക്കയിൽ എത്തിയിട്ടു തികച്ചു മൂന്നുമാസം കൂടുന്നതിനുമുമ്പാണിത്. ആ നാട്ടിലെ ഭയങ്കരകൊള്ളക്കാരെയും കൊള്ളത്തലവന്മാരെന്നുപറയുന്ന "ഗാങ്ങ്സ്റ്റേർസുകളെ"യും പ്രത്യേകിച്ച് അൽകപ്പോണിയെയുംകുറിച്ചു ഞാൻ പല കഥകളും കേട്ടിരുന്നു.

"മിണ്ടിപ്പോകരുത്! മിണ്ടിയാൽ നിങ്ങൾ വെറും ശവം!" എന്നു കാപ്പിരിയും അട്ടഹസിച്ചു.

ഞാൻ ആകെ വിയർത്തൊലിച്ചു. തസ്കരപ്രമാണികൾ രാക്ഷസന്മാരെപ്പോലെ വലിയ കൊമ്പൻമീശവെച്ചു മുഖമുള്ള "മാസ്കു" കെട്ടി ആളുകളെ ഭയപ്പെടുത്തുന്നവരാണെന്നാണ് ഞാൻ പല ചലനചിത്രങ്ങളിൽനിന്നും മനസ്സിലാക്കിയിരുന്നത്. എന്നെ പിടികൂടിയ തസ്കരന്മാരാകട്ടെ, കഷ്ടിച്ച് ഇരുപതുവയസ്സുപ്രായംതോന്നുന്ന വെറും രണ്ടു പയ്യന്മാർമാത്രമായിരുന്നു.

"ഹോൾഡ് അപ്പ്! രണ്ടു കയ്യും പൊക്കിപ്പിടിക്ക്" എന്നുള്ള അവരുടെ ആജ്ഞയെ ഗത്യന്തരമില്ലാതെ ഞാൻ അനുസരിച്ചു.

അതിനുശേഷം അവർ എന്റെ പോക്കറ്റിൽ തപ്പി, ഉള്ള പണം സഞ്ചിവാച്ച് ഒരു മോതിരം ഫൌണ്ടൻപേന എന്നുവേണ്ട, കൈലേസും ഒരെഴുത്തും ഒഴിച്ചു ബാക്കിയുള്ളതെല്ലാം കരസ്ഥമാക്കി.

"താങ്ക്സ്! വളരെ ഉപകാരം" എന്നു പറഞ്ഞ് അവർ ഇരുവരും പുഞ്ചിരിക്കൊണ്ടു. "നിങ്ങൾ ഞങ്ങൾക്കു യാതൊരു പ്രയാസവും ഉണ്ടാക്കാത്തതിൽ വളരെ നന്ദിയുണ്ട്........"

"ഇനി തിരിഞ്ഞുനില്ക്കൂ!" എന്നു വീണ്ടും സഗൌരവം പറഞ്ഞു. കൈത്തോക്കുകൊണ്ട് എന്റെ പുറത്തുകുത്തി. അയ്യോ! അതു പൊട്ടിത്തെറിക്കുമോ! ഈശ്വരാ രക്ഷതു!

"അഞ്ചുമിനിട്ടുനേരത്തേക്കു തിരിഞ്ഞുനോക്കിപ്പോകരുത്! നോക്കിയാൽ.. ഉം.......കഥ കഴിച്ചേക്കും."

പിന്നീട് അടുത്തുകിടന്ന ഒരു കാർ പെട്ടെന്നു പുറപ്പെടുന്ന ശബ്ദം മാത്രംകേട്ടു. ഞാൻ തിരിഞ്ഞുനോക്കിയില്ല. കരുമാടിക്കുട്ടനെപ്പോലെ അനങ്ങാതെ നിന്നതേയുള്ളു!

ആ കൈത്തോക്കു കൊലയ്ക്കുതകുന്നതോ, അതോ വെറും കളിത്തോക്കോ എന്നറിഞ്ഞുകൂടാ. കളിത്തോക്കുകൊണ്ടുപോലും യാത്രക്കാരെ ഭയപ്പെടുത്തി കവർച്ചനടത്തുന്ന മിടുക്കന്മാരും ആ നാട്ടിൽ ഇല്ലാതില്ല. കളി കാര്യമായിത്തീർന്നാലോ!

അമേരിക്കയിൽ കോടീശ്വരന്മാരും വാണിജ്യപ്രമാണികളുംമാത്രമല്ലുള്ളതെന്ന് ഒരിക്കലും മറക്കാത്തവിധം അന്നു ഞാൻ മനസ്സിലാക്കി.

പിന്നൊരിക്കൽ കാശ്മീർകാരനായ എന്റെ ഒരു സ്നേഹിതന് ഇങ്ങനെ ഒരനുഭവം ഉണ്ടായി. മോതിരങ്ങളും സഞ്ചിവാച്ചും

ചെയിനും ധരിച്ചു കാശ്മീർരാജ്യത്തിലെ എഞ്ചിനീയരായ അദ്ദേഹം നടക്കാൻ പുറപ്പെട്ടപ്പോൾ ഞാൻ ഒന്നു ഉണർത്തിച്ചു.

"മി. ഖാൻ, ഈ ഡ്രെസ്സൊന്നും പുറത്തുകാണിക്കേണ്ട. ഇത് ഇൻഡ്യയല്ല, അമേരിക്കയാണ്. എന്റെ അനുഭവം പറകയാണെങ്കിൽ...."

"അതൊന്നും എനിക്ക് കേൾക്കേണ്ട. ഞാൻ വെറും ഭീരുവായ ബംഗാളിയല്ല, കാശ്മീരിലെ ഒരു മുഹമ്മദീയനാണ് !"

രാത്രി എന്റെ സ്നേഹിതൻ തിരിച്ചുവന്നപ്പോൾ രത്നമോതിരവും വാച്ചും ചെയിനും അപ്രത്യക്ഷമായിരുന്നു.

"എന്താണ് ഡോക്ടർ മുക്കർജി ! ഇതെന്തുപറ്റി ?" എന്നു പല വർഷങ്ങളായി അമേരിക്കയിൽ താമസിച്ചുവന്ന അദ്ദേഹത്തെ നോക്കി ഞാൻ ചോദിച്ചു. അദ്ദേഹത്തിന്റെ മുഖം പൊങ്ങിയിട്ടും, കണ്ണു രണ്ടും ചുവന്നിരുന്നു. കണ്ണുതുറക്കാൻകൂടി വലിയ പ്രയാസം.

"അയ്യോ, എന്തുപറയേണ്ടു എനിക്ക് ഒരു 'കിണി' പറ്റി. ഇന്നുച്ചയ്ക്കു ഞാൻ ബാങ്കിൽനിന്നു എഴുപതു ഡോളറുമെടുത്തു കാറിൽ കേറാൻ ചെന്നപ്പോൾ ഒരു മൂലയിൽനിന്നു രണ്ടുകൊള്ളക്കാർ ഓടിവന്ന് എന്റെ കണ്ണിലും മുഖത്തും ഇടിച്ചു. കണ്ണു തുറക്കാൻ പാടില്ലാതെ ഞാൻ ബോധംകെട്ട് ഇരുണ്ടുവീണു. ബോധംവന്ന് എഴുന്നേറ്റപ്പോൾ എന്റെ പോക്കറ്റിലെ പണസ്സഞ്ചിയും എന്റെ കാറും കണ്ടില്ല.........."

ബാബു സുരേഷ്ഘോഷും ബാബു സുധീർബോസും ഞൊണ്ടി ഞൊണ്ടി നടക്കുന്നു. എന്താണ് കാര്യം ? തലേരാത്രി രണ്ടു ഗുണ്ടന്മാർ അവരെ പിടികൂടി. പക്ഷേ അവരുടെ കൈവശം ഒരു സെൻറുപോലുമില്ലാതിരുന്നതുകൊണ്ടു കുറെ ചവിട്ടും തൊഴിയുംകൊടുത്തു "നേരത്തെ വീട്ടിൽ പൊയ്ക്കോ ! ഇതാ നിങ്ങൾക്ക ടാക്സി" എന്നുപറഞ്ഞു രണ്ടു നാണയം അവർക്ക ദാനംചെയ്തു. ഭീകരപ്രസ്ഥാനം അമേരിക്കയിലും എന്നു നമ്മുടെ ബംഗാളി ബാബുമാർ ഓർത്തിരിക്കാം.............

"ഠേ, ഠേ"—രാത്രി പന്ത്രണ്ടുമണിക്ക് ആ ഹോട്ടലിൽ കയറി ഒരു സ്ത്രീയും പുരുഷനും സുഖമായ ഭക്ഷണം കഴിച്ചു, പുരുഷൻ കാഷ്യരുടെ അടുത്തുചെന്നു പണംകൊടുക്കുവാൻ കൈ നീട്ടിയപ്പോൾ, സ്ത്രീ വെടി പൊട്ടിച്ചു. കാഷ്യരെ കൊലപ്പെടുത്തി അയാളുടെ പെട്ടിയിലുള്ള പണവുംകൊണ്ട് ഇരുവരും ഒരു കാറിൽകയറി കടന്നു.............

വേറൊരു കൊള്ള ഞാൻ താമസിച്ചിരുന്ന 'സർവ്വലോകവിദ്യാർത്ഥിമന്ദിര'ത്തിൽ നടപ്പുകൾ നടക്കയുണ്ടായി. ഉദ്ദേശം അഞ്ഞൂറ

വിദ്യാർത്ഥികൾ ഉണ്ടായിരുന്ന ആ മന്ദിരത്തിൽ വാല്യക്കാർക്കും കൂലിക്കാർക്കുമുള്ള ആഴ്ചശമ്പളം ആകെ മൂവായിരം ഡോളർ ഒരു പെട്ടിയിലാക്കി അതു വിതരണം ചെയ്യുന്ന മുറിയിലേക്കു കാര്യവാഹികൾ കൊണ്ടുപോകയായിരുന്നു. ഒരു ചെറിയ കോണിയിറങ്ങി ആ മുറിയിലേക്കു കടക്കാൻ ഭാവിച്ചപ്പോൾ പെട്ടെന്നു രണ്ടു യുവാക്കൾ പ്രത്യക്ഷരായി കൈത്തോക്ക് അവരുടെ നെഞ്ചത്തുനീട്ടി ഒരു ചെറിയ അറയിൽ കയററി പണപ്പെട്ടിയും വാങ്ങി പൊയ്ക്കളഞ്ഞു. അവർ നടന്നുപോയ ഹാളിൽ പല വിദ്യാർത്ഥികൾ ഉണ്ടായിരുന്നിട്ടും ഈ സംഭവമൊന്നും അറിഞ്ഞില്ല. അത്ര സാവധാനത്തിലും ശാന്തതയിലുമാണു കൊള്ളക്കാർ സംഗതികൾ നിർവ്വഹിച്ചതു്. മൂന്നു മാസത്തിനുശേഷം ഇവർ വേറൊരു കവർച്ചയ്ക്കു ശ്രമിച്ചതു ഫലപ്പെട്ടില്ല. പിടികിട്ടിയപ്പോൾ അവർ മുമ്പുചെയ്ത കൊള്ളകൾ ഏററുപറഞ്ഞു. ഈ രണ്ടു യുവതസ്കരന്മാരെ തെളിവാവശ്യങ്ങൾക്കായി ഞങ്ങളുടെ മന്ദിരത്തിൽ കൊണ്ടുവന്നു. അവരുടെ യൌവനം കണ്ടു് ഞങ്ങൾ അത്ഭുതപ്പെട്ടു. ഒരുവനു് ഇരുപതുവയസ്സു് മററവനു പതിനെട്ടു്. ഒരുവിധം പഠിപ്പുള്ള അവർ ഭംഗിയിൽ വസ്ത്രധാരണംചെയ്തു ഞങ്ങളുടെ മന്ദിരത്തിൽവന്നു വിദ്യാർത്ഥികളുമായി പരിചയപ്പെട്ടു് അവിടെയെല്ലാം അലഞ്ഞുതിരിഞ്ഞു നടന്ന കാര്യങ്ങൾ നേരത്തേ മനസ്സിലാക്കിയിരുന്നു.

പണം 'ഇൻഷൂർ' ചെയ്തിരുന്നതുകൊണ്ടു ഞങ്ങളുടെ അധികൃതർക്കു നഷ്ടമൊന്നും പററിയില്ല. ബാങ്കുകളും കച്ചവടസ്ഥലങ്ങളും ഇപ്രകാരം കൊള്ളക്കാരിൽനിന്നു നഷ്ടം വരാതെയിരിക്കാൻ 'ഇൻഷൂർ' ചെയ്യു സാധാരണമാണു്.

മേൽവിവരിച്ച യുവതസ്കരന്മാർ നിസ്സാരന്മാരാണു്. ആൽ കപ്പോണി, ജാക്ക് ഡില്ലിൻജർ, ലെഗ്സ് ഡയമണ്ടു് ഇവരാണു് അമേരിക്കയിലെ തസ്കരത്തലവന്മാർ. ന്യൂയോർക്കിലെക്കാൾ കൂടുതൽ കൊള്ളക്കാർ ഷിക്കാഗോ പട്ടണത്തിലാണെന്നാണു ധാരണ. ആൽ കപ്പോണിയെ അമേരിക്കയിലെ "ഒന്നാംനമ്പരായ സാമുദായികശത്രു" എന്നു പൊല്ലീസ്റിപ്പോർട്ടുകളിൽ വിവരിക്കുന്നെങ്കിലും 'അദ്ദേഹം' വളരെക്കാലം കിരീടംധരിക്കാത്ത രാജാവായി ഷിക്കാഗോയിൽ വാണിരുന്നു. മേയരെയും പൊല്ലീസ്കമ്മീഷണരെയും മജിസ്ട്രേട്ടന്മാരെയും അദ്ദേഹമാണത്രേ നിയമിക്കുന്നതു്. തിരഞ്ഞെടുപ്പിനു താൻതന്നെ വേണ്ടപണം ചെലവാക്കി വോട്ടു വാങ്ങിയും വോട്ടർമാരെ ഭയപ്പെടുത്തിയും, തന്റെ ചൊല്പടിയിൽ നില്ക്കുന്ന ഒരുത്തനെ തിരഞ്ഞെടുക്കും.

ആ നാട്ടിലെ നിയമമനുസരിച്ചു പൊലീസ് കമ്മീഷണരെയും മജിസ്ട്രേട്ടന്മാരെയും നിയമിക്കുന്നതു മേയറാണ്. ഇങ്ങനെ എവിടെച്ചെന്നാലും ആൽകപ്പോണിയുടെ ആളുകളായിരിക്കും പ്രധാനാധികൃതർ.

"സുപ്രസിദ്ധനായ" ആൽകപ്പോണി ചെറുപ്പത്തിൽ ഇററലിയിൽ നിന്നു് അലഞ്ഞുതിരിഞ്ഞു് അമേരിക്കയിൽ എത്തി. സത്യമാർഗ്ഗങ്ങളോടെ ഉപജീവനമാർഗ്ഗംതേടിയതു സാധിക്കാത്തപ്പോൾ കവർച്ച തുടങ്ങി. അതു ലാഭം ആദായകരമായ ഒരു മാർഗ്ഗമാണെന്നു കണ്ടു. കച്ചവടക്കാരോടു കൈക്കൂലി ആവശ്യപ്പെട്ടതു കൊടുത്തില്ലെങ്കിൽ പിറേറന്നു് അവരുടെ സ്ഥലം അടിച്ചുപൊടിച്ചു വെണ്ണീറായി കിടക്കുന്നതു കാണാം. അമേരിക്കയിൽ പാൽ വിതരണം ചെയ്യുന്ന വലിയ കമ്പനികൾ വളരെയുണ്ടു്. കൊള്ളത്തലവൻ അവരുടെ ആഫീസിൽ പ്രവേശിച്ചു: "എനിക്കു മാസംതോറും പതിനായിരം ഡോളർ തന്നാൽ ഞാൻ നിങ്ങളുടെ സ്ഥാപനം സംരക്ഷിച്ചുകൊള്ളാം. നിങ്ങളും നഷ്ടപ്പെടേണ്ട. ഒരു പൈൻറ് പാലിനു് അര സെൻറു വില കൂട്ടിയാൽ മതി. അതു് ആരെയും അത്ര സ്പർശിക്കയില്ല. ഇങ്ങനെ നിങ്ങൾക്കു് ഇരുപതിനായിരമോ, മുപ്പതിനായിരമോ ഡോളർ കൂടുതൽ കിട്ടും." ഇതിനനുകൂലിച്ചില്ലെങ്കിലോ, നമ്മുടെ നാട്ടിൽ മണ്ണെണ്ണ കൊണ്ടുപോകുന്നതുപോലെ പാൽ കൊണ്ടുപോകുന്ന തീവണ്ടി മറിഞ്ഞു തകർന്നു കിടക്കും. ഇങ്ങനെ എല്ലാ കച്ചവടക്കാരും ആൽകപ്പോണിക്കു "സംരക്ഷണധനം" കൊടുക്കണം.

ആൽ കപ്പോണിയെപ്പോലെ വേറൊരു കൊള്ളത്തലവനും ഈ വിദ്യയുംകൊണ്ടു മേല്പറഞ്ഞ പാൽക്കമ്പനിയിൽ ചെല്ലുമെന്നിരിക്കട്ടെ. ഈ കാര്യം അദ്ദേഹത്തെ അറിയിച്ചാലുടൻ പരിവാരസമേതം സ്ഥലത്തെത്തി വലിയ യുദ്ധമായി. ഒടുവിൽ ആൽകപ്പോണിയുടെ "സൈന്യം" ജയിക്കുന്നു.

ആൽകപ്പോണി ധർമ്മിഷ്ഠൻ കൂടിയാണത്രെ. വിധവകൾക്കു വസ്ത്രം നൽകുന്നതിലും സാധു ബാലികാബാലന്മാർക്കു് ഉച്ചഭക്ഷണം കൊടുക്കുന്നതിലും അദ്ദേഹത്തിനു വലിയ സന്തോഷമാണെന്നു കേട്ടിട്ടുണ്ടു്. വസതി കൊട്ടാരംപോലെയാണു്. ഭരണം സർക്കാരിലെന്നപോലെ കൃത്യമായി നടക്കുന്നു. കണക്കെഴുത്തുകാർ നിയമോപദേഷ്ടാക്കൾ എന്നിങ്ങനെ വേണ്ട ഉദ്യോഗസ്ഥന്മാർ അദ്ദേഹത്തിൻെറ ശമ്പളത്തിലുണ്ടു്. ഒരു പ്രസിദ്ധ സർവ്വകലാശാലാ പ്രൊഫസർ അദ്ദേഹത്തിൻെറ ധനകാര്യമന്ത്രിയായിരുന്നു എന്നും കേട്ടിട്ടുണ്ടു്.

അമേരിക്കയിൽ മദ്യനിരോധനം തുടങ്ങിയപ്പോൾ അൽകപ്പോണിയുടെ നല്ല കാലം തെളിഞ്ഞു. ഇംഗ്ലണ്ടിൽനിന്നു വ്യാജമദ്യംകൊണ്ടുവന്നു വിററുതുടങ്ങി. കപ്പലുകാരും, ഉദ്യോഗസ്ഥന്മാർ അങ്ങിനെ ഓരോ വകപ്പ്. ഈ ഇനങ്ങളിൽനിന്നെല്ലാമുള്ള വരുമാനം കോടീശ്വരനായ റോക്ക്ഫെല്ലർക്കുകൂടി അസൂയതോന്നത്തക്കവണ്ണം വലുതായിരുന്നു. റൂസ്‌വെൽററ് അമേരിക്കയിലെ പ്രസിഡണ്ടായശേഷം പൊല്ലീസ്സൈന്യം പരിഷ്കരിച്ചും ചില പുതിയ നിയമങ്ങൾ സൃഷ്ടിച്ചും ഈ കൊള്ളക്കാരെ അമർച്ചചെയ്യാൻ ശ്രമിച്ചെങ്കിലും അൽകപ്പോണിയെ പ്രത്യേകം ഒരു കുററംചുമത്തി ശിക്ഷിക്കാൻ സാധിച്ചില്ല. അതിന് അദ്ദേഹം പിടികൊടുത്തില്ല. ഒടുവിൽ ശരിയായ ആദായനികുതി കൊടുക്കാതെ സർക്കാരിനെ വഞ്ചിക്കാൻ ശ്രമിച്ചു എന്ന കുററം ചുമത്തി "സാമൂഹ്യദ്രോഹികളിൽ അഗ്രഗണ്യനായ" കപ്പോണിയെ ഏഴുകൊല്ലം വെറുംതടവിനു ശിക്ഷിച്ചു. എന്നാൽ കാരാഗൃഹം കൊട്ടാരമാക്കാനുള്ള സ്വാധീനം ഈയാൾക്കുണ്ട്.

ലിൻഡ്ബർഗ്ഗ്ശിശുവിന്റെ കഥ ഭൂലോകമൊട്ടുക്കും പ്രസിദ്ധമാണല്ലോ.... ഒരു കോടീശ്വരനെ കാറിൽനിന്നുപിടിച്ചുവലിച്ചു കൊണ്ടുപോയി ഒരു തെരുവിന്റെ മതിലിനുള്ളിലുണ്ടാക്കിയ അറയിൽ താമസിപ്പിച്ച്, അദ്ദേഹത്തിന്റെ ഭാര്യയെ ഭീഷണിപ്പെടുത്തി ഒരു നല്ല സംഖ്യ 'സമ്മാനം' വാങ്ങിയശേഷമേ വിട്ടയച്ചുള്ളു എന്നു കേട്ടിട്ടുണ്ട്.

ഐക്യനാട്ടിലാകമാനം ഒരു വർഷത്തിൽ പന്തീരായിരം കൊലപാതകം നടക്കുന്നുണ്ടത്രെ. ഇതിൽ മുന്നൂററിപ്പത്തെണ്ണം ന്യൂയോർക്കിൽ തന്നെയാണ്. ഈ കൊലപാതകക്കേസ്സുകളിൽ ഏഴുമാത്രമേ ശിക്ഷയിൽ അവസാനിക്കുന്നുള്ളു. ലണ്ടൻനഗരത്തിൽ ശരാശരി പതിനെട്ടു കൊലപാതകക്കേസ്സുകളുള്ളതിൽ പതിനൊന്നും ശിക്ഷിക്കപ്പെടുന്നു. ഈ വ്യത്യാസത്തിൽ അന്തർഭവിച്ചിരിക്കുന്ന രഹസ്യം, ലണ്ടൻപൊല്ലീസ് സമർത്ഥരും, സത്യസന്ധരുമാണെന്നാകുന്നു. അമേരിക്കൻപൊല്ലീസ് സമർത്ഥന്മാരായിരിക്കാം, പക്ഷെ എല്ലാവരും സത്യസന്ധരല്ല. അവിടത്തെ ജഡ്ജിമാരും മജിസ്ട്രേട്ടന്മാരും കൊള്ളക്കാരുടെ കൂട്ടാളികളാണ്. ഇക്കൂട്ടരുടെ ഗൃഹങ്ങൾ ചിലപ്പോൾ രഹസ്യപ്പൊല്ലീസുകാർ പരിശോധിക്കുമ്പോൾ, കൊള്ളത്തലവന്മാരും മജിസ്ട്രേട്ടന്മാരും ഒന്നിച്ചു കുടിച്ചുല്ലസിച്ചിരിക്കുന്നതായി കണ്ടുപിടിച്ചിട്ടുണ്ട്. . ആ നാട്ടിൽ പതിനയ്യായിരം കിഡ്നാപ്പിങ്ങ് (ആൾപ്പിടുത്തങ്ങൾ) ആണ്ടുതോറും

നടക്കുന്നു. ന്യൂയോർക്ക്നഗരത്തിൽത്തന്നെ മുപ്പതിനായിരം കള്ളപ്പുള്ളികൾ അലഞ്ഞുതിരിഞ്ഞു തങ്ങളുടെ പ്രവൃത്തി നിർബ്ബാധം നടത്തിവരുന്നു.

ന്യൂയോർക്ക്നഗരത്തിനടുത്തു തന്നെയാണു് ആ നാട്ടിലെ ഏററവും വിപുലമായ 'സിംഗ് സിംഗ്' കാരാഗൃഹം. ഈ സ്ഥാപനത്തിനു സ്വല്പമകലെ കോടീശ്വരനായ റോക്ക്ഫെല്ലറുടെ ഒരു മന്ദിരമുണ്ടു്. സിംഗ് സിംഗ് ജയിലിൽ തൊള്ളായിരം തടവുകാർ കവർച്ചക്കുററത്തിനു ശിക്ഷയേററു കിടക്കുന്നു. അവർ എല്ലാവരുംകൂടി കൊള്ളചെയ്തെടുത്തു മുതലാക്കാൻ ലക്ഷം ഡോളറാണത്രെ. ഇവർക്കെല്ലാവർക്കുംകൂടി കൊടുത്ത ശിക്ഷ പതിനായിരത്തിമുന്നൂററിഎൺപത്തൊമ്പതു വർഷത്തെ തടവാണു്. എന്നാൽ അമേരിക്കയിൽ ജയിൽവാസം അത്ര ദുഃഖകരമല്ല.

ഒരിക്കൽ ഞാൻ സിംഗ് സിംഗ് ജയിൽ സന്ദർശിക്കയുണ്ടായി. ഹഡ്സൻനദീതീരത്തു് അതിവിശാലമായ ഒരു സ്ഥലത്താണു് ഈ ജയിൽ. നാലുവശത്തുമുള്ള ഉന്നതഗോപുരങ്ങളിൽനിന്നു പട്ടാളക്കാർ യന്ത്രത്തോക്കുകളിലൂടെ സദാ ചുററുപാടും നോക്കിക്കൊണ്ടിരിക്കുന്നു. വല്ല പുള്ളികളും മതിൽ ചാടിയോ, വെള്ളത്തിൽ നീന്തിയോ, വിമാനം വഴിയോ രക്ഷപ്പെടാൻ ശ്രമിക്കുന്നുണ്ടോ എന്നാണു നോക്കുന്നതു്. എന്റെ ജർമ്മൻസ്നേഹിതൻ ഞങ്ങളിരുന്ന കാർ ധൃതഗതിയിൽ ഓടിച്ചു ജയിൽ വളപ്പിൽ പ്രവേശിക്കാൻ ശ്രമിച്ചു. "നിറുത്തണം" എന്നു് ഒരു അമറു ഞാൻ കേട്ടു. ആൽബനിയിൽപ്പോയി സർക്കാരിൽ അനുവാദപത്രം വാങ്ങിക്കൊണ്ടുവന്നാലേ കാഴ്ചക്കാർക്കു് അവിടെ പ്രവേശനം കിട്ടുകയുള്ളു.

ആൽബനിക്കു പത്തിരുപതുമൈൽ ദൂരമുണ്ടു്. തല്ക്കാലം അവിടെയെല്ലാം ഒന്നു് എത്തിനോക്കാമെന്നു വിചാരിച്ചു ചുററിനടന്നു.

നല്ല സ്വഭാവമുള്ള തടവുകാർ സന്തോഷഭരിതരായി ആർത്തുവിളിച്ചു പന്തുകളിക്കുന്നതുകണ്ടു. അവരുടെ വിനോദത്തിനു ചലച്ചിത്രപ്രദർശനം ചിലപ്പോഴെല്ലാം നടത്താറുണ്ടു്. സമയത്തിനു തിരിച്ചുവരാമെന്നുള്ള ചില പ്രത്യേക കരാറുകൾ ചെയ്താൽ, ക്രിസ്തു്മസ് മുതലായ സന്തോഷസന്ദർഭങ്ങളിൽ വീട്ടിൽപ്പോയി കുടുംബത്തോടുകൂടി താമസിക്കാൻ അവരെ അനുവദിക്കും.

മററു രാജ്യങ്ങളെ അപേക്ഷിച്ചു് ഐക്യനാട്ടിൽ ഇത്തരം കൊള്ളയും കൊലപാതകവും ആൾപിടിത്തവും കൂടുതലുള്ളതെന്തുകൊണ്ടാണു്?

ഒന്നാമത്തു, യൂറോപ്പിൽ ഒരു ഗതിയുമില്ലാതെ നടക്കുന്നവരാണ് അമേരിക്കയിൽ കുടിയേറിത്താമസിക്കുവാൻ ചെല്ലുന്നതു്. ഭാവിപൗരന്മാർക്ക് അക്ഷരാഭ്യാസം സദാചാരസംസ്കാരം മുതലായ വിശേഷങ്ങൾ വേണമെന്നു് ഗവൺമെന്റു് നിർദ്ദേശിക്കുന്നുണ്ടെങ്കിലും ഈ നിയമങ്ങളെല്ലാം കവച്ചു പലരും ആ നാട്ടിൽ കടന്നുകൂടുന്നുണ്ടു്. ഇററലിയിലെ പല ''തസ്കരന്മാർ'' അധിനിവേശാധികൃതർക്കു കൈക്കൂലി കൊടുത്തു് വ്യാജപ്പേരുകളിൽ ആ രാജ്യത്തിനുള്ളിൽ പ്രവേശിക്കുന്നു.

രണ്ടാമത്തു്, ഇംഗ്ലണ്ടു് ഫ്രാൻസ് മുതലായ പരിഷ്കൃതരാജ്യങ്ങളിലുള്ളതുപോലെ പൌരബോധവും കൃത്യനിഷ്ഠയുമുള്ള കൂട്ടരെ ആ നാട്ടിൽ അപൂർവ്വമായിട്ടേയുള്ളു. കയ്യൂക്കുള്ളവൻ കാര്യക്കാരൻ എന്നാണ് അന്നാട്ടുകാരിൽ മിക്കപേരുടെയും മതം. ധനാരാധന അവർക്കു കുറെ അധികമാണ്. ഒരുവൻ ഏതു മാർഗ്ഗത്തിൽ ധനം സമ്പാദിക്കുന്നു, അതൊന്നും അവർ ചിന്തിക്കാറില്ല. കൊള്ളയും കവർച്ചയുമാണല്ലോ ഇതിന്റെ എളുപ്പമുള്ള മാർഗ്ഗം. ഈശ്വരനെയും മനുഷ്യനെയും പേടിയില്ലാത്ത ഒരു കൂട്ടരാണ് അമേരിക്കർ.

മൂന്നാമതു്, ഐക്യനാട്ടിന്റെ കിഴക്കു തന്നെ പല പ്രദേശങ്ങളും ജനശൂന്യപ്രദേശങ്ങളായിക്കിടക്കുന്നു. അതുപോലെ പടിഞ്ഞാറുള്ള പല പ്രദേശങ്ങളും ഈ തരത്തിലാണ്. റോക്കി മലകളും, ഡെക്കോട്ടാ അരിസോണ മുതലായ മണലാരണ്യങ്ങളും ഇതിനുദാഹരണങ്ങളാകുന്നു. ഭാരതത്തിന്റെ മൂന്നിലൊരംശം കൂടി വിസ്താരമുള്ള ഐക്യനാട്ടിൽ നമ്മുടെ നാട്ടിലുള്ളതിന്റെ മൂന്നിലൊരംശം ജനങ്ങളേ ഉള്ളു. ഉൾപ്രദേശങ്ങളിൽച്ചെന്നാൽ അഞ്ചോ ആറോ നാഴിക വിട്ടേ വീടുകൾ ഉണ്ടായിരിക്കൂ.

ഏററവും പ്രധാനമായി നാലാമത്തെ കാരണമുള്ളതു്, ആ രാജ്യത്തിന്റെ ഭരണവിഭജനമാണ്. ഐക്യനാടു പല സംസ്ഥാനങ്ങൾ കൂടിച്ചേർന്നതാണല്ലോ. അധീശഗവൺമെന്റു് ഒന്നാണെങ്കിലും ഓരോ സംസ്ഥാനത്തിനും പ്രത്യേക അവകാശങ്ങളും അധികാരങ്ങളുമുണ്ട്. കൊള്ളക്കാർ ഒരു സംസ്ഥാനം മാറിത്താമസിച്ചാൽ ഉദ്യോഗസ്ഥന്മാർക്ക് അവരെ പിന്തുടരുവാനോ അറസ്റ്റ് ചെയ്യാനോ അധികാരമില്ല; ചില കുററങ്ങളെസ്സംബന്ധിച്ചിടത്തോളം ഫെഡറൽ പോലീസുദ്യോഗസ്ഥന്മാർക്കേ ഈ അധികാരമുള്ളു.

നവീനശാസ്ത്രങ്ങൾ കൊള്ളക്കാരെ സഹായിക്കുന്നതായിക്കാണപ്പെടുന്നു. ടെലിഫോൺ റേഡിയോ മോട്ടോർകാർ എന്നിവ കൊള്ള

ചെയ്യാനും കൊള്ളക്കാരെ കണ്ടുപിടിക്കുവാനും ഒരുപോലെ സഹായിക്കുന്നു. 'അസിറ്റിലെയിൻ' ജ്വാല ഉപയോഗിച്ചു ബാങ്കുകളിലെ ഇരിമ്പുപെട്ടികളും താക്കും പൊളിക്കാം. അപ്പോൾ ഗവേഷകന്മാർ ഉരുകാത്ത പുതിയ ഒരു ലോഹം നിർമ്മിക്കുന്നു. കൊള്ളത്തലവന്മാരുടെ ഗവേഷകന്മാർ, അവർ അതിനെ പ്രതിവിധി കണ്ടുപിടിക്കുന്നു. ഇങ്ങനെ ഗവേഷകന്മാർ തമ്മിൽ മത്സരം.

---

## 19. കാപ്പിരികൾ

വെള്ളക്കാരുടെ അഹങ്കാരത്തിൽ—കാപ്പിരികൾക്കു പ്രത്യേക നഗരവിഭാഗം—"ഹിമാലയൻ" പ്രദർശനവും, "ഷോ" ഗ്രീമിന്റെയും ഉല്ലാസവും വിനോദവും—കാപ്പിരി സംഗീതം.

വെള്ളക്കടലാസ്സിൽ മഷിവീണതുപോലെ, അമേരിക്കയിൽ വെള്ളക്കാരുടെയിടയിൽ കാപ്പിരികൾ വ്യാപിച്ചുവരുന്നു. എന്നാൽ വെള്ളക്കാരും കാപ്പിരികളും ഇടകലർന്നു താമസിക്കുവാൻ അനുവാദമില്ല. ഈ രണ്ടു ജാതിക്കാരും ഒന്നിച്ചു ജീവിച്ചുകൂടാ എന്നു ഒരു നിയമമില്ലെങ്കിലും, സാമൂഹ്യജീവിതരീതിയിൽ അങ്ങിനെ നടപ്പിലുള്ളതേയുള്ളു. ന്യൂയോർക്കുനഗരത്തിൽ ജാതിതിരിച്ചു് അനവധി വിഭാഗങ്ങളുണ്ടു്. അതിന്റെ കിഴക്കുഭാഗങ്ങളിൽ മുക്കാലും സാധുക്കളായ യഹൂദരാണു് താമസം. ധനവാന്മാർ—യഹൂദരും ക്രിസ്ത്യാനികളും—കോടീശ്വരന്മാരുടെ വീഥി എന്നു ലോകപ്രസിദ്ധി നേടിയ ഫിഫ്ത്ത് അവന്യൂവിലും പാർക്ക് അവന്യൂവിലും പാർത്തുവരുന്നു. എന്നാൽ ഒരു കാപ്പിരി എത്ര ധനികനായാലും അയാൾ ഈ രണ്ടു വീഥികളിലേക്കും എത്തിനോക്കിക്കൂടാ. എത്ര പൊന്നുവില കൊടുത്താലും ഇവിടെ വെള്ളക്കാർ കാപ്പിരിക്കു സ്ഥലം വിൽക്കയില്ല. വെള്ളത്തൊലിക്കാർ തമ്മിൽ അങ്ങിനെ ഒരു ദൃഢക്കരാറുണ്ടു്. കാപ്പിരിക്കു് ഈ അഗ്രഹാരങ്ങളിൽ വേലക്കാരന്റെയോ, കൂലിക്കാരന്റെയോ നിലയിലേ പ്രവേശനമുള്ളൂ.

ന്യൂയോർക്കിൽ കാപ്പിരികൾ തിങ്ങിപ്പാർക്കുന്ന വിഭാഗമാണു് ഹാർലം. അമേരിക്കയിൽ ആകെ പന്ത്രണ്ടുകോടി ജനങ്ങളുള്ളതിൽ ഒന്നേകാൽകോടി അതായതു്, പത്തിലൊന്നു കാപ്പിരികളാകുന്നു.

കാപ്പിരികളിൽ ഭൂരിപക്ഷവും തെക്കൻപ്രദേശങ്ങളിലാണ് താമസമെങ്കിലും, ന്യൂയോർക്ക്നഗരത്തിൽത്തന്നെ മൂന്നുലക്ഷത്തോളമുണ്ട്. ഈ മൂന്നുലക്ഷം കാപ്പിരികളുടെ കേന്ദ്രമാണു ഹാർലം. അതിനെ അവരുടെ സർവ്വലോകതലസ്ഥാനമെന്നു പറയാം. വെളുത്ത മുഖമുള്ള കറുത്ത കുന്ന് എന്നു മട്ടിൽ ആ മഹാനഗരിയുടെ മദ്ധ്യത്തിൽത്തന്നെയാണ് ഹാർലം സ്ഥിതിചെയ്യുന്നത്. ഇവിടത്തെ കാഴ്ച ഇതൊക്കെത്തന്നെ. വെള്ളക്കാരെ കണികാണാൻ കിട്ടുകയില്ല. നേരെമറിച്ചു 'കിങ്കി'ച്ചുരുളൻ തലമുടിയും തടിച്ച ചുണ്ടും തള്ളിയ ചെവിയുമുള്ള കാപ്പിരികളെയാണ് ഇവിടെ കാണുന്നത്. ആഫ്രിക്കാഖണ്ഡത്തിന്റെ ഉൾമൂല അമേരിക്കയിൽ കൊണ്ടുവന്നുസ്ഥാപിച്ചതാണു ഹാർലം എന്നു തോന്നും.

കാപ്പിരിസ്ത്രീകൾ സാധാരണമായി വേണ്ടതിലധികം വണ്ണമുള്ളവരാണ്. പുരുഷന്മാരും നല്ല ആരോഗ്യദൃഢഗാത്രർ. അവർ താമസിക്കുന്ന വീടുകൾ വെള്ളക്കാരുടേതുപോലെതന്നെ വലുതും ഭംഗിയിൽ അലങ്കരിക്കപ്പെട്ടവയുമാകുന്നു .........................

കഴിഞ്ഞ വേനലൊഴിവിനു ഞങ്ങളുടെ കോളജ് രണ്ടുമാസം പൂട്ടിയപ്പോൾ, ഇന്ത്യാക്കാരായ എട്ടു വിദ്യാർത്ഥികൾകൂടി ഞങ്ങളുടെ തല്ക്കാലച്ചെലവു നടത്തുവാനും വരുന്ന വർഷത്തെ ഫീസ്‌വക തുകകൾ ശേഖരിക്കുവാനും ഉദ്യമംതുടങ്ങി. രസതന്ത്രശാസ്ത്രം പഠിച്ച് എം.എസ്.സി. ഡിഗ്രി സമ്പാദിച്ച ബാബു രാമമോഹൻ ചാറ്റർജി ഒടുവിൽ ഒരു വിദ്യ കണ്ടുപിടിച്ചു. വെള്ളക്കാരുപയോഗിക്കുന്ന പൌഡറും ക്രീമും കാപ്പിരികളുടെ നിറത്തിനും ത്വക്സ്വഭാവത്തിനും യോജിച്ചതല്ലെന്നു തീരുമാനിച്ച്, അവരുടെ ആവശ്യത്തിലേക്കു പ്രത്യേകം ഒരുതരം പൌഡറും ക്രീമും ഉണ്ടാക്കാൻ അദ്ദേഹം സംരംഭങ്ങൾ ആരംഭിച്ചു. "ആ നാട്ടിലുള്ള സകല കാപ്പിരികളും ഞങ്ങളുടെ പൌഡറും ക്രീമും മാത്രമേ വാങ്ങൂ; അതിനുശേഷം കാപ്പിരികളെ വെളുപ്പിക്കാനും അവരുടെ മുടി വലിച്ചു നേരെയാക്കാനും വേറൊരൗഷധവും കണ്ടുപിടിക്കണം." ഇങ്ങനെ ഞങ്ങൾ മനസ്സുകൊണ്ടു കോട്ടകെട്ടി കോടീശ്വരന്മാരായി.

ചാറ്റർജി ബാബുവിന്റെ ചെറിയമുറിയിൽവെച്ചുതന്നെ പൌഡറും ക്രീമും തയ്യാറാക്കി. കമ്പോളത്തിൽ കിട്ടുന്ന പ്രസിദ്ധിയുള്ള മററു പൌഡറിനേയും ക്രീമിനേയും അപേക്ഷിച്ചു കൂടുതൽ ദോഷമൊന്നും ഞങ്ങളുടെ 'ഹിമാലയൻ' പൌഡറും 'ഗംഗാ'ക്രീമും ചെയ്യുകയില്ലെന്നു

നിർമ്മിതവു തീർത്തുപറഞ്ഞു. കുപ്പിയും ലേബലും കൌതുകം തന്നെ. പൌഡറും ക്രീമും വില്ക്കാനായി ഹാർലത്തിലേക്കു ഞങ്ങൾ പുറപ്പെട്ടു. പുരുഷന്മാരില്ലാത്ത തക്കംനോക്കിയിട്ടു വീടുകളിൽച്ചെല്ലാവു എന്നൊരു ഗുണദോഷവും വിരുതനായ ബാബുജി ഞങ്ങൾക്കു നൽകി.

“മദാം, ഞാൻ ഇൻഡ്യാക്കാരനാണ്.” പിന്നെ അവരുടെ മുഖത്തുനോക്കി: “ഭാരതീയരാകെ ഒരു ജാതി; ഒരു നിറം. അനേകയുഗങ്ങളായി ഞങ്ങളുടെ സ്ത്രീകൾ ഉപയോഗിച്ചു സൌന്ദര്യം വർദ്ധിപ്പിച്ചുപോന്ന 'ഹിമാലയൻ' പൌഡറും, 'ഗംഗാ' ക്രീമും വില്പാനുണ്ട്. വെള്ളക്കാരുണ്ടാക്കുന്നതൊന്നും നമ്മുടെ നിറക്കാർക്കു പറ്റുകയില്ല. പുറമേ, ഈ പൌഡർ സാധാരണമാതിരി ഉണ്ടാക്കിയതല്ല. ഹിമാലയത്തിലെ മണ്ണെടുത്ത് അതിന്റെ താഴ്വരകളിൽ പുഷ്കലമായിമാത്രം വളരുന്ന താമരപ്പൂവിന്റെ ഇതളുകളുണക്കി കൂട്ടിച്ചേർത്തുണ്ടാക്കിയതാണ്. ക്രീമാണെങ്കിൽ, കൈലാസപർവ്വതത്തിൽമാത്രം ജീവിക്കുന്ന ഒട്ടകത്തിന്റെ പാൽ കൂട്ടിച്ചേർത്തു പാകംചെയ്തതാണ്. സർവ്വലോകജ്ഞാനസമ്പന്നരായ ഋഷീശ്വരന്മാരാൽ നിർദ്ദിഷ്ടമായ കുറിപ്പനുസരിച്ചാണ് ഇതെല്ലാം തയ്യാറാക്കിയിരിക്കുന്നത്. ഒരു ഡോളർമാത്രം! ഇവ രണ്ടും വാങ്ങി ഒന്നു പരീക്ഷിക്കുവിൻ! മദാം, രണ്ടുമാസം ഉപയോഗിച്ചാൽ താങ്കളുടെ നിറത്തിനു വരുന്ന വ്യത്യാസം കണ്ടാലേ മനസ്സിലാവൂ!”

ഒറ്റശ്വാസത്തിൽ ഇതെല്ലാം തട്ടിമൂളിച്ചു. ഹിമാലയപർവ്വതത്തിലെ മണ്ണ്, കൈലാസത്തിലെ ഒട്ടകം! ബാനർജിബാബു ഒരു കവികൂടിയായിരുന്നു. ക്രീമിന്റെ ഫലം കാണിക്കുവാൻ 'സാമ്പിളായി' ഒന്നു പുരട്ടിക്കൊള്ളട്ടെ? “ഓഹോ!” ക്രീം പുരട്ടിയപ്പോൾ, മാസത്തിൽ ഒരിക്കൽമാത്രം കുളിക്കുന്ന അവരുടെ ദേഹത്തുനിന്നു ചെളി ഇളകുകയാൽ, നമ്മുടെ കാപ്പിരിമദാമ്മ സന്തോഷവതിയായി സാമാനം വാങ്ങുന്നു. ഈ വില്പനയിൽ എന്നേക്കാൾ കൂടുതൽ സാമർത്ഥ്യം പ്രദർശിപ്പിച്ചതു വേറൊരു മലയാളിസ്നേഹിതനാണ്. എന്നാൽ ഞങ്ങൾക്കാർക്കും കോടീശ്വരനാകാൻ സാധിച്ചില്ല.

ഇങ്ങിനെ കാപ്പിരികളുടെ വീടുകൾ ഒരുവിധം കണ്ടു മനസ്സിലാക്കുവാൻ എനിക്കു സാധിച്ചു. കട്ടിൽ, മേശ, റേഡിയോ മുതലായ സാമഗ്രികളില്ലാത്ത വീടില്ല. ഇംഗ്ലീഷുകാർ സംസാരിക്കുന്ന ഇംഗ്ലീഷും, അമേരിക്കരുടെ ഇംഗ്ലീഷും തമ്മിൽ വളരെ വ്യത്യാസമുള്ളതുപോലെ, കാപ്പിരി ഇംഗ്ലീഷും പ്രത്യേകമൊന്നാണ്. ബുക്കർ ടി. വാഷിംഗ്ടൺ

അമേരിക്കയിൽ വലിയ ഒരു ആഭ്യന്തരകലഹം ഉണ്ടായെങ്കിലും അവസാനം ലിങ്കൺതന്നെ ജയിച്ചു. അന്നുമുതൽ കാപ്പിരികൾ പരിശ്രമശീലരും ഉത്തരവാദിത്വമുള്ളവരുമായി. ബുക്കർ ടി. വാഷിംഗ്ടൺ മുതലായ നേതാക്കന്മാരുടെ നിരന്തരശ്രമഫലമായി ഇവർ അനവധി ദേവാലയങ്ങളും, കോളേജുകളും സ്ഥാപിച്ചിരിക്കുന്നു. ഒരൊററ തനി കാപ്പിരിപോലും ഇപ്പോൾ അമേരിക്കയിലില്ല. കാലക്രമേണ കാപ്പിരികളുടെ കറുപ്പുനിറം ഭേദപ്പെട്ട് ചെമ്പുനിറമാകുമെന്നാണ് പ്രതീക്ഷ. തെക്കേ അമേരിക്കയിൽ വെള്ളക്കാരും കാപ്പിരികളും ഇടകലർന്നുണ്ടാകുന്ന സന്താനങ്ങളെ നിറത്തിന്റെ മാററിനുള്ള ക്രമത്തിനനുസരിച്ച് "ഒക്ടറൂൺ" "ക്വാഡ്റൂൺ" "മുലാറെറാ" എന്നു പല ജാതികളായി തിരിച്ചിട്ടുണ്ട്. പ്രസിദ്ധ ഗ്രന്ഥകാരനായ അലക്സാണ്ടർ ഡ്യൂമാ ഒരു മുലാറെറാ ആയിരുന്നു എന്നതു പ്രസ്താവയോഗ്യമാണ്. എന്നാൽ "ഭൂലോകസ്വർഗ്ഗമായ" ഐക്യനാട്ടിൽ കാപ്പിരി എത്ര വെളുത്താലും കാപ്പിരിതന്നെ. കാപ്പിരികളുടെ ക്രമാതീതമായ വർദ്ധനയെക്കൊണ്ടു വെള്ളക്കാർ ഭയപ്പെടുന്നു. അവരെ ഐക്യനാട്ടിൽനിന്ന് ഓടിക്കുവാൻ പല ശ്രമങ്ങൾ നടത്തുകയുണ്ടായി. ആഫ്രിക്കാഖണ്ഡത്തിൽ ലൈബീരിയ എന്നൊരു പുതിയ സംസ്ഥാനം സൃഷ്ടിച്ചു കാപ്പിരികളെ അവിടെ കുടിയേറിത്താമസിക്കാൻ വെള്ളക്കാർ പ്രോത്സാഹിപ്പിച്ചു. പലവിധത്തിലും അസ്വസ്ഥത അനുഭവിക്കുന്ന സ്വാഭിമാനികളായ കാപ്പിരിനേതാക്കന്മാരും ഈ ഉദ്യമത്തെ ആദ്യം സ്വാഗതം ചെയ്തെങ്കിലും അതു പ്രയോഗത്തിൽവന്നില്ല. അതിനു കാരണം, വെള്ളക്കാരെപ്പോലെ കാപ്പിരികളും അമേരിക്കാ തങ്ങളുടെയും സ്വദേശമായി കരുതിവരുന്നതാകുന്നു.

---

## 20. ന്യൂയോർക്കിലെ സ്റ്റോക്ക് എക്സ്ചേഞ്ച്

പ്രതിദിനം മൂന്നും നാലും കോടി രൂപ വിലയ്ക്കുള്ള ഓഹരികൾ കൈമാററം ചെയ്യുന്ന വ്യാപാരകേന്ദ്രം—"സ്പെക്കുലേഷൻ"—ഒരു ലക്ഷം രൂപ വാടകയുള്ള സീററ്—മണിനാദം പണവും.

അമേരിക്കയിലെ സമ്പൽസമൃദ്ധിയുടെ സാമാന്യമായ അറിവു ലഭിക്കണമെങ്കിൽ ന്യൂയോർക്കിലെ സ്റ്റോക്ക് എക്സ്ചേഞ്ച് സന്ദർശിച്ചാൽ മതി. ഭൂലോകത്തിലെ പ്രധാന വ്യവസായക്കമ്പനികളുടെ ഓഹരികൾ

ക്രയവിക്രയം ചെയ്യപ്പെടുന്ന ഈ സ്ഥാപനം ബാങ്കുകളാൽ നിബിഡമായ വാൾ സ്ട്രീറ്റിലാണ് സ്ഥിതിചെയ്യുന്നത്. അമേരിക്കയുടെ സാമ്പത്തികപൂർണ്ണമായ ഈ വ്യാപാരകേന്ദ്രം മററു വലിയ സ്ഥാപനങ്ങളെ അപേക്ഷിച്ച് നാലു നില മാത്രമുള്ള ഒരു കെട്ടിടത്തിലാണ് ജോലി നടത്തുന്നത്. നേരത്തെ അനുവാദം ലഭിച്ച ഞങ്ങളെയും മററു സന്ദർശകന്മാരെയും ഒരു ഉദ്യോഗസ്ഥൻ അവിടമെല്ലാം കാണിച്ചു കാര്യങ്ങൾ മനസ്സിലാക്കിത്തന്നു.

ഞങ്ങൾ ആദ്യമായി പ്രവേശിച്ചത് കുതിരക്കുളമ്പാകൃതിയിൽ അനേകം മേശകളിട്ടിരിക്കുന്ന ഒരു വലിയ ഹാളിലാണ്. എക്സ്ചേഞ്ചിലെ അംഗങ്ങളായ ബ്രോക്കർ (ദല്ലാൾ)മാരുടെ പ്രതിപുരുഷന്മാർ ആ മേശകളുടെ പുറകിൽനിന്നു ഭൂലോകത്തിലെ മൂവായിരത്തിൽപ്പരം പ്രധാന കമ്പനികളിലെ ഓഹരികൾ ധാരാളമായി ക്രയവിക്രയം ചെയ്യുന്ന ഏർപ്പാടിൽ മുഴുകിയിരുന്നു. കമ്പോളമുള്ള കാലങ്ങളിൽ മുപ്പതോ നാല്പതോ കോടി രൂപ വിലയുള്ള ഓഹരികൾ ഒരു ദിവസം കൈമാററം ചെയ്തിട്ടുണ്ട്. ഈ ഇനത്തിൽ കിട്ടുന്ന ലാഭവും നഷ്ടവും ഒരുപോലെ ലക്ഷങ്ങളാകാറാണ്. ചിട്ടിയില്ലാത്ത മലയാളിയില്ലാത്തപോലെ ഷെയറില്ലാത്ത അമേരിക്കനില്ല. ക്ഷണത്തിൽ ധനികനാകുവാനും നിർധനനാകുവാനും ഷെയറുകളിൽ ഒന്നു 'കളിക്കുന്നതു'പോലെ കൂടുതൽ എളുപ്പമുള്ള വേറെ വഴിയില്ല. 1929-ാമാണ്ടിടയ്ക്ക് ആ നാട്ടിൽ വലിയ ഒരു ഷെയർഭ്രമമായിരുന്നു. തൂപ്പുകാരൻ മുതൽ കോടീശ്വരൻവരെ ഷെയറിൽ ഒന്നു "കളിക്കാത്തവനായി" ആരും അവിടെ ഇല്ലായിരുന്നു. ഒരു ദിവസം കുബേരനും പിറേറന്നു പാപ്പരുമായ ആളുകൾ അനവധിയാണ്. ഈ വൻചൂതുകളിയിൽ വളരെ ജനങ്ങൾ സകലതും നഷ്ടപ്പെട്ട് കണ്ണീരും കൈയുമായി പിരിയേണ്ടിവന്നു. ഞങ്ങൾ ഇനിമേൽ ആപൽക്കരമായ ഈ വ്യാപാരത്തിൽ തിരിഞ്ഞുനോക്കുകയേ ഇല്ലെന്നു പലരും ശപഥവും ചെയ്തു.

തിങ്ങിനിറഞ്ഞ ബ്രോക്കറന്മാരുടെ കൂട്ടത്തിൽ പോകുവാൻ ഞങ്ങൾക്ക് അനുവാദമില്ലായിരുന്നതുകൊണ്ട് അവരുടെ പ്രവൃത്തികളെല്ലാം ശരിയായി കാണാവുന്ന ഒരു 'ബാൽക്കണി'യിലേക്ക് ഞങ്ങളെ കൊണ്ടുപോയി. താഴോട്ടു നോക്കിയപ്പോൾ തേനീച്ചക്കൂട്ടിൽ ഈച്ചകളെന്നപോലെ മേശകളുടെ ചുററും വ്യാപാരികൾ നിറഞ്ഞിരുന്നു. എന്നാൽ ബോംബെ ഷെയർബസ്സാറിൽ കണ്ട ബഹളമോ കേട്ട ശബ്ദമോ ന്യൂയോർക്കിലുണ്ടായിരുന്നില്ല.

എക്സ്ചേഞ്ച് മെമ്പർമാർ അവിടെ നൽകുന്ന ഒരു സീററിന് പ്രതിവർഷം ഒരു ലക്ഷം രൂപാവരെ വാടകയുണ്ട്. ഓരോ സീററിൽ ഇരിക്കുന്ന ഒന്നോ രണ്ടോ ആളുകൾ ആ കെട്ടിടത്തിന്റെ പുറത്ത് ഏർപ്പെടുത്തിയിട്ടുള്ള വലിയ ബ്രോക്കർ കമ്പനികളുടെ പ്രതിപുരുഷന്മാർ മാത്രമാണ്. ഈ കമ്പനികളിൽ, ലണ്ടൻ, പാരീസ്, ബെർലിൻ മുതലായ വാണിജ്യകേന്ദ്രങ്ങളിലെ ഷെയറുകളുടെ നിരക്ക് അപ്പപ്പോൾ കേബിൾവഴി അറിവു കിട്ടിക്കൊണ്ടിരിക്കുന്നതനുസരിച്ചായിരിക്കും ആ ദിവസത്തെ വ്യാപാരരീതി. ലണ്ടനിൽ ആരംഭിച്ചു കേബിൾവഴി ന്യൂയോർക്കിൽ ഷെയറുകൾ ക്രയവിക്രയം ചെയ്യുന്ന ഒരു ഉദ്യോഗസ്ഥനി കമ്പനികളുണ്ടെന്നറിയാം. തിരക്ക് നന്നായി കാണാവുന്ന ഈ ഗ്രഹത്തിന്റെ ചെയ്തികൾ അവരതി സൂക്ഷ്മതയോടെ വീക്ഷിച്ചുകൊണ്ടിരിക്കുമത്രെ.

ഓഹരികൾ വില്ക്കുന്നതും വാങ്ങുന്നതും ഏജന്റന്മാർ ആളുകളിൽനിന്ന് ഉടനടി ടെലിഫോൺമൂലം തങ്ങളുടെ ആപ്പീസുകളിൽ അറിയിച്ച് എപ്പോഴും തൽസമയം ആവശ്യത്തിന്റെ ഏറ്റക്കുറവനുസരിച്ച് അനുനിമിഷം വ്യത്യാസപ്പെട്ടുകൊണ്ടിരിക്കുന്ന ഓഹരിവില അതാതാപ്പീസിൽനിന്നു ടെലിപ്രിന്റർവഴി സദാ ഏജന്റിന്റെ കയ്യിൽ വന്നുചേരുന്നു. ഓഹരികൾ വാങ്ങിയതായോ വിററതായോ പ്രത്യേക രേഖ ഒന്നും സൂക്ഷിക്കാറില്ല. ഒരു ബ്രോക്കർ വേറൊരു ബ്രോക്കറിന്റെ ചെവിയിൽ ഒന്നു മന്ത്രിക്കമാത്രമേ ഉള്ളൂ. പക്ഷേ ഒരു രേഖയുമില്ലാത്ത ഈ ഇടപാടുകൾ നിഷേധിക്കപ്പെട്ടതായി ഒരനുഭവവും അവിടെ ഉണ്ടായിട്ടില്ലത്രെ!

ആപ്പീസിൽനിന്നു തങ്ങളുടെ ഏജന്റന്മാരെ അത്യാവശ്യത്തിനു വിളിക്കുവാനുള്ള നവീനസമ്പ്രദായമാണു രസകരമായ വേറൊരു കാര്യം. ചുമരിന്മേൽ ഘടിപ്പിച്ച ഒരു വലിയ കറുത്ത "ബോർഡ്" (പലക)യുള്ളതിൽ ഏജന്റിന്റെ നമ്പർ മിന്നൽപോലെ 'ഫ്ളാഷ്' ചെയ്തുകൊണ്ടിരിക്കും; അയാൾ ആപ്പീസിൽ ചെന്നന്വേഷിക്കുമ്പോഴേ അതു നിറുത്തുകയുള്ളൂ. കോടിക്കണക്കിൽ വ്യാപാരം നടക്കുന്ന ന്യൂയോർക്ക് സ്റ്റോക്ക് എക്സ്ചേഞ്ചിൽ സകല നടപടികളും അത്ഭുതകരമായ നിശ്ശബ്ദതയിൽതന്നെ നിർവ്വഹിക്കപ്പെടുന്നു.

രേഖപ്പെടുത്താത്ത അനവധി ചട്ടങ്ങൾ സ്റ്റോക്ക് എക്സ്ചേഞ്ച് മെമ്പർമാർ അംഗീകരിച്ചിട്ടുണ്ട്. ഈ തരം ആചാരങ്ങൾ ലംഘിച്ചാൽ വിചാരണചെയ്യാനും ശിക്ഷിപ്പാനും കമ്മിററികളുണ്ട്. എക്സ്ചേഞ്ചിലെ അംഗങ്ങളുടെ നമ്പർ ക്ലിപ്തപ്പെടുത്തിയിട്ടുള്ളതുകൊണ്ട് ആ

അവകാശം നഷ്ടപ്പെടുത്താൻ ആരും ശ്രമിക്കയില്ല. കെട്ടിടത്തിന്റെ മുകൾത്തട്ടിലുള്ള ഡയറക്ടർമാരുടെമുറികളും ഞങ്ങൾ സന്ദർശിച്ചു.

വ്യൂഹം ചട്ടവുമെല്ലാം ഉണ്ടായിട്ടും പല അഴിമതികളും ഈ സ്ഥാപനത്തിൽ നടക്കുന്നുണ്ട്. ഉദാഹരണമായി, കോടീശ്വരന്മാരായ പല കമ്പനിയുടമസ്ഥന്മാർ യോജിച്ച് ഓഹരികളുടെ വില കൃത്രിമമായി കൂട്ടുകയും കുറയ്ക്കുകയും ചെയ്ത് പൊതുജനങ്ങളെ കബളിപ്പിച്ചിരുന്നു. സ്റ്റോക്ക്എക്സ്ചേഞ്ചിന്റെ അക്കാലത്തെ പ്രസിഡന്റും സെക്രട്ടറിയും വേറെ ചില പ്രധാനാധികൃതരും ഈ വഞ്ചനാപ്രവൃത്തികളിൽ ഏർപ്പെട്ടിരുന്നു എന്നു പുറത്തായപ്പോൾ തദ്ദേശീയഗവൺമെന്റ് ഈ സ്വകാര്യസ്ഥാപനത്തിൽ കയ്യിട്ടു വേണ്ടപരിഷ്കാരങ്ങൾ വരുത്തി.

ഷെയർഏർപ്പാടിൽ ലാഭം കിട്ടുവാൻ എളുപ്പവഴികൾ കാണിച്ചുതരുന്നതിന് അനവധി മാസികകളും പത്രങ്ങളും "ചാർട്ട്"കളുമുണ്ട്. ഷെയറിന്റെ വില കൂടുമ്പോൾ വാങ്ങുകയും കുറയുമ്പോൾ വില്ക്കുകയും വേണമെന്ന് ഒരു കൂട്ടരും, അതല്ല നേരെമറിച്ചാണ് വേണ്ടതെന്ന് വേറൊരു കൂട്ടരും ശഠിക്കുന്നു. വാസ്തവത്തിൽ ഇതെല്ലാം ഒരു ഭാഗ്യപരീക്ഷയെന്നല്ലാതെ വേറെയൊന്നും പറയാനില്ല. ഷെയർവ്യാപാരത്തിൽ അധികനാൾ ഏർപ്പെട്ട കോടീശ്വരനായ ഡ്റൂ എന്ന അമേരിക്കൻ ഒരിക്കൽ അനവധി ഷെയറുകൾ ഒരു ബ്രോക്കർമുഖാന്തരം വാങ്ങുകയും അതേസമയത്ത് അവ വേറൊരുത്തൻമുഖാന്തരം വില്ക്കയും ചെയ്തുകൊണ്ടിരുന്നു. നോക്കിനിന്ന ഒരു സന്ദർശകൻ അദ്ദേഹം വാങ്ങുകയോ വില്ക്കുകയോ ചെയ്യുന്നതെന്നറിയാതെ കുഴങ്ങിപ്പോയി. ഏതു കോടീശ്വരന്റെ നടപടി പഠിച്ചാലും, പുസ്തകങ്ങൾ വായിച്ചാലും, മണ്ടനും പണ്ഡിതനും തമ്മിൽ വേർതിരിയാതിരിക്കാൻ ആരും ഒരു വിദ്യയും ഇതുവരെ കണ്ടുപിടിച്ചിട്ടില്ല.

---

## 21. വാണിജ്യസമ്പ്രദായങ്ങൾ

ചില്ലറപ്രമാണികൾ ഉപഭോക്താവുതന്നെ—മേസിക്കമ്പനി—''സദാ പുഞ്ചിരിക്കുക''—വില്പനക്കാരായ യുവതികൾ—ചെയിൻ സ്റ്റോറർ.

ഭൂലോകത്തിലെ ഏറ്റവും സമൃദ്ധിയുള്ള വാണിജ്യവ്യവസായരാജ്യമെന്നാണല്ലോ അമേരിക്ക. എന്നു കേൾക്കുമ്പോൾ നമുക്ക

ആദ്യമായിത്തീൎന്നതു്. നാം കയറുന്ന ബസ്സുകളും കാറുകളും അമെരിക്കയിലെ ഫോൎഡ് കമ്പനിയോ ജനറൽമോട്ടോർസ് കമ്പനിയോ നിൎമ്മിച്ചതായിരിക്കും; മനോഹരമായ പലചിത്രം ഹോളിവുഡിൽ നിന്നിറക്കുമതിചെയ്യുന്നതായിരിക്കും; ഫൌണ്ടൻപേന നല്ലതാണെങ്കിൽ പാൎക്കർ തന്നെ; തുന്നൽയന്ത്രം സിംഗർ; വഴിയാത്രക്കാർ കൊണ്ടുനടക്കുന്നതു് എവറെഡി ടോർച്ചു്. ഇപ്രകാരം നമ്മുടെ ഭൌതികജീവിതം അമെരിക്കയെ ആശ്രയിക്കാതെ നിവൃത്തിയില്ലെന്ന നിലയിലായിരിക്കയാണു്. വ്യവസായവ്യാപാരപദ്ധതികളിൽ അവരെ അനുകരിച്ചതാണു് ജപ്പാന്റെ അത്ഭുതകരവും സർവതോമുഖവുമായ പുരോഗമനത്തിന്റെ പരമരഹസ്യം. റഷ്യയിലെ പഞ്ചവത്സരപദ്ധതിയിലേക്കു് ആവശ്യമായ എഞ്ചിനീയർമാരെ അമെരിക്കയിൽ നിന്നാണു കൊണ്ടുവന്നതു്. ശാസ്ത്രീയമായരീതിയിൽ നടത്തപ്പെടുന്ന അമെരിക്കയിലെ വാണിജ്യവ്യവസായങ്ങൾ കണ്ടുപഠിക്കുവാൻ പലരാജ്യങ്ങളിൽനിന്നും അനേകായിരം വിദ്യാൎത്ഥികൾ വന്നുചേരുന്നുണ്ടു്. പരസ്യസമ്പ്രദായം വില്പനതന്ത്രം വിതരണരീതി മുതലായി കച്ചവടത്തിനു് അത്യന്താപേക്ഷിതമായ പല വിഷയങ്ങളും മിക്ക സർവകലാശാലകളിലും പഠിപ്പിക്കുന്നുണ്ടു്.

പഠനവിഷയങ്ങളെ സംബന്ധിച്ചാണു് ഇംഗ്ലണ്ടിലെയും അമെരിക്കയിലെയും സർവകലാശാലകൾ തമ്മിൽ പ്രധാനമായ ഒരു വ്യത്യാസം. സാഹിത്യം, ചരിത്രം, കണക്കു് മുതലായ സഗൌരവവിഷയങ്ങൾ മാത്രമേ ഓക്സ്ഫോൎഡ്, കേംബ്രിഡ്ജ് എന്നീ പുരാതന സർവകലാശാലകളിൽ പഠിപ്പിക്കുന്നുള്ളു. അമെരിക്കയിൽ പഠിപ്പിക്കുന്ന മേൽവിവരിച്ച വിഷയങ്ങൾ എല്ലാം തന്നെ ഇംഗ്ലീഷുകാർ ലഘുതരങ്ങളായി ഗണിച്ചുപോരുന്നു. എന്നാൽ ലണ്ടനിൽ ഇപ്പോൾ പല വ്യാപാരവിഷയങ്ങളും പഠിപ്പിച്ചുതുടങ്ങിയിട്ടുണ്ടു്. "വെറും കച്ചവടക്കാർ" എന്നു ഇംഗ്ലീഷുകാരെക്കുറിച്ചു മഹാനായ നെപ്പോളിയൻ പണ്ടു ഹാസ്യമായി പറഞ്ഞതോൎക്കുമ്പോൾ, "ലഘുതരമായ" ഈ വിഷയങ്ങളിൽ അവരുടെ ശ്രദ്ധ ഈയിടെ മാത്രമേ പതിഞ്ഞുള്ളു എന്ന വസ്തുത ആശ്ചൎയ്യം തന്നെ! അമെരിക്കയിലെ വലിയ കച്ചവടക്കാരിൽ ഭൂരിപക്ഷവും കോളേജിൽ പഠിച്ചിട്ടുള്ളവരാണു് ഇംഗ്ലണ്ടിൽ നേരെമറിച്ചാണു്. ഐക്യനാട്ടിലെ സാമ്പത്തികാഭിവൃദ്ധിയുടെ പ്രധാനരഹസ്യവും ഇതുതന്നെയായിരിക്കണം.

നമ്മുടെനാട്ടിലെ 'സ്റ്റെൻഡർ' 'മെ ധാറ് എവെ' മുതലായ കമ്പനികളെപ്പോലെ—പക്ഷെ നൂറോ ആയിരമോ ഇരട്ടി വലുപ്പമുള്ള—

അനേകം വ്യാപാരകേന്ദ്രങ്ങൾ ന്യൂയോർക്കിലുള്ളതിൽ മേസി, ഗിംബൽ, വനമേക്കർ, വൂൾവർത്ത് എന്നിവയാണ് ഏററവും പ്രധാന കച്ചവട സ്ഥാപനങ്ങൾ. ഉടമസ്ഥന്മാർ മിക്കവാറും യഹൂദന്മാരാണ്. ബാങ്കുകളും ഈ വർഗ്ഗക്കാരുടെ അധീനതയിലാകുന്നു. യഹൂദന്മാരുടെ ധനശക്തിയാൽ ജർമ്മൻകാർക്കുള്ളതുപോലെ തന്നെയില്ലെങ്കിലും അമേരിക്കക്കാർക്ക് അസൂയയും വിദ്വേഷവും ധാരാളമുണ്ട്. ഭൂമുഖത്തിൽ യഹൂദർ ഏററവും കൂടുതൽ നിവസിക്കുന്ന പട്ടണം ന്യൂയോർക്കാകുന്നു. അതുപോലെ അവരിൽ ഭൂരിഭാഗവും അമേരിക്കയിൽതന്നെ വസിക്കുന്നു.

പലവിധത്തിലും കൗതുകമായ മേസിക്കമ്പനിയിൽ നമുക്കൊന്നു കയറിനോക്കാം. ആ നഗരത്തിൽ രണ്ടു വീഥികൾക്കിടയെ ഏഴോ എട്ടോ നിലകളുള്ള പല കെട്ടിടങ്ങളിലാണ് ഇതു സ്ഥാപിച്ചിരിക്കുന്നത്. പ്രവേശനസ്ഥലങ്ങളിൽ സുന്ദരികളായ യുവതികൾ പുഞ്ചിരിതൂകി ഇരിപ്പുണ്ട്. സുന്ദരികളായ യുവതികളില്ലെങ്കിൽ അന്നാട്ടിലെ ഒരു സംഗതിക്കും അഭിവൃദ്ധിയുണ്ടാവുകയില്ലെന്നാണ് ഒരു മതം. നമുക്കു വേണ്ടുന്ന സാമഗ്രികൾ ഏതു മുറിയിലോ തട്ടിലോ വില്ക്കുന്നതെന്ന് അവർ നമ്മോടുപദേശിച്ചുതരുന്നു. സുന്ദരികളായ വേറെയും അനവധി യുവതികൾ നമ്മെ നോക്കി സ്വാഗതപ്പുഞ്ചിരികൾ തൂകുന്നു. സാമാനങ്ങൾ കൂടുതൽ വിററഴിക്കുന്ന വില്പനക്കാരികൾക്ക് മാസാവസാനം ശമ്പളത്തിനുപുറമെ ഒരു പാരിതോഷികവും കൊടുക്കാറുണ്ട്. ഇതുകൊണ്ട് എവിടെ നോക്കിയാലും പുഞ്ചിരി! സ്വാഭാവികമായാലും കൃത്രിമമായാലും ചുററുപാടും ഇത്രയധികം പുഞ്ചിരി കാണുന്നതുതന്നെ ഒരു സൗഭാഗ്യമാണെന്നു ഞാൻ വിചാരിച്ചു. "സദാ പുഞ്ചിരിക്കൊൾക" എന്ന തത്വമാണത്രെ വാണിജ്യാഭിവൃദ്ധിക്കു ഏററവും ഉപയുക്തം.

തട്ടുകളിൽ കയറിപ്പോകുവാൻ ലിഫ്ടും സാധാരണ കോണികളും "എസ്കലേറേറഴ്സും" (യന്ത്രക്കോണികളും) നമ്മുടെ ആവശ്യവും സൗകര്യവുമനുസരിച്ച് ഉപയോഗിക്കുവാൻ സദാ തയ്യാറുണ്ട്. നമുക്കു ലിഫ്ടിൽതന്നെ കയറാം. ഇരുപതുവയസ്സു തികയാത്ത കോമളവേഷധാരിണിയായ ഒരു തരുണി അതു് ഓടിച്ചു തട്ടുകളിലേക്കു കൊണ്ടുപോകുന്നു. 'പെർഫ്യൂം സെൻറും', 'ഉടുപ്പും കോർസററും', 'പൌഡറും ക്രീമും', 'ഷർട്ടും ടൈയും', 'കട്ടിലും മേശയും കസേരയും', എന്നിങ്ങനെ ഓരോ തട്ടിൽ എത്തുമ്പോഴും അവിടെ വില്ക്കുന്ന കൗതുകസാധനങ്ങൾ അവൾ വിളിച്ചുപറഞ്ഞു നമ്മുടെ ശ്രദ്ധയെ അവയിലേക്കാ

പരിഷ്കാരം കൂടുന്തോറും ആവശ്യങ്ങളും കൂടുമല്ലോ. ആവശ്യങ്ങൾ കൂടുന്നതിനു വർത്തമാനക്കടലാസ്സുകളിലും മാസികകളിലും പരസ്യപരമ്പരയ്ക്കായി ഒട്ടധികം പണം വ്യവസായികൾ വ്യയംചെയ്യുന്നു. 'ആവശ്യമാണ് ഉല്പാദനത്തിന്റെ മാതാവ്' എന്നു പണ്ടുപറഞ്ഞുവന്നു. എന്നാൽ ഈ കാലങ്ങളിൽ ആവശ്യത്തിന്റെ മാതാവ് ഉല്പാദനമാണെന്നു പറയുന്നതായിരിക്കും കുറേക്കൂടി വാസ്തവം. പല്പൊടിമുതൽ മധുരനാരങ്ങാവരെയുള്ള സാധനങ്ങളുടെ വില്പന പരസ്യപരമ്പരകളുടെ ഫലമായി പതിന്മടങ്ങു വർദ്ധിച്ചിട്ടുണ്ടെന്നു കണക്കാക്കിയിരിക്കുന്നു. അമേരിക്കക്കാരുടെ മനോഭാവവും ഇതിൽനിന്നു വെളിവാകുന്നുണ്ട്. പരസ്യത്തിൽ ഇത്ര വിശ്വാസമുള്ള മററു ജനങ്ങൾ ലോകത്തുണ്ടോ എന്നു സംശയമാണ്. എന്തും പരീക്ഷിക്കുന്നതിനും അനുഭവിക്കുന്നതിനും അവർ സദാ സന്നദ്ധരാകുന്നു.

---



## 22. യന്ത്രഗീതം

ഹെൻറി ഫോർഡ്—"മാസ്സ് പ്രൊഡക്ഷൻ"—തൊഴിലാളികളുടെ സംഘടന—കൃഷിവിഭാഗം—"[illegible]" [illegible]

"മാസ്സ് പ്രൊഡക്ഷൻ" (കൂട്ടഉല്പാദനം) എന്ന പേരിൽ ആധുനിക വ്യവസായലോകത്തിൽ പ്രചരിച്ചുവരുന്ന ഉല്പാദനസമ്പ്രദായം അമേരിക്കയിലെപ്പോലെ വേറൊരു രാജ്യത്തും അത്ര അഭിവൃദ്ധിപ്പെട്ടിട്ടില്ല. മററു പല കാര്യങ്ങളിലും കവിഞ്ഞുനില്ക്കുന്ന ഇംഗ്ലണ്ടുകൂടി ഈ വിഷയത്തിൽ അമേരിക്കയെ അപേക്ഷിച്ച് അൻപതുവർഷം പിന്നോക്കമാണെന്നാണ് എന്റെ അഭിപ്രായം. യന്ത്രങ്ങളിൽ അടിയുറപ്പിച്ച ഒരു സാമ്രാജ്യമാകുന്നു ഐക്യനാട്. ഇരുമ്പ്, കല്ക്കരി മുതലായ സാമഗ്രികളുടെ സമൃദ്ധിയാൽ ആ നാട്ടിന്റെ കിഴക്കൻ കടൽത്തീരങ്ങൾ വ്യവസായങ്ങൾക്കും, പുല്മേടിന്റെ വലാധിക്യംകൊണ്ട് മദ്ധ്യത്തിലും പടിഞ്ഞാറും ഉള്ള പ്രദേശങ്ങൾ ഗോതമ്പ്, ചോളം മുതലായ കൃഷികൾക്കും യോജിച്ചതാകുന്നു. ഇരുമ്പുവ്യവസായത്തിൽ അദ്വിതീയസ്ഥാനം ലഭിച്ചിരിക്കുന്ന പിട്സ്ബർഗ്ഗും, ഗോതമ്പുവ്യാപാരകേന്ദ്രമായ ഷിക്കാഗോവും ഇതിന് ഉത്തമോദാഹരണങ്ങളാകുന്നു.

ത്തവരായിരിക്കണം; തൊഴിലാളിസംഘടനകളിൽ അവർ അംഗങ്ങളായിരിക്കാൻ പാടില്ല. റോക്ക്ഫെല്ലർ, മുസ്സോളിനി, ഹിററ്ലർ എന്നീ മഹാശയന്മാരെപ്പോലെ ഫോർഡും മദ്യവും പുകവലിയും വർജ്ജിക്കുന്നു. മദ്യനിരോധനം ഐക്യനാട്ടിൽ നടപ്പാക്കാൻ അവിടത്തെ മുതലാളികളായിരുന്നവരത്രെ പ്രത്യേകം ശ്രമിച്ചതു്. ശനിയാഴ്ച തോറും കിട്ടുന്ന ശമ്പളംകൊണ്ടു ഞായറാഴ്ച കുടിച്ചുമറിഞ്ഞു നടക്കുന്ന തൊഴിലാളികളിൽ പലരും തിങ്കളാഴ്ച ജോലിക്കു ഹാജരാകാതെയിരിക്കയും തന്മൂലം വ്യവസായശാലകളിൽ ശരിയായി ജോലി നിർവഹിക്കാൻ പ്രയാസമാകയും തീർന്നതാണു് അതിനു കാരണം. മദ്യാസക്തിയാൽ ഉളവാകുന്ന ഇത്തരം "ഏകാദശിത്തിങ്കളാഴ്ചകളെ" (Blue Mondays) ഉന്മൂലനംചെയ്യാനും വ്യവസായശാലകളിൽ യഥാക്രമം ജോലിനടത്തി ലാഭം വർദ്ധിപ്പിക്കാനുമുള്ള ഉദ്യമത്തിൽനിന്നാണു് ആ നാട്ടിൽ മദ്യനിരോധനം ആരംഭിച്ചതു്. ഈ ഉദ്യമത്തിൽ ഫോർഡും ഒരു പ്രധാനപങ്കു വഹിച്ചിരുന്നു. മദ്യം വർജ്ജിക്കുന്ന നമ്മുടെ നാട്ടുകാരോടു്, പ്രത്യേകിച്ചു മുഹമ്മദീയരോടു്, അദ്ദേഹത്തിനു പ്രതിപത്തിയുണ്ടെന്നും അതുകൊണ്ടു് ഒരുകാലത്തു തന്റെ കമ്പനിയിൽ അവരെ ധാരാളമായി ജോലിക്കെടുത്തുകൊണ്ടിരുന്നുവെന്നും ഊഹിക്കാം.

തൊഴിലാളികളുടെ ദൈവമായി ഫോർഡിനെ വളരെക്കാലം കരുതിവന്നെങ്കിലും ഇപ്പോൾ അദ്ദേഹത്തെ അവർതന്നെ ശപിക്കുന്നു. യുദ്ധകാലാനന്തരം ഉണ്ടായ അമിതമായ ചെലവുവർദ്ധനനിമിത്തം ജോലിക്കാരുടെ ശമ്പളം വെട്ടിക്കുറച്ചു. അവർ പണിമുടക്കാൻ ഭാവിച്ചപ്പോൾ അവരുടെനേർക്കു വെടിവെപ്പിച്ചു എന്നും കേട്ടിട്ടുണ്ടു്. ഈ കുററാരോപണങ്ങൾക്കദ്ദേഹം ഉത്തരം പറയുന്നതു് ഇപ്രകാരമാണു്:—ശമ്പളം കുറച്ചില്ലെങ്കിൽ തന്റെ വ്യവസായശാല അടയ്ക്കേണ്ടിവരുമെന്നും അതുകൊണ്ടു തനിക്കെന്നപോലെ തന്റെ കമ്പനിയിൽ ജോലിചെയ്യുന്നവർക്കും അതിയായ കഷ്ടപ്പാടുണ്ടാകുമെന്നുമാണു്. മത്സരക്കാരായ മററു മോട്ടോർനിർമ്മാണക്കമ്പനിക്കാർ തന്നെ തോല്പിക്കാൻ ചെയ്ത അശ്രാന്തപരിശ്രമങ്ങൾ ഇങ്ങിനെ പരാജയത്തിൽ കലാശിച്ചു.

മററു ചില കോടീശ്വരന്മാരെപ്പോലെ ഫോർഡു തന്റെ ധനം ധർമ്മവിനിയോഗങ്ങൾക്കായി വ്യയം ചെയ്യുന്നില്ല. ധർമ്മംചെയ്യുന്നതിൽ അദ്ദേഹത്തിനു വിശ്വാസമില്ലത്രെ. അതിനുപകരം ഉപജീവനമാർഗ്ഗം സുലഭമായി നേടുന്നതിനുവേണ്ട സാങ്കേതികപാഠശാലകളും മാതൃകായോഗ്യമായവിധത്തിൽ തന്റെ മേൽനോട്ടത്തിൽ സ്ഥാപിച്ചിട്ടുണ്ടു്.

ചെയ്യപ്പെടുന്നു. അമേരിക്കയിൽ കൃത്രിമപ്പട്ട് നിർമ്മിക്കുന്ന വലിയ ഒരു ശാലയിൽ ആറു ജോലിക്കാർ മാത്രം മതിയത്രെ. ബാക്കി ആറായിരംപേർ ചെയ്യുന്ന ജോലി ചില "ബട്ടൺ" ഞെക്കിയാൽ നിർവഹിക്കപ്പെടുന്നു! എന്നാൽ സാങ്കേതികപുരോഗമനംകൊണ്ടുണ്ടാകുന്ന തൊഴിലില്ലായ്മ (Technological Unemployment) വർദ്ധിച്ചു മനുഷ്യവർഗ്ഗം അഗാധകഷ്ടതയിലേക്കു പായുമെന്നു ഭയപ്പെടാനില്ല. കാളവണ്ടിപോയി മോട്ടോർവണ്ടിയായപ്പോഴും കേവുവള്ളത്തിനുപകരം സ്റ്റീംബോട്ടായപ്പോഴും വണ്ടിക്കാരും വള്ളംഊന്നുകാരുമായ മറ്റനേകം പേർ തൊഴിലില്ലാതെയായി. എന്നാൽ പുതിയപുതിയ വ്യവസായങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു ഈ കാലഘട്ടത്തിൽ പഴയ തൊഴിലുകാർ പുതിയ തൊഴിലുകാരായി രൂപാന്തരപ്പെടുന്നു..... .. ...........

ഈട്ടിയിലും ദന്തത്തിലും ചെയ്തു നാട്ടിൽനിന്നു കൊണ്ടുവന്ന ചില ആനകളെ കൗതുകവസ്തുക്കൾ വിൽക്കുന്ന ന്യൂയോർക്കിലെ ഒരു കമ്പനിയിൽ ഞാൻ വില്പാനായി കൊണ്ടുചെന്നു. ഇത്തരം സാധനങ്ങൾ വാങ്ങുന്നതിനു വിദഗ്ദ്ധയായ മിസ്സ് ബ്രൗണിനോടു ഞാൻ ഇപ്രകാരം സംഭാഷണം ആരംഭിച്ചു.

"ഇന്ത്യയിൽനിന്ന് ഒരു ഡസൻ ആനകളെ ഇവിടെ വില്പനയ്ക്കു ഞാൻ കൊണ്ടുവന്നിട്ടുണ്ട്."

ആശ്ചര്യത്തോടെ അവർ മുഖംപൊക്കി എന്നെ നോക്കി.

"ജീവനുള്ള ആനകളല്ല; ഈട്ടിയിലും ദന്തത്തിലും ചെയ്തിട്ടുള്ള കൗതുകആനകൾ മാത്രമാണ്. അവ, ഇതാ!" എന്നു പറഞ്ഞ് അവരുടെ മേശപ്പുറത്തു നിരത്തി. പിന്നെ വില പേശാൻതുടങ്ങി.

"ഇതിനൊന്നിനു മൂന്നു രൂപ ചോദിക്കുന്നതിന്റെ അർത്ഥം എനിക്കു മനസ്സിലാകുന്നില്ല" എന്നു ബുദ്ധിമതിയായ ആ സ്ത്രീ എന്നോടു പറഞ്ഞു. "കൂടിയാൽ ഒന്നര രൂപ വെച്ചു തരാം. അതിനപ്പുറമൊരു ഡസൻ തന്നെ ഞങ്ങൾക്കു തികയുകയില്ല. ഒന്നരരൂപ വിലവെച്ച് ഒരു അൻപതിനായിരം ആനകളെ മൂന്നുമാസത്തിനുള്ളിൽ തരുന്നതിനു താങ്കൾ കരാർ എഴുതാൻ തയ്യാറുണ്ടോ?"

"നിങ്ങളുടെ നാട്ടിൽ പ്രതിദിനം ആയിരവും രണ്ടായിരവും എന്നു കണക്കിനു യന്ത്രത്തിൽ നിർമ്മിക്കുന്നതുപോലെയല്ല ഞങ്ങളുടെ നാട്ടിൽ ഈ ആനകളെ ഉണ്ടാക്കുന്നത്. ഇതു കൈവേലയാണ്, കൊത്തുവേലയാണ്, വളരെ നേരം ബുദ്ധിമുട്ടി കണ്ണു കുഴഞ്ഞുള്ള ശില്പവേല

എഴുതിപ്പിക്കുന്നതിനുപകരം "ഡിക്ടാഫോൺ" എന്ന യന്ത്രം വെച്ചിട്ടുള്ളതിൽ സംസാരിച്ചാൽ മതിയാകുന്നതാണ്. ഗ്രാമഫോൺ റെക്കാർഡിൽ എന്നപോലെ അതിൽ സകലതും പതിയുന്നു. പിന്നീട് ടൈപ്പിസ്റ്റ് വന്ന് ആ ഗ്രാമഫോണിൽവെച്ച് വാചകങ്ങൾ കേട്ട് കടലാസ്സിൽ പകർത്തുന്നു. ഈ ഏർപ്പാടുകൊണ്ട് സമയം ലാഭിക്കയും കാര്യക്ഷമത വർദ്ധിക്കയും ചെയ്യുന്നു.

ബന്ധുമിത്രാദികൾ എഴുത്ത് അയയ്ക്കുന്നതിനുപകരം ഇത്തരം റെക്കാർഡുകൾ അയയ്ക്കുന്ന നവീനരീതി ഇപ്പോൾ അമേരിക്കയിൽ നടപ്പായിരിക്കുന്നു. അലൂമിനിയംകൊണ്ടോ കട്ടിക്കടലാസ്സുകൊണ്ടോ നിർമ്മിച്ചിട്ടുള്ള ഇത്തരം ഒരു റെക്കാർഡിൽ നൂറു വാക്കു പതിപ്പിക്കുന്നതിനു നാലണയേ ചെലവുള്ളു. അതുകൊണ്ട് ഇതു കൂടുതൽ പ്രചാരത്തിൽ വന്നിരിക്കയും, ദൂരെയുള്ളവരുടെ സ്വന്തം ശബ്ദവും സ്വരവുംകേട്ട് മിത്രകളത്രാദികൾക്കു സംതൃപ്തരാകാൻ സാധിക്കയും ചെയ്യുന്നു.

ഉൾനാടുകളിൽ പത്തുപതിനായിരം പശുക്കൾ നിൽക്കുന്ന "റാഞ്ചു"കളിൽ നിന്നാണ് നഗരവാസികൾക്കു പാൽ തീവണ്ടിവഴി കൊണ്ടുപോകുന്നത്. മണ്ണെണ്ണ കൊണ്ടുപോകുന്നതുപോലെയാണ് ഇതും കൊണ്ടുപോകുന്നതെന്നു കേൾക്കുമ്പോൾ വിസ്മയിക്കുകയുണ്ടാവുമല്ലോ. രണ്ടായിരവും മൂവായിരവും മൈലിനപ്പുറംനിന്നു കൊണ്ടുവരുന്ന പാൽ നഗരത്തിന്റെ പല ഭാഗങ്ങളിലുമായി "ടാങ്കുകളിൽ" ശേഖരിച്ച് പിന്നീട് കുപ്പികളിലാക്കി വിതരണം ചെയ്യുന്നു. അതുകൊണ്ട് പശുക്കളെ കണ്ടിട്ടില്ലാത്ത കുട്ടികൾ നഗരങ്ങളിൽ ധാരാളമുണ്ട്. പാൽ, ഗോതമ്പ് മുതലായ ആഹാരപദാർത്ഥങ്ങൾ ആവശ്യത്തിലധികം ഉണ്ടാകുകയും തന്നിമിത്തം വില കുറയുകയും ചെയ്യുമ്പോൾ ഇവ നശിപ്പിച്ച് കൃത്രിമമായി വില വർദ്ധിപ്പിക്കുന്നു. ഇങ്ങനെ പാൽ പുഴയിലൊഴിക്കയും, ഗോതമ്പു കത്തിക്കയും, കാപ്പിക്കുരു കടലിലെറിയുകയും ചിലപ്പോൾ ചെയ്യാറുണ്ട്. സമൃദ്ധിയുള്ളപ്പോൾ ഇപ്രകാരം ക്ഷാമം കൃത്രിമമായി നിർമ്മിക്കുന്നത് എത്ര നീചമാണെന്നു പറയേണ്ടതില്ലല്ലോ.........

അമേരിക്കയിലെ ജനപ്രമുഖന്മാർ നശ്വരമനസ്കരാണ്. വൃദ്ധനായ ഒരു കോടീശ്വരന്റെ ആമാശയം ശരിപോലെ പ്രവർത്തിക്കാത്തതുകൊണ്ട് ഒരു ശാസ്ത്രജ്ഞൻ അത് എടുത്തു മാറ്റി റബ്ബർ, പ്ലാസ്റ്റിക്കുംകൊണ്ടുണ്ടാക്കപ്പെട്ടതൊന്നു പകരം വെച്ചുവത്രേ! പാശ്ചാത്യശാസ്ത്രത്തിന്റെ പുരോഗമനം ആലോചിക്കുക!........



ഒരു വ്യവസായശാല (94-ാം പുറം)



"റാഞ്ച്" (കന്നുകാലിത്താവളം) (95-ാം പുറം)

ചിക്കാഗോ സ്റ്റോക്ക്‌യാർഡിൽ ലക്ഷക്കണക്കിനു പന്നികളെ കൊല്ലുന്നതും അതിന്റെ രോമം വടിക്കുന്നതും മാംസം നുറുക്കിക്കൂട്ടുന്നതും എല്ലാം യന്ത്രംകൊണ്ടാണ്. സ്വാദ് കൂട്ടുന്നതിനു റൊട്ടിയും പാലും കൊടുത്തു വളർത്തുന്ന പന്നികളുടേയും താറാവിന്റേയും വിധി ഇതുതന്നെ. കൊല്ലാൻ കൊണ്ടുപോകുമ്പോൾ ഇവയുടെ കൂട്ടക്കരച്ചിൽ ഏററവും ഹൃദയഭേദകമാണ്. എന്നാൽ അവയുടെ കരച്ചിൽ ഒഴിച്ച് രോമംമുതൽ ചോരവരെയുള്ള സകലതും ആ നാട്ടിൽ ഉപയോഗിച്ചു വരുന്നു. സ്റ്റോക്ക്‌യാർഡിൽ പണി മുടക്കിയാൽ അമേരിക്കർ പട്ടിണി കിടക്കുകയേയുള്ളു.

ജീവൻ സൃഷ്ടിക്കുന്നതൊഴിച്ചു മററു സകല പ്രവൃത്തികളും അമേരിക്കയിൽ നിർവ്വഹിക്കുന്നുണ്ട്. അതുകൂടി സാദ്ധ്യമാകാതെ പാശ്ചാത്യ ശാസ്ത്രീയഗവേഷകന്മാർ തൃപ്തിപ്പെടുമോ?

---

## 23. ഭാരതീയവിദ്യാർത്ഥി ബഹിഷ്ക്കരണം

[illegible]—[illegible]—ഒരു പിതാവിന്റെ [illegible].

“ താങ്കളാണോ മിസ്റ്റർ മുക്കർജി ? ” എന്ന് ഒരു അമേരിക്കൻ സി. ഐ. ഡി. പോലീസുദ്യോഗസ്ഥൻ എന്നോടു ചോദിക്കയും തന്റെ ഉദ്യോഗസ്ഥാനം ശരിക്കുപോലെ എനിക്കു മനസ്സിലാക്കുന്നതിനു കോട്ടിനുള്ളിൽ ധരിച്ചിരുന്ന “സി. ഐ. ഡി. ബാഡ്ജ്” കാണിക്കയും ചെയ്തു. സാക്ഷാൽ പേരു വേറെയാണെങ്കിലും വായനക്കാർ അദ്ദേഹത്തെ മുക്കർജി എന്നറിഞ്ഞാൽ മതി.

മഞ്ഞുകാലത്തു വൈകുന്നേരം നാലുമണിയാകുമ്പോൾത്തന്നെ ഇരുട്ടാകുന്നതുകൊണ്ടു പതിവുപോലെ അഞ്ചുമണിക്കു വിളക്കുവെച്ച് അത്താഴം കഴിഞ്ഞു ഒരു രാത്രി ഹിന്ദുസ്ഥാൻ വിദ്യാർത്ഥിസംഘത്തിന്റെ ഒരു അസാധാരണയോഗംകൂടി പല രാഷ്ട്രീയപ്രശ്നങ്ങളേയും പ്രതിപാദിച്ചുകൊണ്ടിരിക്കയായിരുന്നു. ആ കൊല്ലത്തെ അദ്ധ്യക്ഷനെന്ന നിലയിൽ നടപടികൾ എന്റെ ഭാരവാഹിത്വത്തിലാണ് നടന്നുകൊണ്ടിരുന്നതു്. മഹാത്മാഗാന്ധി സിവിൽനിയമലംഘനം തുടങ്ങിയ അക്കാലത്തു ഞങ്ങളിൽനിന്നു പിരിച്ച് ഇരുനൂറു ഡോളർ (ഉദ്ദേശം അറുനൂറുറുപ്പിക) രാഷ്ട്രീയാവശ്യങ്ങൾക്കായി പണ്ഡിത നെഹ്റുവിനായ

ക്കണമെന്ന ഒരു പ്രമേയം ഐകകണ്ഠ്യേന പാസ്സാക്കി. ആ സംഖ്യ ഉടനെ പിരിച്ചെടുത്തു. പിന്നീട് ഇൻഡ്യയുടെ പുരാതന സംസ്കാരവും സുകുമാരകലകളും അമേരിക്കരെ വേണ്ടപോലെ മനസ്സിലാക്കുവാൻ വേനൽക്കാലത്തു് ഒരു പ്രസംഗപരമ്പര നടത്തണമെന്നും ശാകുന്തളം നാടകം അഭിനയിക്കണമെന്നുമുള്ള അടുത്ത പ്രമേയം അവതരിപ്പിച്ചു ഇടയ്ക്കാണ് പെട്ടെന്നു മേൽവിവരിച്ച ചോദ്യം ഉണ്ടായതു്.

“ഞാനല്ല, എന്നാൽ അദ്ദേഹം ഇതാ” എന്നു പറഞ്ഞു ഞാൻ ഞങ്ങളുടെ സംഘത്തിന്റെ ഖജാൻജിയെ പരിചയപ്പെടുത്തിക്കൊടുത്തു

പൂനായിലെ ഒരു ജഡ്ജിയുടെ ഏക പുത്രനും ബുദ്ധിമാനും മര്യാദക്കാരനുമായ മുഖർജിയെ പോലീസുകാർ അന്വേഷിക്കാനിടയായ കാരണമറിവാൻ ഞങ്ങളെല്ലാം വളരെ ഉത്സുകരായി.

“ഒരു സ്വകാര്യം പറയാനുണ്ടു്; നമുക്കു താങ്കളുടെ മുറിയിലേക്കു പോകാം” എന്നു സി. ഐ. ഡി. പറഞ്ഞതനുസരിച്ചു് അവരിരുവരും കൂടി മുകളിലേക്കു പോയി.

മോട്ടോർവണ്ടി ഉടമസ്ഥനറിയാതെ ഓടിച്ചു പോയതിനോ മറ്റോ ആയിരിക്കും മുഖർജിയെ പിടികൂടിയതെന്നൂഹിച്ചു ഞങ്ങൾ ഭോജനം തുടർന്നു. എന്നാൽ ഞങ്ങളുടെ ഖജാൻജി കൂടെയില്ലാതിരുന്നതു കൊണ്ടു വേണ്ടപോലെ കാര്യം പറഞ്ഞു മുന്നോട്ടുപോകാൻ സാധിക്കാതെയായിത്തുടങ്ങി. ഏതാണ്ടൊരു കാൽ മണിക്കൂർ കഴിഞ്ഞിട്ടും മുഖർജി തിരിച്ചുവരാഞ്ഞതിനാൽ അതു് അന്വേഷിക്കാൻ ഞാൻ മുകളിലേക്കു പുറപ്പെട്ടു.

അവിടെ ചെന്നപ്പോൾ കണ്ട കാഴ്ച വേറൊന്നാണു്. എന്റെ സ്നേഹിതന്റെ മുറിയുടെ മുമ്പിൽ ആയുധപാണിയായി ഒരു പോലീസുദ്യോഗസ്ഥൻ നില്പുണ്ടു്. മുഖർജിയെ അറസ്റ്റുചെയ്തു മുറിയിൽ ഇരുത്തിയിരിക്കയാണെന്നു അദ്ദേഹം പറഞ്ഞപ്പോൾ ഞാൻ വല്ലാതെ പരിഭ്രമിച്ചു. എന്തായാലും ഞാൻ അകത്തു കടന്നു. സി. ഐ. ഡി. യും എന്റെ ചങ്ങാതിയും ഓരോ കസാലയിൽ മിണ്ടാതെ ഇരിക്കുകയായിരുന്നു.

“എന്താണു് മി. മുഖർജിയുടെ കുറ്റം?” എന്നു ചോദിച്ചപ്പോൾ അദ്ദേഹം എനിക്കും ചങ്ങാതിക്കും ഓരോ സിഗററ്റ് നീട്ടി താനും ഒന്നെടുത്തു വലിക്കാൻ തുടങ്ങി.

“ഞങ്ങളുടെ നാട്ടിലെ അധിനിവേശനിയമം (Immigration law) അതിലംഘിച്ച കുറ്റത്തിനാണു് നിങ്ങളുടെ കൂട്ടുകാരനെ അറസ്റ്റ

ചെയ്തിരിക്കുന്നതു്. ഇതിനുള്ള ശിക്ഷ കപ്പലിൽകയററി നാടുകടത്തലാണു്."

ഏതെങ്കിലും കാരണത്താൽ ഒരുവനെ അമേരിക്കയിൽനിന്നു ബഹിഷ്കരിച്ചാൽ പിന്നീടൊരിക്കലും അയാൾക്കു് ആ നാട്ടിൽ പ്രവേശനമില്ല. ഏതായാലും എന്റെ സ്നേഹിതന്റെ കുററം കൊലപാതകമോ കുട്ടക്കവർച്ചയോ മറ്റുമല്ലല്ലോ എന്നോർത്തു ഞാൻ സമാധാനപ്പെട്ടു.

"മി. മുക്കർജിയെ ഈ രാത്രിതന്നെ ജയിലിൽ കൊണ്ടുപോകണം" എന്നായി. സി. ഐ. ഡി. പിന്നെ എന്റെ സ്നേഹിതന്റെ നേരെ നോക്കി, "അതിനു തയ്യാർ ചെയ്തു ഉടനേ തയ്യാറാവുക. ഒരുപക്ഷേ കുറെദിവസം അവിടെ താമസിക്കേണ്ടിവരുന്നതാണു്. അതുകൊണ്ടു വേണ്ടതെല്ലാം എടുത്തുകൊള്ളുന്നതു നന്നു്."

"ഒന്നു ചോദിച്ചുകൊള്ളട്ടെ?—ഞാൻ ഇൻഡ്യയിലെ ഒരു വക്കീലാകകൊണ്ടു താങ്കൾ ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു— എന്റെ സ്നേഹിതനെ ഇപ്പോൾതന്നെ കൊണ്ടുപോകണമെന്നു നിർബന്ധമുണ്ടോ, നേരം വെളുത്തിട്ടായാൽ പോരേ? എന്റെ മുറിയിൽ ഇവിടെ താമസിപ്പിക്കാൻ വല്ല വഴിയുമുണ്ടോ?... ...ഇദ്ദേഹത്തിന്റെ അച്ഛൻതന്നെ ഇൻഡ്യയിൽ ഒരു ജഡ്ജിയാണു്."

കുറേനേരം ആലോചിച്ചശേഷം സി. ഐ. ഡി. "ഉടനെ അറസ്റ്റുചെയ്തു കൊണ്ടുപോകണമെന്നാണു് എനിക്കു നൽകിയിരിക്കുന്ന ഉത്തരവു്. ഇപ്പോൾ പോയി നാളെ വന്നാൽ താങ്കളുടെ സ്നേഹിതനെ ഇവിടെ കാണുമെന്നു് എന്താണു നിശ്ചയം? ഓടി രക്ഷപ്പെട്ടാൽ എന്റെ ജോലി പോകും.........അതിരിക്കട്ടെ! നിങ്ങളും ഇന്നു് ഈ മുറിയിൽകിടന്നു നാളെ കാലത്തു് ഞാൻ വരുമ്പോൾ ഇദ്ദേഹത്തെ എന്നെ ഏല്പിക്കുമോ?"

ഞാനതിനു സമ്മതിച്ചു. ഉദ്യോഗസ്ഥന്മാർ തല്ക്കാലം പിരിയാൻ ഭാവിച്ചപ്പോഴുണ്ടായ ഒരു സംഭവംനിമിത്തം കാര്യം വീണ്ടും വിഷമത്തിലായി. മുക്കർജിയെ അറസ്റ്റ്ചെയ്തു കപ്പൽ കയററി നാടുകടത്താൻ പോകുന്നു എന്ന സംഭ്രമജനകമായ വാർത്ത സഹപാഠികളുടെ ഇടയിൽ പ്രചരിച്ചതോടുകൂടി ചില ബംഗാളിവിദ്യാർത്ഥികളും ഇൻഡ്യാക്കാരുടെ ഗുണകാംക്ഷിയും രാഷ്ട്രീയപ്രശ്നങ്ങളിൽ ഞങ്ങളോടു് അനുഭാവവും സഹതാപവും പ്രദർശിപ്പിച്ചുവന്ന ആളുമായ ഒരമേരിക്കൻ വക്കീലിനെയും കൂട്ടിക്കൊണ്ടു മുറിയിൽവന്നു. സ്വാതന്ത്ര്യ ഭാവമായ വാക്പാടവത്തോടും നിയമപാണ്ഡിത്യത്തോടും അദ്ദേഹം

സി. ഐ. ഡി.യോടു, മുക്കർജിയെ അറസ്റ്റ് ചെയ്യുവാനധികാരപ്പെടുത്തിയ വാറണ്ടു കാണിക്കണമെന്നാവശ്യപ്പെട്ടു.

"കാണിക്കണമെന്നു നിർബ്ബന്ധമില്ലെങ്കിലും ലോകമര്യാദയ്ക്കു് ഏതായാലും കാണിച്ചേക്കാ"മെന്നു പറഞ്ഞു സി. ഐ. ഡി. വാറണ്ടെടുത്തുകാണിച്ചു. ഈ "തലയിടൽ" പിടിക്കാത്ത പൊല്ലീസ്സുദ്യോഗസ്ഥൻ മുക്കർജിയോടു തൽക്ഷണം തങ്ങളുടെകൂടെ പുറപ്പെടണമെന്നാവശ്യപ്പെട്ടു.

റോഡിൽ പഞ്ഞിപോലെ മഞ്ഞു വീഴുന്നതു ജനലിലൂടെ കാണാം. ആ കൊടുംതണുപ്പിൽ മുക്കർജിയുടെ ഷർട്ടു് മുഴുവൻ വിയർത്തു നനഞ്ഞ കാഴ്ച എനിക്കൊരിക്കലും മറക്കാൻ സാധിക്കയില്ല. ഒന്നും പേടിക്കേണ്ടെന്നു് സ്വഭാഷയിൽ പറഞ്ഞു മുക്കർജിയെ ആശ്വസിപ്പിക്കാമെന്നു വിചാരിച്ചപ്പോഴാണു ഞാൻ ഹിന്ദുസ്ഥാനി പഠിച്ചില്ലല്ലോ എന്നു പശ്ചാത്താപം ജനിച്ചു. ഭാരതീയർക്കു് ഒരു പൊതുഭാഷയുടെ ആവശ്യകത അന്നു ഞാൻ നല്ലപോലെ മനസ്സിലാക്കി.

"വല്ല ആവശ്യവും പെട്ടെന്നുണ്ടായാൽ—" എന്നു പറഞ്ഞു ഞാൻ പത്തു ഡോളറിൻ്റെ ഒരു നോട്ടു മുക്കർജിയുടെ പോക്കറ്റിലിട്ടു. ഞങ്ങൾ രണ്ടുപേർകൂടി ഒന്നായി പോകാമെന്നു് ആലോചിച്ചപ്പോൾ പൊല്ലീസ്സുകാർ അതിനു സമ്മതിച്ചില്ല. അവർ ഒരു "ടാക്സി" വിളിച്ചു മുക്കർജിയെ അതിൽ കയറ്റി. അദ്ദേഹം യാത്ര ചോദിക്കുന്ന ഭാവത്തിൽ അവസാനമായി ഞങ്ങളുടെ മുഖത്തു നോക്കിയതു വ്യസനാസ്വസ്ഥമായ ഒരു കാഴ്ചയായിരുന്നു.

എന്തായിരുന്നു മുക്കർജിയുടെ കുറ്റം? വിദ്യാർത്ഥികളായിവരുന്ന ഏഷ്യാഖണ്ഡനിവാസികൾ അമേരിക്കയിലെ ഗവൺമെൻ്റ് അംഗീകരിച്ച ഏതെങ്കിലും വിദ്യാലയത്തിൽ ചേർന്നു ശരിയായി അഭ്യസിച്ചുകൊള്ളേണമെന്നും, ഇതിനു വിഘ്നം വരുത്തിയാൽ കാര്യകാരണസഹിതം സമാധാനം ബോധിപ്പിക്കേണ്ടതുമാണു". മുക്കർജിയാകട്ടെ ഷിക്കാഗോ, ഫിലഡെൽഫിയാ മുതലായ കോളേജുകളിൽ മാറിമാറി പഠിച്ചു്, അച്ഛൻ്റെ പണവും തൻ്റെ ആയുസ്സും നഷ്ടപ്പെടുത്തിവന്നു. ഒടുവിൽ ന്യൂയോർക്കിലെ കൊളമ്പിയാ സർവ്വകലാശാലയിൽ വന്നുചേർന്നു. ഒരു വർഷം ക്ലാസ്സിൽച്ചെന്നു പഠിച്ചു; പിറ്റേവർഷം പഠിത്തം വലിഞ്ഞു. ദേഹാസ്വാസ്ഥ്യം എന്നു സമാധാനം പറഞ്ഞെങ്കിലും സർവ്വകലാശാലാഡോക്ടരുടെ പരീക്ഷണത്തിൽ മടിയല്ലാതെ വേറൊരു രോഗവുമില്ലെന്നു വെളിപ്പെട്ടു. ക്ലാസ്സിൽച്ചേരുവാൻ ഒരു വാരത്തെ

അദ്ദേഹം തീരുമാനിച്ചു. നിർഭാഗ്യവശാൽ അധികം താമസിയാതെ അയാൾ മരിച്ചു. ഭർത്താവു തിരിച്ചുവരികയില്ലെന്നു കണ്ടു വ്യസനാക്രാന്തയായ ഭാര്യ പല എഴുത്തുകളയച്ചിട്ടും മുക്കർജി മറുപടിയയച്ചില്ല. അവൾ പലപ്പോഴും രോഗശയ്യയിലാണെന്നും ഉടനെ പുറപ്പെടുകമെന്നും ശാസ്ത്രൻ എഴുതിയെങ്കിലും, അതെല്ലാം കെട്ടുകഥകളായിട്ടേ ഇദ്ദേഹം കരുതിയുള്ളു.

"ചൈപ്പ്" വായിൽനിന്നെടുക്കാതെ സദാ പുകയും വലിച്ചു നടക്കുകനല്ലാതെ മുക്കർജിക്ക് ഒരു ദുരഭ്യാസവുമില്ലായിരുന്നു. ഊണു കഴിച്ചാൽ ഉറക്കം; ഉറക്കം കഴിഞ്ഞാൽ ഊണ്. ബംഗാളികൾക്കു മത്സ്യം സർവ്വപ്രധാനമാണല്ലോ. പാശ്ചാത്യരീതിയിലുള്ള പാചകംകൊണ്ടു തൃപ്തിപ്പെടാതെ, മാങ്ങാച്ചാറു പകരം ഭേദമേറാ കൂട്ടി മീൻകറി വെക്കുന്നതിൽ അദ്ദേഹം തന്നെ ഏർപ്പെട്ടു. പാചകവും സംഗീതവും അറിഞ്ഞുകൂടാത്ത ബംഗാളിയില്ല. ഒരു ദിവസം മീൻകറിയുണ്ടാക്കി കൂട്ടുകാരുമായി ഒന്നിച്ചിരുന്നു് ഉണ്ണുന്നതിൽപ്പരമായ സന്തോഷം വേറൊന്നു് അദ്ദേഹത്തിനില്ലായിരുന്നു. പിന്നെ സൗകര്യമുള്ളപ്പോഴെല്ലാം പുതപ്പുപുതച്ചു മെത്തകളിൽ ചുരുണ്ടുകൂടി കിടന്നുറങ്ങുന്നതായിട്ടാണു് മുക്കർജിയെക്കുറിച്ചു് എന്റെ മനസ്സിലുള്ള ചിത്രം. നാടകത്തിലെ കഥ ഇങ്ങനെ; പല കടലുകൾക്കപ്പുറത്തുള്ള പുത്രനെ കാണാതെ അച്ഛനും, ഭർത്താവിനെ കാണാതെ ഭാര്യയും, അച്ഛനെ അറിഞ്ഞിട്ടില്ലാത്ത കുട്ടികളും! ബുദ്ധിമാനായ ജഡ്ജി ഒടുവിൽ ഒരു കൈ പ്രയോഗിച്ചു. കോളേജിൽ ഒപ്പാരെ അലസനായി നടന്നു് തന്റെ പുത്രൻ അധിനിവേശനിയമം ലംഘിച്ചിരിക്കുന്നു എന്നും, അതുകൊണ്ടു് ഉടനടി വേണ്ടനടപടിനടത്തി മകനെ ഇന്ത്യയിലേക്കയയ്ക്കണമെന്നും അപേക്ഷിച്ചു് അധികൃതർക്കു് കമ്പിയടിച്ചു. ഇങ്ങിനെയാണു്, കോഴിക്കുഞ്ഞിന്റെ നേർക്കു് പരുന്തെന്നപോലെ സി. ഐ. ഡി. മുക്കർജിയുടെ നേർക്കു പാഞ്ഞെത്തിയതു്.

കൽക്കട്ടയിലെ സ്വഭവനത്തിൽ പുത്രകളത്രാദികളുടെ ഇടയിൽ ഒരു ഗൃഹസ്ഥാശ്രമിയായിട്ടാണു് എന്റെ പഴയ സ്നേഹിതനെ ഈയിടെ ഞാൻ കണ്ടതു്.

---

# 20. കാപ്പിറ്റോൾ

അമേരിക്കൻപ്രസിഡന്റിന്റെ കൊട്ടാരം—രണ്ടു ഇൻഡ്യാക്കാരെക്കുറിച്ചു ചില വിമർശനങ്ങൾ—മനുഷ്യവർഗ്ഗങ്ങളുടെ ഐക്യമാണെന്നറിച്ചു രസകരമായ അവരുടെ കഥ—രണ്ടു വിപ്ളവനേതാക്കന്മാർ—തിരുവിതാംകൂർ മഹാരാജാവിന്റെ സാർവ്വജനീനവിളംബരം.

വെള്ളമാർബിൾക്കല്ലിൽ നിർമ്മിക്കപ്പെട്ട കാപ്പിറ്റോൾമന്ദിരം അന്നു രാത്രി മുകൾമഞ്ഞിനിടയിൽ ചുവപ്പുനിറംപൂണ്ട് ഒരു റോസാപ്പൂപ്പോലെ വികസിച്ചുനില്ക്കുന്ന കാഴ്ച എത്ര മനോഹരം! രാത്രിയിൽ വൈദ്യുതവിളക്കുകൾ ഒന്നാകെ ഈ മന്ദിരമകുടത്തിൽ മുകൾ മഞ്ഞിനിടയിലൂടെ അടിച്ചുകൊണ്ടാണ് ഈ വസ്തുതയുണ്ടാകുന്നതു്. അമേരിക്കരുടെ സ്വാതന്ത്ര്യത്തിന്റെയും വിജയകരമായ വിപ്ലവശ്രമങ്ങളുടെയും ശാശ്വതചിഹ്നമായി ഐക്യനാടിന്റെ തലസ്ഥാനനഗരമായ വാഷിങ്ടണിലുള്ള കാപ്പിറ്റോൾമന്ദിരത്തിന് ആകൃതിയിലും നിറത്തിലും തിരുവനന്തപുരത്തെ ഹജൂർകച്ചേരിയോടു വളരെ സാമ്യമുണ്ട്. രണ്ടും ഗ്രീക്കരീതിയിൽ നിർമ്മിച്ചവയാകുന്നു. എന്നാൽ മണിമാളികയ്ക്കുപകരം ഓട്ടുഗോപുരത്തിന്റെ വീതിയിലുള്ള ഒരു സ്തൂപിക അമേരിക്കരുടെ മന്ദിരത്തിൽ ഉണ്ടെന്നൊരു വ്യത്യാസത്തിനു പുറമേ, ഇരുപതടി പൊക്കമുള്ള ഒരു സ്വാതന്ത്ര്യപ്രതിമയും അതിന്റെ മുകളിൽ നിറുത്തിയിട്ടുണ്ട്. നോക്കുന്നിടമെല്ലാം ഈ പ്രതിമ സ്ഥാപിച്ചില്ലെങ്കിൽ തങ്ങളുടെ സ്വാതന്ത്ര്യം നശിച്ചുപോകുമെന്ന് ഒരു ഭീതി അമേരിക്കരുടെ മനസ്സിൽ കടന്നുകൂടിയിരിക്കുന്നതുപോലെ തോന്നും.

ആ നാട്ടിലെ സെനററ്, ഹൌസ് ഓഫ് റെപ്രസന്റേറ്റീവ്സ് എന്നീ നിയമനിർമ്മാണസഭകളടങ്ങിയ കോൺഗ്രസ് ഈ കെട്ടിടത്തിലാണിരിക്കുന്നതു്. ഇതിൽത്തന്നെ വേറൊരു മുറിയിലാണ് സുപ്രീംകോടതി ജോലി നടത്തുന്നതു്. ഇങ്ങനെ അമേരിക്കൻ ഭരണകൂടത്തിന്റെ കേന്ദ്രസ്ഥാനമാണു കാപ്പിറ്റോൾ. അവിടെ ഒരു ഹാളിൽ എത്തിയപ്പോൾ അതു മാർബിൾക്കല്ലിൽ കൊത്തിയ പ്രതിമകളാൽ നിറഞ്ഞിരുന്നു. ഐക്യനാടുകളിലെ ഓരോ വിഭാഗത്തിൽനിന്നും ഏററവും പ്രസിദ്ധി നേടിയ രണ്ടു നേതാക്കന്മാരുടെ പ്രതിമ അവിടെ സ്ഥാപിച്ചിട്ടുണ്ട്. ഈ കൂട്ടത്തിൽ ജോർജ്ജുവാഷിംഗ്ടൺ, വെബ്സ്റ്റർ, ഷെർമൻ മുതലായ മഹാശയന്മാർ ഉൾപ്പെടുന്നു.

ആക്ഷേപമാണ്. ഇന്ന് ഭൂരിപക്ഷം ചീനക്കാരും നിരക്ഷരരായി കരച്ചും കണ്ണീരും കഴിച്ചു കഴിഞ്ഞുകൂടുന്നു. പട്ടാളത്തു നടന്നവർക്ക് ഇപ്പോഴും അതിനെ മറക്കാൻ നിർവ്വാഹമില്ലാതായിരിക്കുന്നു. ലോകത്തിന്റെ ഒരു കോമാളി മാത്രമാണ് ചീനക്കാരുടെ ചരിത്രം!

കാപ്പിറ്റോളിനു പുറം വൃത്താകാരത്തിൽ പടർന്നുകിടക്കുന്ന വാഷിങ്ടൺപട്ടണത്തിലുള്ള ചരിത്രപ്രസിദ്ധമായ പല സ്ഥാപനങ്ങളും പിന്നീട് ഞാൻ കണ്ടു. ഇക്കൂട്ടത്തിൽ പ്രധാനസ്ഥാനം പ്രസിഡണ്ടിന്റെ ഔദ്യോഗികവാസസ്ഥലമായ വൈറ്റ്ഹൗസിനാണ്. സാധാരണത്തേതിൽ വളരെ കൂടുതൽ വലുപ്പമുള്ള വെള്ളയടിച്ച ഒരു മാളികയെന്നല്ലാതെ വേറൊരു വിശേഷവും അതിനില്ല. വിപ്ലവയുദ്ധകാലത്തു ബ്രിട്ടീഷുസൈന്യം വൈറ്റ്ഹൗസിന്റെ നേർക്കു വെടിവെച്ചതിന്റെ ഫലമായുണ്ടായ പുകയും കരിയും മറയ്ക്കുവാൻ വെള്ളതേച്ചതുകൊണ്ടാണ് അതിന് ഈ പേരു വന്നത്. ഉണ്ടകളുടെ പാട് മതിലിൽ ചില സ്ഥലങ്ങളിൽ ഇപ്പോഴും കാണാം. എല്ലാ അമേരിക്കൻപൌരനും ഒരു കാലത്തു പ്രസിഡണ്ടാകണമെന്നുള്ള ആശപോലെ അവർക്കെല്ലാം പ്രസിഡണ്ടിനോടൊന്നിച്ചു ഹസ്തദാനം ചെയ്യാനും വൈറ്റ്ഹൗസിന്റെ ഉദ്യാനത്തിലുള്ള പറമ്പിൽ കയറി സ്വന്തം പോലെ നടക്കുവാനും അവകാശമുണ്ടത്രേ. ചില സന്ദർഭങ്ങളിൽ പ്രസിഡണ്ടിന്റെ, ഒരുപക്ഷേ ഭാര്യയോ സൽക്കാരം ചായ കൊടുക്കാറുണ്ട്. ഇതെല്ലാം ചിലപ്പോൾ തിരഞ്ഞെടുപ്പു സമീപിക്കുമ്പോഴായിരിക്കും.

ഞാൻ വാഷിങ്ടൺ സന്ദർശിച്ചപ്പോൾ ഒരു പ്രസിഡൻഷ്യൽ തിരഞ്ഞെടുപ്പ് ആസന്നമായിരുന്നു. അതുകൊണ്ടു പ്രസിഡണ്ട് സ്വവസതിയുടെ മുറ്റത്ത് അണിനിരന്നുനിന്നിരുന്ന സന്ദർശകരെ യഥോചിതം സ്വീകരിപ്പാനും, കൈകൊടുപ്പാനും ഉത്സുകനായിരുന്നു. ക്യൂവിൽ എന്റെ ഊഴം വന്നപ്പോൾ ഞാനും കയറിച്ചെന്നു.

"എന്താണ് എന്റെ 'ഹിന്ദുസ്ഥാനി' ക്ഷേമം തന്നെയോ?" എന്നു പറഞ്ഞ് അനേകം കൈകൾ കുലുക്കി ക്ഷീണിച്ച ആ കൈകൊണ്ട് എന്റെ കൈയും കുലുക്കി. ഒരു കാലത്തു ബർമ്മയിൽ ഇന്ത്യൻ സർവ്വീസ് നോക്കിയിരുന്ന അദ്ദേഹത്തോടു കുറച്ചു സംസാരിച്ചാൽ കൊള്ളാമെന്ന് എനിക്കാഗ്രഹമുണ്ടായെങ്കിലും വളരെ തിരക്കുള്ള ഒരാൾ എന്റെ പുറകിൽനിന്നു തള്ളിക്കയറിയതുകൊണ്ട് അതിനു സാധ്യമായില്ല. പിന്നെ ചായയ്ക്കും പലഹാരത്തിനും ഞാൻ നിന്നു

മില്ല. ലിങ്കൻ മുതലായ പ്രസിഡണ്ടന്മാരെ ഘാതകന്മാർ വെടിവെച്ചു കൊന്നിട്ടുള്ളതുകൊണ്ട് ഒരു കെട്ടുകാഴ്ചയോഴും കാട്ടി സൽക്കരിക്കുമ്പോഴും പ്രത്യേകം ശ്രദ്ധയോടെ രക്ഷിക്കായിരിപ്പാൻ രഹസ്യപ്പോലീസ്സുസൈന്യം വേണ്ട മുൻകരുതലുകൾ ചെയ്യാറുണ്ട്. തിരഞ്ഞെടുപ്പ് നടക്കുമ്പോൾ പ്രസിഡണ്ടുസ്ഥാനാർത്ഥികൾ കുടുംബസഹിതം പള്ളിയിൽ പോകുന്നതിൻ്റേയും വരുന്നതിൻ്റേയും, എപ്പോഴും ജോലിത്തിരക്കായിരിക്കുന്നതിൻ്റേയുമെല്ലാം ചിത്രം വൃത്താന്തപത്രങ്ങളിൽ പ്രസിദ്ധം ചെയ്യുവാൻ അവർ പ്രത്യേകം ചട്ടംകെട്ടാറുണ്ട്.

ഭൂമിശാസ്ത്രപഠനത്തിൽ അദ്വിതീയമായ നാഷനൽ ജ്യോഗ്രഫിക്ക് മാഗസിൻ്റെ ആപ്പീസ്, ഗണിതശാസ്ത്രം മുതലായ അനേകവിഷയങ്ങളിൽ ഗവേഷണം നടത്തുന്ന സ്മിത്ത്സോണിയൻ ഇൻസ്റ്റിട്യൂട്ട് മുതലായ പല പ്രധാന സ്ഥാപനങ്ങളും ഞാൻ സന്ദർശിക്കയുണ്ടായി. അമേരിക്കയിലെ ആദിമനിവാസികളായ റെഡ് ഇൻഡ്യക്കാരുടെ ജീവിതരീതിയും ചരിത്രവും ചിത്രീകരിക്കുവാൻ പ്രത്യേകം ഒരു കാഴ്ചബംഗ്ലാവ് ഈ പട്ടണത്തിൽ ഉണ്ട്. ഇതിൽ അവരുടെ കുടിലുകളും അടുപ്പുകളിൽ സദാ കത്തിക്കൊണ്ടിരിക്കുന്ന അടുപ്പുകളും ആളോളമുള്ള സ്ത്രീപുരുഷ പ്രതിമകളും പ്രദർശിപ്പിച്ചിരിക്കുന്നു. തൂവലുകളും തുണിയും ഉടുകെട്ടി കെട്ടിയായി മെനഞ്ഞിട്ടുള്ള ഈ കുടിലുകൾക്ക് "വിഗ്വാം" എന്നും, സ്ത്രീകൾക്ക് "സ്ക്വാ" എന്നും, കുട്ടികൾക്ക് "പപ്പൂസ്" എന്നും പറഞ്ഞുവരുന്നു. സ്ക്വാ പപ്പൂസിനെ തൊട്ടിലിലിട്ടാട്ടി പാട്ടുപാടി ഉറക്കുന്നതും കൂടാരത്തിനപ്പുറത്തു ജീവിയില്ലാതെ തീയിന്മേലേറി പുകഞ്ഞു വരുന്നതുമായ ഒരു പ്രതിമാചിത്രം മറക്കത്തക്കതല്ല. അവരുടെ സ്ത്രീകൾ ഉപയോഗിച്ചിരുന്ന ചെമ്പ് വെള്ളി ചിപ്പി എന്നിവയിൽ നിർമ്മിച്ച ആഭരണങ്ങളും ഏറ്റവും കൗതുകകരങ്ങൾതന്നെ. ലോങ്ങ്ഫെല്ലോയുടെ 'ഹയവാത്ത' കാവ്യം വായിക്കുന്നതിനുപകരം അതു കല്ലിൽ കൊത്തിവെച്ചിരിക്കുന്ന അനുഭവമാണ് എനിക്ക് അപ്പോഴുണ്ടായത്. മെക്സിക്കോരാജ്യത്തിലെ പൂർവ്വനിവാസികളായ ആസ്ടെക്ക് ജാതിക്കാരോടൊപ്പം കവിതയുള്ള പേരുകളോടുകൂടിയ റെഡ് ഇൻഡ്യാക്കാരും പരിഷ്കാരത്തിൽ ഉന്നതനില പ്രാപിച്ചിരുന്നു. അവരുടെ സ്ത്രീപുരുഷന്മാർ കൈകൊണ്ടുണ്ടാക്കിയ വസ്ത്രങ്ങളുടേയും ആഭരണങ്ങളുടേയും പാത്രങ്ങളുടേയും മനോഹരമായ കരണങ്ങൾതന്നെ. എന്നാൽ പ്രാചീന ചീനക്കാരെയും ഇൻഡ്യാക്കാരെയും അപേക്ഷിച്ചു റെഡ് ഇൻഡ്യക്കാർക്ക് ഗ്രന്ഥപരമായ സംസ്കാരമില്ലായിരുന്നു. അവർ പാട്ടുപാഠങ്ങളിലും

ഒരു പുസ്തകവും എഴുതിയതായറിവില്ല. അതുകൊണ്ടു് അവരുടെ പരിഷ്കാരം ശാശ്വതനില പ്രാപിക്കാതെ മാഞ്ഞുപോകുന്നു.

പലവിധത്തിലും പരിഷ്കാരംസിദ്ധിച്ച റെഡ് ഇൻഡ്യാക്കാർ കൊന്ന വിറകു പശുക്കം ശീതമദ്യങ്ങളും വാങ്ങി ഒടുവിൽ വെള്ളക്കാരുടെ വെടിമരുന്നാക്രമണത്തിൽനിന്നു രക്ഷപ്പെടുവാൻ മലകളിലേക്കു് ഓടിപ്പോയി. അമ്പും വില്ലും വെടിമരുന്നിനു പ്രതിവിധിയല്ലല്ലോ. ഇപ്പോൾ അവരുടെ പിൻഗാമികൾ അമേരിക്കൻ ഗവണ്മെന്റിന്റെ ഔദാര്യപൂർവ്വമായ ഔദാര്യവും സംരക്ഷണവും സ്വീകരിച്ചു നമ്മുടെനാട്ടിലെ മലയരയന്മാരെപ്പോലെ അവർക്കു പ്രത്യേകം തിരിച്ചുകിട്ടിയ വനാന്തരങ്ങളിൽ ജീവിച്ചുവരുന്നു. സ്വാതന്ത്ര്യത്തിനുള്ള വെമ്പലിലെപ്പോലും സ്ഥലം മാറിമാറി കൃഷി ചെയ്തു അലഞ്ഞുതിരിഞ്ഞു നടന്നും കാലംകഴിച്ചുവന്ന ഈ ജാതിക്കാരെ മരങ്ങളെ കൂട്ടിലിട്ടിരിക്കുന്നതുപോലെ വനാന്തരങ്ങളിൽ പിടിച്ചിട്ടിരിക്കുന്നതുകൊണ്ടു് അവരുടെ ജീവിതചൈതന്യം നശിച്ചിരിക്കുന്നു എന്നും കാലക്രമേണ അവർ നാമാവശേഷമായിപ്പോകുമെന്നും അന്വേഷകന്മാർ പ്രസ്താവിച്ചിരിക്കുന്നു. 1492-ാം വർഷത്തിൽ ഒൻപതുലക്ഷത്തോളമുണ്ടായിരുന്ന റെഡ് ഇൻഡ്യക്കാരുടെ എണ്ണം 1930-ൽ മൂന്നു ലക്ഷമായിരിക്കുന്നു എന്ന വസ്തുത ഈ പ്രവചനത്തെ സാധൂകരിക്കുന്നു.

വെള്ളക്കാർക്ക് കാപ്പിരികളോടുള്ളതുപോലെ പുച്ഛമോ വൈരാഗ്യമോ റെഡ് ഇൻഡ്യക്കാരോടില്ല. ഒരു തുള്ളി കാപ്പിരിരക്തം തന്റെ ഞരമ്പിലുണ്ടെങ്കിൽ വെള്ളക്കാരൻ കാപ്പിരിയാകും; അവന്റെ സ്ഥിതി ഏറ്റവും പരിതാപകരവുമാകും. എന്നാൽ റെഡ് ഇൻഡ്യൻ രക്തമുണ്ടെങ്കിൽ അവരെ വെള്ളക്കാരനായിക്കരുതുന്നു. ഒരു കാലത്തു് അമേരിക്കൻ വൈസ്പ്രസിഡണ്ടായ കർട്ടിസ് അമ്മവഴിക്ക റെഡ് ഇൻഡ്യൻവംശജനായിരുന്നു. ഈ വസ്തുത സകലർക്കും അറിവുള്ളതായിരുന്നെങ്കിലും, അദ്ദേഹത്തെ വൈസ്പ്രസിഡണ്ടായി തിരഞ്ഞെടുത്തു. നേരെമറിച്ചു കാപ്പിരിരക്തമാണു് ഉണ്ടായിരുന്നതെങ്കിൽ ഒരു അമേരിക്കനും അദ്ദേഹത്തിനു വോട്ടുചെയ്യുമായിരുന്നില്ല.

റെഡ് ഇൻഡ്യക്കാർ പൂർവ്വകാലങ്ങളിൽ ഇൻഡ്യയിൽനിന്നു ചൈനാവഴി ബേറിങ്ങ്കടൽ കടന്നു് അമേരിക്കയിൽ കുടിയേറിപ്പാർത്തവരാണെന്നും, അതല്ല അറ്റ്ലാന്റിസ് [illegible] മുതലായ ദ്വീപുകളിൽനിന്നു കെട്ടുവള്ളങ്ങളിൽക്കയറി എത്തിയവരാണെന്നും, അതുമല്ല ആ നാട്ടിൽത്തന്നെ ഉത്ഭവിച്ചവരാണെന്നും മറ്റും ചരിത്രഗവേഷക

ന്മാർ ഘോഷിക്കുന്നു. ചെമ്പുനിറക്കാരായ റെഡ്ഇൻഡ്യാക്കാർക്കു വെള്ളക്കാരെ പുച്ഛമാണ്.

മനുഷ്യസൃഷ്ടിയെക്കുറിച്ച് ഏററവും രസാവഹമായ ഒരു കഥ അവർ പറയാറുണ്ട്. കൂടാരത്തിലിരുന്നു വൃദ്ധാ പപ്പൂസിനോടു പറഞ്ഞതാണ് ഈ കഥ:—

"ഈശ്വരൻ പച്ചമണ്ണുകൊണ്ട് ഒരു മനുഷ്യനെ മനഞ്ഞു ചുടുവാനായി തീയിലിട്ടു. അധികനേരം തീയിൽ കിടന്നാൽ കരിഞ്ഞുപോയാലോ എന്നു ശങ്കിച്ച് അതു വേഗത്തിൽ എടുത്തു. എന്നാൽ വേണ്ടപോലെ അതു വെന്തിട്ടില്ലായിരുന്നു. അതുകൊണ്ട് ഈശ്വരൻ വളരെ ഇച്ഛാഭംഗത്തോടെ അതിനെ ദൂരെ വലിച്ചെറിഞ്ഞു. അതു യൂറോപ്പിൽ ചെന്നുവീണു. അതാണ് ഒന്നാമത്തെ വെള്ളക്കാരൻ.

"പിന്നീടു വേറൊരു മനുഷ്യനെ മനഞ്ഞു, ചുടുവാൻ തീയിലിട്ടു. ഇത്തവണ നന്നായി വേകണമെന്നു വിചാരിച്ചു കുറെയേറെ നേരം എടുക്കാതിരുന്നു. അപ്പോൾ അതു മുഴുവൻ കരിഞ്ഞുപോയി. ഈശ്വരനു സങ്കടം തോന്നി, അതും ദൂരെ വലിച്ചെറിഞ്ഞു. ആ കറുത്ത മനുഷ്യൻ ആഫ്രിക്കയിൽ ചെന്നുവീണു. അതാണ് ഒന്നാമത്തെ കാപ്പിരി.

"ഒടുവിൽ ഒരു കൈകൂടി നോക്കാമെന്നുവെച്ചു മൂന്നാമതും ഒരു മനുഷ്യനെ മനഞ്ഞു ചുടാൻ തീയിലിട്ടു. മുമ്പു രണ്ടു തവണ പററിയതുപോലെ വരരുതെന്നു കരുതി ശരിയായി വേകുന്നതുവരെ നോക്കിയിരുന്നു. വെന്തു ചുവപ്പുനിറമായപ്പോൾ ഈശ്വരനു വലിയ തൃപ്തിയും സന്തോഷവും തോന്നി. അതിനെ എടുത്തു പാലും തേനും ഒഴുകുന്ന അമേരിക്കയിൽകൊണ്ടുപോയി താമസിപ്പിച്ചു. ഇങ്ങിനെയാണ്, എന്റെ മകനേ, മഹത്തായ റെഡ്ഇൻഡ്യൻവർഗ്ഗം ഉത്ഭവിച്ചത്."

ചുരുക്കമാണെങ്കിലും ചില റെഡ്ഇൻഡ്യാക്കാരെ ഞാൻ കണ്ടിട്ടുണ്ട്. വെള്ളക്കാരുമായുള്ള മിശ്രവിവാഹംനിമിത്തം തനിജാതി ഇപ്പോൾ ഇല്ലെന്നുതന്നെ പറയാം. തൂവൽകൊണ്ടുള്ള തലക്കെട്ടു ധരിച്ചും ചായംതേച്ചും കാടുകളിലല്ലാതെ അവർ ഇപ്പോൾ നടക്കാറില്ല. പഴയ മാതിരിയിലുള്ള വസ്ത്രങ്ങൾ ധരിച്ചു പാട്ടുപാടി കഥകൾ പറഞ്ഞു നൃത്തവുമാടി നടക്കുന്ന അവരുടെ ഒരു രാജകുമാരനേയും രാജകുമാരിയേയുമാണു ഞാൻ കണ്ടതു്. ഒട്ടേറെ വിഭാഗങ്ങളുള്ള അവരിൽ മിക്കവരും രാജകുമാരന്മാരും റാണികളുമാണത്രേ !

ഇർവിങ്ങ്, ലോങ്ങ്ഫെല്ലൊ മുതലായ അമെരിക്കൻഗ്രന്ഥകാരന്മാരുടെ കൃതികൾ വായിച്ചപ്പോൾ എനിക്കു റെഡ്ഇൻഡ്യാക്കാരോടു വളരെ സഹതാപം തോന്നിയെങ്കിലും, പുനർവിചാരത്തിൽ അതു നശിച്ചുപോയി. അതിഫലഭൂയിഷ്ഠമായ ഭൂമിയും, സ്വർണ്ണം വെള്ളി ചെമ്പു മുതലായ അനവധി ലോഹങ്ങളും നിറഞ്ഞ ആ നാടുകൊണ്ടു റെഡ്ഇൻഡ്യാക്കാർക്കു എന്തു പ്രയോജനമാണുണ്ടായതു? അവർ പാട്ടുംപാടി നൃത്തംചെയ്തു പുകയിലയുംവലിച്ചു നടന്നു. എന്നാൽ യൂറോപ്പിൽനിന്നു ഓടിത്തിരിഞ്ഞു വന്നെത്തിയ വെള്ളക്കാർ അതിനെ എങ്ങിനെ രൂപാന്തരപ്പെടുത്തിയിരിക്കുന്നു? തൽഫലമായി അമെരിക്കാഖണ്ഡം ഇന്നു ഭൂലോകത്തിൽവെച്ചു ഏറ്റവും സമൃദ്ധിയുള്ള രാജ്യമായിരിക്കയാണു. യൂറോപ്യന്മാർ റെഡ്ഇൻഡ്യാക്കാരെ ചതിക്കയും കൊള്ളചെയ്കയും കൊല്ലുകയും ചെയ്തിരിക്കാം. എന്നാൽ ലൌകികജീവിതസുഖസൌകര്യങ്ങളിൽ വെള്ളക്കാർ ചെയ്ത സംഭാവനയെക്കുറിച്ചാലോചിക്കുമ്പോൾ ഈ ദ്രോഹങ്ങൾ തികച്ചും ക്ഷന്തവ്യമാണു. ഒരു നാട്ടിന്റെ യഥാർത്ഥാവകാശികൾ, അവിടെ ആദ്യം കുടിയേറിപ്പാർത്തവരാകണമെന്നില്ലെന്നു ചരിത്രം സാക്ഷ്യം വഹിക്കുന്നു. ആർക്കാണോ ആ നാടു മുഴുവൻ പ്രയോജനകരമാക്കുവാൻ സാധിക്കുന്നതു അവർക്കാണവകാശം. ചരിത്രവും ശാസ്ത്രവും ശരിയാണെങ്കിൽ ലോകം ചെറിഞ്ഞുതന്നെ പുരോഗമനം ചെയ്യും.

പിന്നീടു, കാഴ്ചകാണുന്ന ഒരു ബസ്സിൽകയറി ഞാൻ പുറപ്പെട്ടു. ആദ്യമായി 'കാററക്കൂംസ്' എന്ന കത്തോലിക്കാദേവാലയം സന്ദർശിച്ചു. പുരാതന റോമാചക്രവർത്തികളുടെ മതപീഡനങ്ങളിൽനിന്നു രക്ഷപ്പെടുവാൻ ആദ്യക്രിസ്ത്യാനികൾ ഗുഹകളിൽ നിർമ്മിച്ചിട്ടുള്ള പള്ളികൾപോലെയാണു ഈ ദേവാലയം പണിതിരിക്കുന്നതു. അതിനുശേഷം പോട്ടോമാക്കു നദീതീരത്തുകൂടെ പോയപ്പോൾ ഇരുപുറത്തും, ജപ്പാൻ രാജ്യത്തെ പ്രത്യേകം കമനീയമാക്കുന്ന ചെറിബ്ലോസ്സം വൃക്ഷങ്ങൾ ഇളംചുവപ്പുനിറത്തിലുള്ള പുഷ്പംനിറഞ്ഞുനിൽക്കുന്ന കാഴ്ച ഏററവും നേത്രാനന്ദകരമായിരുന്നു. പരസ്പരമൈത്രി വർദ്ധിക്കുവാൻ ജപ്പാൻ ചക്രവർത്തി അവ അമെരിക്കക്കു സമ്മാനിച്ചതാണത്രേ!

കുറേക്കഴിഞ്ഞു വിദേശങ്ങളിലെ രാജ്യപ്രതിനിധികളുടെ വസതികൾ ഉള്ള പ്രദേശങ്ങളിലെത്തി. പഴകിപ്പോയ മാതിരിയുള്ള ബ്രിട്ടീഷ് മന്ദിരം പുതുക്കിപ്പണിതുവരികയായിരുന്നു. എന്നാൽ പല ചെറിയരാജ്യങ്ങളുടെയും വസതികൾ, ഇംഗ്ലണ്ടു് മുതൽ ഫ്രാൻസു് മുതലായവയുടെ

ളുകളെ അപേക്ഷിച്ചു വളരെ വലുപ്പമുള്ളവയാണു്. ഇതു കണ്ടു് രാജ്യം ചെറുതാകുന്തോറും കെട്ടിടം വലുതായിരിക്കുമെന്നു് അമേരിക്കർ കളിയായി പറയാറുണ്ടു്. പട്ടണത്തിന്റെ വേറൊരു വിഭാഗം ആ നാട്ടിലെ ഉന്നതകുലജാതരായ നാന്നൂറു കുടുംബങ്ങളുടെ സൌധങ്ങൾകൊണ്ടു നിറഞ്ഞതാണു്. ആണെങ്കിൽ ഒരു നിശ്ചിതവരുമാനത്തിൽ കുറവുള്ളവർക്കു് അവിടെയെങ്ങും സ്ഥലം കിട്ടുകയില്ല; മറെറല്ലാവരും കൂടിച്ചേർന്നു വിലക്കും. അമേരിക്കയുടെ സമത്വവാദത്തിന്നു് ഇങ്ങിനെ ചിലപ്പോഴെല്ലാം ഭംഗംവരാറുണ്ടു്. ഈ നാന്നൂറു കുടുംബങ്ങൾ ഐക്യനാടിനെ ഭരിക്കുന്നുവെന്നാണു പൊതുജനസംസാരം.

അമേരിക്കക്കു സ്വാതന്ത്ര്യം നേടിക്കൊടുത്ത ജോർജ്ജ് വാഷിംഗ്ടന്റെ സ്മാരകമായി അഞ്ഞൂറടി ഉയരമുള്ള ഒരു കരിങ്കൽസ്തംഭം ചെറിബ്ലോസം പുഷ്പങ്ങൾക്കിടയിലൂടെ കാണാമായിരുന്നു. അതിനുള്ളിലുള്ള ലിഫ്റ്റിൽ കയറി അഗ്രഭാഗത്തെത്തിയാൽ നഗരവും പരിസരങ്ങളും വിശദമായി കാണാം. പൊട്ടോമാക്ക് നദിയുടെ തീരത്തിൽ തന്നെ മാർബിൾകല്ലിൽ പണിചെയ്തിട്ടുള്ള ലിങ്കൺ സ്മാരകവും കാണാം.

ലിങ്കനാണല്ലോ അടിമകളായ നീഗ്രോവർഗ്ഗക്കാർക്കു സ്വാതന്ത്ര്യം നൽകിയതു്. ശ്രീചിത്തിരതിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടു അവർണ്ണഹിന്ദുക്കൾക്കു തിരുവിതാംകൂറിലെ ക്ഷേത്രങ്ങളിൽ പ്രവേശനം അനുവദിച്ചുകൊണ്ടുള്ള വിശ്വവിഖ്യാതമായ വിളംബരത്തോടു ലിങ്കന്റെ സ്വാതന്ത്ര്യപ്രഖ്യാപനം സാമ്യപ്പെടുത്താം. മദ്രാസിലും തിരുവനന്തപുരത്തും കടനാട്ടിലും ഉള്ള പ്രതിമകൾക്കുപുറമെ സകല പ്രജകളുടെയും ഹൃദയങ്ങളിൽ തിരുമനസ്സിലെ സ്വർണ്ണവിഗ്രഹം സ്ഥാപിച്ചിരിക്കുന്നതുപോലെ ലിങ്കന്റെ പ്രതിമ ഇല്ലാത്ത ഒരു വീടോ സ്ഥാപനമോ ഐക്യനാട്ടിൽ ഇല്ല.

പിന്നെ ഞങ്ങൾ ആർലിങ്ടൺ എന്ന സ്ഥലത്തു യോദ്ധാക്കളുടെ ശ്മശാനപ്രദേശങ്ങളിൽ ചെന്നുചേർന്നു. ഇവിടെ അനേകലക്ഷം കുരിശുകൾ നിരത്തിനിറുത്തിയിട്ടുണ്ടു്. എന്നാൽ സുപ്രസിദ്ധ നാസ്തികനായ ഇംഗർസോളിന്റെ ശവകുടീരത്തിന്മുകളിൽ ഗന്ധന്റെ സംരക്ഷണയില്ലാത്ത ഒരു ഭൂഗോളം മാത്രമാണുള്ളതു്. ഈ ശ്മശാനസ്ഥലത്തു നിന്നപ്പോൾ രാഷ്ട്രീയസ്വാതന്ത്ര്യത്തിനു രക്തബലി എത്ര അത്യന്താപേക്ഷിതമാണെന്നു് എനിക്കു മനസ്സിലായി. എന്നാൽ ഈ

ശീതാധിക്യമുള്ള ഐക്യനാടുകളിൽ വാഴ പിടിക്കാത്തതുകൊണ്ടു വെസ്റ്റിൻഡ്യൻദ്വീപുകളിലും പോർട്ടോറിക്കോമുതലായി കരിബിയൻ കടലിലുള്ള ദ്വീപുകളിലും പതിനായിരം ഏക്കർവരെ വിസ്താരമുള്ള തോട്ടങ്ങളിലാണു് പരിശ്രമശീലരായ അമേരിക്കർ വാഴ കൃഷിചെയ്യുന്നതു്. റബ്ബർ തേയില കാപ്പി എന്നിവ കൃഷിചെയ്യുംപോലെയാണു് പാശ്ചാത്യർ വാഴയും കൃഷിചെയ്യുന്നതെന്നറിയുമ്പോൾ കുടിൽ കൃഷിക്കാരായ നാം അത്ഭുതപ്പെടുമായിരിക്കും.

പച്ചവട്ടനല്ലാതെ വേറൊരു പഴം ആ നാട്ടിൽ സാധാരണമായി ഞാൻ കണ്ടിട്ടില്ല. ഇതിന്റെ രഹസ്യം കണ്ടുപിടിക്കാൻ ശ്രമിച്ചിട്ടും സാധിച്ചില്ല. എന്നാൽ നമ്മുടെനാട്ടിലെ ശീതോഷ്ണാവസ്ഥയുള്ള കരിബ്ബിയൻദ്വീപുകളിൽ ഇവിടെയുണ്ടാകുന്ന സകല ഫലമൂലാദികളും വിളയുമെന്നു പോർട്ടോറിക്കോക്കാരനായ ഒരു സ്നേഹിതനോടു സംസാരിച്ചതിൽ എനിക്കു മനസ്സിലായി. ആ ദ്വീപുകളിൽ മാവും പ്ലാവും ധാരാളമായി വളരുന്നു. ന്യൂയോർക്കിലെ സ്റ്റോറിൽ "വെസ്റ്റിൻഡീസിൽനിന്നു" എട്ടണകൊടുത്തു് ഒരു ചകിരിനാരൻ മാമ്പഴവും നാലണകൊടുത്തു് ഒരു ഏത്തപ്പഴവും ഞാൻ വാങ്ങി. എന്റെകൂടെയുണ്ടായിരുന്ന പാശ്ചാത്യവനിതക്കു കൊടുത്തപ്പോൾ അതൊന്നും അവൾക്കു അത്ര രുചിയായിതോന്നിയില്ല. ആ നാട്ടിലെ ഭൂരിപക്ഷം ജനങ്ങൾക്കും പച്ചവട്ടന്റെ രുചി മാത്രമേ പിടിക്കു എന്നായിരിക്കാം ആ ഇനം പഴം മാത്രം അവിടെ ഇറക്കുമതിചെയ്യുന്നതു്. എന്നാൽ വാഴപ്പഴങ്ങളുടെ മുഴുവൻ വിശേഷങ്ങളും പാശ്ചാത്യർക്കു് അറിയാൻപാടില്ല. അവർ ഉരുളൻകിഴങ്ങു് നുറുക്കി വറുത്തുതിന്നാറുണ്ടെങ്കിലും ഏത്തക്കാ വറുത്തതിന്റെ രുചി അറിഞ്ഞിട്ടില്ല. അവരതു കറിക്കും ഉപയോഗിക്കാറില്ല. എന്നാൽ വാഴപ്പഴം ചേർത്തു് ഐസ്ക്രീമും മററും അവർ ആസ്വദിക്കും.

വാഴപ്പഴം വിററു കോടീശ്വരനായ ഒരു വ്യാപാരി ഐക്യനാട്ടിലുണ്ടു്. കരിബിയൻ ദ്വീപുകളിൽനിന്നു വിളഞ്ഞ കുലകൾ ലക്ഷക്കണക്കിനു കയററിക്കൊണ്ടുവരുവാൻ പ്രത്യേകം സജ്ജീകരിക്കപ്പെട്ട അദ്ദേഹത്തിന്റെ പല കപ്പലുകൾ ദിവസംതോറും ന്യൂയോർക്കിൽ വന്നടുക്കുന്നു. ചുററിക്കൊണ്ടിരിക്കുന്ന ഒരു 'ബെൽററിൽ' കൂടെ കുലകൾ തൂക്കിയിട്ടു കപ്പൽ നിറയെ അണിയണിയായി അനേകലക്ഷം കുലകൾ തൂങ്ങിക്കിടക്കുന്നു. വാഴക്ക പഴുക്കാതിരിക്കുവാൻ ഈ കപ്പലുകൾ വേണ്ടപോലെ 'റിഫ്രിജിറേററു്' ചെയ്തിട്ടുണ്ടു്. അമേരിക്കയിലെത്തിയാൽ ലോറികളിൽ മൊത്തമിട്ടു് അട്ടിക്കടയിലെ അട്ടിയായിട്ടാണ മതെ



എബ്രഹാംലിങ്കൺ (110-ാം പുറം)

നിറംവീണ ഈ കലകൾ പല സ്ഥലങ്ങളിലേക്കും അയക്കുക. ഇതു വലിയ ഒരു വ്യവസായമായിരിക്കുന്നു.

വിതരണസമ്പ്രദായങ്ങളിൽ അതിവിദഗ്ദ്ധരായ അമേരിക്കരേയും നമ്മളേയും താരതമ്യപ്പെടുത്തിയാൽ എന്തു വ്യത്യാസം! മലയാളക്കരയിൽ സമൃദ്ധമായി വിളയുന്ന ഏത്തക്കായും പഴവും കഴിച്ചു സംതൃപ്തരാവാൻ കുളപ്പുറമുള്ള മദ്രാസിൽ കിട്ടിയിരുന്നില്ലെന്നു നമുക്കറിയാമല്ലോ. എന്നാൽ ഇപ്പോൾ അങ്ങോട്ടു കയറ്റി അയക്കുന്നുണ്ട്. പക്ഷെ എന്തു വലിയ വിലയാണ്! കേരളത്തിൽ കഴിച്ചു് തള്ളുന്ന വിലയുള്ള കൈതച്ചക്കയല്ല മദ്രാസിൽ പറ്റുന്നവരെ വിലയുള്ളതല്ലാ. വിതരണസമ്പ്രദായം ഒന്നുകൂടി കാര്യക്ഷമതയോടെ നിർവ്വഹിക്കുമാണെങ്കിൽ വില കുറയുകയും തന്നിമിത്തം ആവശ്യക്കാർ വളരെ വർദ്ധിക്കയും ചെയ്യുമെന്നതിനു സംശയമില്ല. കേരകൃഷിയുടെ കാര്യംതന്നെ ഒന്നാലോചിക്കുക. കേരളത്തിന്റെ പേരുകൊടുത്തതും നമ്മുടെ നിലനിൽപിനു് അത്യന്താപേക്ഷിതവുമായ നാളികേരം വേണ്ടപോലെ ഇൻഡ്യയിൽതന്നെ പ്രചാരമായിട്ടില്ല. പഞ്ചാബ് സിൻഡ് മധ്യനാട്ടുകൾ എന്നീ സ്ഥലങ്ങളിൽ ജനങ്ങൾ തേങ്ങ കണ്ടിട്ടുകൂടിയില്ലത്രേ! ഉന്നതവിദ്യാഭ്യാസം സിദ്ധിച്ച ഒരു പഞ്ചാബി, ബോംബെയിലുള്ള അപ്പോളോബന്ദർ ക്രാഫോഡ് മുതലായ സ്ഥലങ്ങളിൽ കോഴിക്കോട്ടുകാരായ മാപ്പിളമാർ നടന്നു വിൽക്കുന്ന 'നാരിയൽ' (കരിക്ക്) കണ്ടു് അതെന്താണെന്നു് എന്നോടു ചോദിക്കയുണ്ടായി. കല്യാണം മുതലായ മഹോത്സവങ്ങളിൽമാത്രം താംബൂലാദികളുടെ കൂട്ടത്തിൽ കൊടുക്കുന്ന കൊപ്രാക്കഷണമല്ലാതെ അദ്ദേഹം ഒരു മുഴുവൻ തേങ്ങ കണ്ടിരുന്നില്ല. എളുപ്പം കേടുവരാത്ത നാളികേരം ഈ പ്രദേശങ്ങളിൽ പ്രചരിപ്പിക്കാത്തതു കേരളീയരുടെ പ്രയത്നക്കുറവുകൊണ്ട് അല്ലെങ്കിൽ മറെറന്തുകൊണ്ടാണ്.

പാശ്ചാത്യരാജ്യങ്ങളിൽ തേങ്ങാപ്പീര ഉപയോഗിച്ചു പല പലഹാരങ്ങളും പാകം ചെയ്യുന്നുണ്ട്. ഒരുവിധം വളരെ തേങ്ങാപ്പീര നാലണ വിലയുള്ള ചെറിയ തകരങ്ങളിൽ വാങ്ങാൻകിട്ടും. നാം അപ്പഴപ്പോൾ ചിരണ്ടിയെടുക്കുന്ന തേങ്ങാപ്പീരയുടെ രുചിയൊന്നും അതിനില്ലാതിരുന്നിട്ടും അവർ അതു് അതിവിശേഷമായി കരുതിവരുന്നു. മുൻപറഞ്ഞ വെസ്റ്റ് ഇൻഡ്യൻദ്വീപുകൾക്കുപുറമെ ഐക്യനാടിന്റെ ദക്ഷിണപ്രാന്തങ്ങളിലുൾപ്പെട്ട ഫ്ളോറിഡയിലും ശാസ്ത്രീയസഹായത്താൽ വളരെ ചുരുക്കമായി നാളികേരകൃഷി ആരംഭിച്ചിട്ടുണ്ട്. അമേരിക്കയുടെ

തങ്ങൾ തമ്മിൽ ഈ കാൎയ്യങ്ങളെക്കുറിച്ചു സംസാരിക്കയുണ്ടായി. ഈന്ത കാരയ്ക്ക നാരങ്ങ ആപ്രിക്കോട്ട് മുതലായ പഴങ്ങൾ ഉണക്കി ഈ നാട്ടിൽ വരുന്നതുപോലെ ഏത്തക്ക മാങ്ങ ചക്ക മുതലായി നമ്മുടെ നാട്ടിൽ സുലഭമായുണ്ടാകുന്ന മററു പഴങ്ങളും ശുദ്ധമാക്കി ഉണക്കിയോ വരട്ടിയോ ജാമാക്കിയോ "തകര"പ്പെട്ടിയിലോ അയച്ചാൽ നല്ല ചെലവുണ്ടാകുമെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. അമേരിക്കയിൽ കശു(പറങ്കി)അണ്ടിക്ക റാത്തലിന് ഒരു രൂപ വിലയുണ്ട്; എന്നാൽ ഇവിടെ കിട്ടുന്നതിന്റെ ഗുണമൊന്നുമില്ല. അതാവതു് ഉപ്പിൽ വറുത്തെടുക്കിയതാവുകയുള്ളൂ. കപ്പലണ്ടിക്കും അവിടെ ധാരാളം ചെലവുണ്ട്. ചെറിയ കടലാസ്സുകൂടുകളിലിട്ട് കൂടൊന്നിനു രണ്ടണ വിലയ്ക്കു, കപ്പലണ്ടിയും കശുഅണ്ടിയും അവിടെ റോഡുകളിൽ വിൽക്കാൻകൊണ്ടുനടക്കുന്നതു കാണാം.

ഒരുകാലത്തു കാലിഫോർണിയായിൽ സുലഭമായുണ്ടാകുന്ന മധുരനാരങ്ങക്കു ചെലവും വിലയുമില്ലാതായപ്പോൾ അവർ അതു പരിഹരിക്കുവാൻ പ്രയോഗിച്ച മാൎഗ്ഗങ്ങൾ നമുക്ക് അനുകരണീയമാകുന്നു. കാലിഫോർണിയായുടെ കൃഷിപരമായ ചരിത്രം രസാവഹമാണ്. വെറും ചതുപ്പുനിലമായിക്കിടന്നിരുന്ന ഈ പ്രദേശങ്ങൾ അമേരിക്കരുടെ നിരന്തരപരിശ്രമത്താൽ ഏററവും ഫലവത്തുള്ളതും നേത്രാനന്ദകരവുമായ ഒരു ഉദ്യാനമായി രൂപാന്തരപ്പെട്ടു. ഇപ്പോൾ മധുരനാരങ്ങ ഗ്രേപ്പ്ഫ്രൂട്ട് ചെറുനാരങ്ങ പെയർസ് മുതലായവകൊണ്ടു നിറഞ്ഞ തോട്ടങ്ങൾ പ്രകൃതിദേവിയുടെ വിളനിലമായിശോഭിക്കുന്നു. തണുപ്പേറാതെയും വലിയ വെയിലില്ലാതെയും ശരിയായ ശീതോഷ്ണാവസ്ഥയുള്ള കാലിഫോർണിയാ ഈ കൃഷികൾക്ക് ഏററവും യോജിച്ചതാണ്. ഇപ്പോൾ ഇതിനെല്ലാംപുറമേ സിനിമാതാരങ്ങളും അതിനെ ജാജ്വല്യമാനമാക്കിത്തീൎത്തിട്ടുണ്ടല്ലോ.

മധുരനാരങ്ങക്കൃഷി വൎദ്ധിച്ചതോടുകൂടി അതിന്റെ വിലയും ക്രമേണ കുറയാൻ തുടങ്ങി. അപ്പോൾ പരസ്പരസഹായസംഘങ്ങൾ സ്ഥാപിച്ച് ഈ നഷ്ടം ലഘൂകരിക്കാൻ തോട്ടക്കാർ പ്രയത്നിച്ചു. എല്ലാ മധുരനാരങ്ങക്കൃഷിക്കാരും ഈ സംഘത്തിൽ ചേൎന്ന് അവരുടെ തോട്ടങ്ങളിലുണ്ടാകുന്ന നാരങ്ങ സംഘമാഫീസിലേല്പിച്ച്, ഒന്നായിക്കൂട്ടി ശരിയായരീതിയിൽ തരംതിരിച്ചു വിററ് തരവും എണ്ണവുമനുസരിച്ചു കൎഷകൎക്കു വിലകൊടുത്തുവന്നു. യോജിച്ചു നടത്തുന്ന ഈ സമ്പ്രദായംകൊണ്ട് അവൎക്കു മത്സരമില്ലാത്ത ഒരു കമ്പോളനിരക്കു വരുത്തുവാൻ

നിഷ്പ്രയാസം സാധിച്ചു. കാലിഫോർണിയായിലെ മധുരനാരങ്ങ പരസ്പരസഹായസംഘം ആ നാട്ടിലെ സ്വാധീനതയും ധനപ്രാബല്യവുമുള്ള ഒരു പ്രധാനസംഘമായി ഇന്നും മാതൃകാരീതിയിൽ കാര്യം നടത്തിവരുന്നു. ഏകദേശം ഈ രീതിയിൽത്തന്നെ ചേർത്തല മുതലായ സ്ഥലങ്ങളിൽ പ്രചാരത്തിലിരിക്കുന്ന കൈതച്ചക്കവ്യവസായം എന്തുകൊണ്ടു് അഭിവൃദ്ധിപ്പെടുന്നില്ല ? ബറോഡ ദ്വീപിലുള്ള കർഷകർ സംഘടനമൂലം സാധിക്കുന്നതു, വിദ്യാഭ്യാസം കൂടുതലുണ്ടെന്നു സ്വയം പ്രശംസിക്കുന്ന മലയാളികൾക്കു് എന്തുകൊണ്ടു സാധിച്ചുകൂടാ?

കാലിഫോർണിയായിലെ പരസ്പരസഹായസംഘത്തിന്റെ പ്രവർത്തനരീതി ഏററവും വിപുലമാണു്. അവർ മധുരനാരങ്ങക്കു ചെലവു വർദ്ധിപ്പിക്കാൻ പല ഗവേഷണങ്ങളും പരിശ്രമങ്ങളും ചെയ്തു. അതു പിഴിഞ്ഞു നീരാക്കി കുപ്പിയിലാക്കി വില്പനതുടങ്ങി. അമേരിക്കയിലെങ്ങും നാരങ്ങാനീരു വില്പനയ്ക്കുള്ള കടകൾ സ്ഥാപിച്ചു. മധുരനാരങ്ങയുടെ വിവിധവിശേഷങ്ങളെയും വിററമിൻ ഫലങ്ങളെയുംപററിയുള്ള വിവരങ്ങൾ ആകർഷകങ്ങളായ ചിത്രങ്ങളടങ്ങിയ പരസ്യപത്രങ്ങൾ കൊണ്ടു് ആ നാടെല്ലാം നിറച്ചു. മധുരനാരങ്ങ തിന്നാൽ ആരോഗ്യം വർദ്ധിക്കും, സ്ത്രീകളുടെ അധരം മനോഹരത്തിൽ ചുവപ്പാകും, നവയൗവനം തുളുമ്പുന്ന ചൈതന്യം ലഭിക്കും എന്നിങ്ങനെ നോക്കുന്നിടത്തെല്ലാം രേഖപ്പെടുത്തിയതിന്റെ ഫലമായി അതിന്റെ ചെലവു് ആയിരക്കണക്കിനു വർദ്ധിച്ചു.

മേൽവിവരിച്ച പരസ്പരസഹായസംഘത്തിന്റെ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്ന ഗവേഷണങ്ങളുടെ ഫലമായി കുരുവില്ലാത്ത ഒരു പുതിയ മാതിരി മധുരനാരങ്ങ സൃഷ്ടിച്ചിരിക്കുന്നു! "സൺ കിസ്സ്ഡ്"—സൂര്യനാൽ ചുംബിക്കപ്പെട്ട—എന്ന സുന്ദരനാമം അതിനു കൊടുത്തിരിക്കുന്നു. സാധാരണ നാരങ്ങയെ അപേക്ഷിച്ചു് ഇതിന്റെ സ്വാദു് ഒരു മുഴുപ്പുണ്ടു്. കുരുവില്ലെന്നുള്ളതിന്റെ അടയാളമാണിതു്. ല്യൂതർബർബാങ്കു് എന്ന കൃഷിശാസ്ത്രജ്ഞൻ ഇതുമാതിരി പല അത്ഭുതങ്ങളും സാധിച്ചിട്ടുണ്ടു്. പുതിയ തരത്തിലുള്ള പഴങ്ങൾ കൃത്രിമമായി സൃഷ്ടിക്കുന്നതിൽ പ്രത്യേക വാസനയുള്ള ഒരു ഗവേഷകനാണിദ്ദേഹം. മധുരനാരങ്ങയും ചെറുനാരങ്ങയുംകൂടി ഒട്ടിച്ചു ബംബ്ളിമൂസ് നാരങ്ങയുടെ വലു

സദാ മന്ദസ്മിതംതൂകി ഭാരതീയരായ ഞങ്ങളെ പ്രോത്സാഹിപ്പിച്ചിരുന്ന ആ അധരങ്ങൾ ഇതാണ്ടു നിശ്ശബ്ദമായി. അവരുടെ രണ്ടു സഹോദരിമാരും ഒരു സഹോദരനും ദുഃഖപരവശരായ നിശ്ശബ്ദതയോടെ ആ മുറിയിൽ ഇരിക്കയല്ലാതെ ഉറക്കെ കരയുകയോ നെഞ്ചത്തടിക്കയോ ചെയ്യുന്നില്ല. പാശ്ചാത്യക്കു ബന്ധുസ്നേഹം ഇല്ലെന്നു വരുമോ? അല്ലാ, മനുഷ്യസമുദായത്തിൽപ്പെട്ട അവരുടെ കാമക്രോധാദിവികാരങ്ങൾ നമ്മുടെതിൽനിന്നു വ്യത്യാസപ്പെട്ടതാ? ഭാരതീയരായ നാം ഋഷിസന്താനങ്ങളും തത്വജ്ഞാനികളുമാണെന്നു സ്വയം പ്രശംസിക്കുന്നുണ്ട്. എന്നാൽ മരണത്തിൻമുൻപിൽ നമ്മെക്കാൾ കൂടുതൽ ഭീരുതകാണിക്കുന്ന വേറൊരു വർഗ്ഗമില്ല. പാശ്ചാത്യരാകട്ടെ, മരണത്തെ ജീവിതയാത്രയിലെ ഒരു രംഗമായി മാത്രം കരുതി അതിനെ സധൈര്യം അഭിമുഖീകരിക്കുന്നു. സ്ത്രീപുരുഷഭേദമെന്യേ മരണഭയമില്ലാത്ത വെള്ളക്കാർ ആകാശവിമാനത്തിലോ മോട്ടോർകാറിലോ മണിക്കൂറിൽ നാനൂറു നാഴികവീതം ഓടിക്കുവാനോ, വിമാനത്തിലിരുന്നു തകിടംമറിയുവാനോ, വനാന്തരങ്ങളിലൂടെ സമുദ്രഗർഭത്തിലൂടെ ഏകാകിയായിറങ്ങി മരണത്തെ വെല്ലുവിളിക്കുവാനോ ഒരു പ്രയാസവുമില്ല. നമ്മുടെ നാട്ടിലാകട്ടെ ഒരു കുട്ടി മരത്തിന്മേൽ കയറിയാൽ അവന്റെ മാതാപിതാക്കന്മാർ കൂട്ടുന്ന ബഹളം എന്തായിരിക്കും. ഇതുകൊണ്ടാണ് നാം ചിരകാലം അടിമകളും വെള്ളക്കാർ ഭൂലോകം മുഴുവൻ പിടിച്ചടക്കി ഭരിക്കുന്ന വീരധീരന്മാരുമായിരിക്കുന്നതു്.

പാശ്ചാത്യർ തങ്ങളുടെ ദുഃഖത്തെ കറുത്ത വസ്ത്രത്താലാണ് ലോകരെ അറിയിക്കുന്നതു്. ഇതു് ഒരു കൃത്രിമദുഃഖമായി നമുക്കു തോന്നിയേക്കാം. വസ്ത്രത്തിനടിയിൽ ഇവർക്കു ദുഃഖമില്ലേ? ഗൌരവപൂർണ്ണമായ അവരുടെ ധർമ്മബോധം നാം തെറ്റിദ്ധരിക്കുന്നതു ന്യായമാണോ?

ആ നാട്ടിലെ നിയമമനുസരിച്ചു മരിച്ച ആരും സ്വാഭാവികമായി മരണമടഞ്ഞതാണെന്നു് ഡാക്ടർ സാക്ഷ്യപ്പെടുത്തിയതിനുശേഷമേ അവസാനകർമ്മങ്ങൾ ചെയ്യൂ. വിഷംകൊടുത്തും വെട്ടിക്കൊന്നും മറ്റും അപമൃത്യുഅടയുക ആ നാട്ടിൽ അസാധാരണമല്ലാത്തതുകൊണ്ടായിരിക്കാം ഈ നിയമം നടപ്പിൽ വന്നിരിക്കുന്നതു്. ശവത്തിൽനിന്നു കൃമികളോ അണുക്കളോ വായുമണ്ഡലത്തിൽ വ്യാപിക്കാതിരിക്കാൻ കരുതിവെച്ചതിന്റെ ഫലമായി ആ സ്ത്രീയുടെ മുഖം ഒരു മഞ്ഞ നിറം പൂണ്ടിരുന്നു. തണുപ്പുരാജ്യങ്ങളിൽ നമ്മുടെ നാട്ടിലെപ്പോലെ ശവം ക്ഷണത്തിൽ ജീർണ്ണിക്കയില്ല.



ഫ്ളോറിഡായിലെ തെങ്ങുകൾ (113-ാം പുറം)





ജൎമ്മനിയിലെ ഒരു ഗ്രാമം

ക്രിസ്തീയ ശവക്കോട്ടകൾ വൃക്ഷലതാദികളാൽ അലങ്കരിക്കപ്പെട്ടവയാകുന്നു. എന്നാൽ അവിടെയെങ്ങും മൃത്യുവിന്റെ വിജയധ്വജവും ക്രിസ്ത്യാനിക്ക പാപമോചനസൂചകവുമായ കരിങ്കുരിശുണ്ടായിരുന്നില്ല. സമാധാനപരമായ ശാന്തിമാത്രമാണ് അവിടെ പരിലസിച്ചിരുന്നത്.

ആ സൌധത്തിലെ ഒരു ചെറിയ ഹാളിൽ ശവപ്പെട്ടി വെയ്ക്കപ്പെട്ടു. ഈ ഹാൾ നാനാജാതിമതസ്ഥരുടെ ആവശ്യവും സൌകര്യവുമനുസരിച്ച് ക്രിസ്തീയദേവാലയമായിട്ടോ യഹൂദരുടെ സിനഗോഗായിട്ടോ ഹിന്ദുക്ഷേത്രമായിട്ടോ ഉപയോഗിക്കാം. പരേതരുടെ ജീവിതചരിത്രത്തെ പ്രശംസിച്ചു പ്രസംഗിക്കുന്നതിനു അവിടെ ഒരു പീഠമുണ്ട്. നമുക്കിഷ്ടമുള്ള ഗീതങ്ങൾ കൊടുത്താൽ നവ ഒരു ഇലക്ട്രിക്ക് ഓർഗനിൽ പരസഹായംകൂടാതെ ഭംഗിയായി സ്വയം പാടിക്കൊള്ളും. ഇത്തരം പാട്ടുകൾ കടലാസിൽ കുത്തി ദ്വാരമാക്കിയാണ് അടിച്ചുവരുന്നത്. ആ കടലാസ്സ് ഓർഗനിൽ ഒരുവശത്തു നിക്ഷേപിച്ചാൽ അദൃശ്യനായ ഒരു വിദഗ്ദ്ധൻ അതെല്ലാം കൊട്ടിപ്പാടുന്നത് എന്തൊരത്ഭുതം! അതിനുശേഷം പൂമാലകളാൽ നിറഞ്ഞ ആ ശവപ്പെട്ടി ഇറക്കിവെച്ചപ്പോൾ അവിടെ കൂടിയിരുന്ന വൈദികരായ ഹിന്ദുസ്വാമിയും യഹൂദറബ്ബിയും പരേതയുടെ ആത്മാവിന്റെ നിത്യശാന്തിക്ക് ഓരോ പ്രാർത്ഥന അർപ്പിച്ചു. ഒരു വിശേഷംകൂടി പറയുമാണെങ്കിൽ സ്നേഹിതന്റെ നിലയിൽ ഒരു ക്രിസ്തീയപുരോഹിതനും അവിടെ സന്നിഹിതനായിരുന്നു. അദ്ദേഹമാണ് പ്രസംഗം നടത്തിയത്. ഹിന്ദു-യഹൂദ-ക്രിസ്തീയവൈദികന്മാരാൽ അന്തിമകർമ്മങ്ങൾ നടത്തപ്പെട്ട ഒരാത്മാവിനു മോക്ഷം കിട്ടുമെന്നുള്ളതിൽ സംശയമില്ല. നമ്മുടെനാട്ടിൽ മരണസമയത്തെങ്കിലും ഇങ്ങിനെ ഒരു ജാതീയൈക്യം കാണാൻ എത്രനാൾ കാക്കണം? ഇംഗ്ലണ്ടിലും അമേരിക്കയിലുമുള്ള ആളുകൾ ജാതിമതവ്യത്യാസങ്ങളെ സംബന്ധിച്ചു വളരെ വിശാലമനസ്കരാകുന്നു. അയിത്തമുള്ളകാലത്തോളം ഇത്തരം സൌഹാർദ്ദം നമുക്കു സാദ്ധ്യമല്ല.

താൽമൂദ് എന്ന യഹൂദമതഗ്രന്ഥം വായിച്ചു റബ്ബി പ്രാർത്ഥിച്ച ശേഷം സ്വാമി ഈശാവാസ്യോപനിഷത്തിൽനിന്ന് ഒരു പ്രാർത്ഥന ചൊല്ലി അതു് ഇംഗ്ലീഷിൽ തർജ്ജമചെയ്തു.

അസതോ മാ സദ് ഗമയ!
തമസോ മാ ജ്യോതിർഗ്ഗമയ!
മൃത്യോർമ്മാ അമൃതം ഗമയ!

ങ്ങിവഴിക്കു് ഇതിന്റെ പകുതി സമയംമതി. എന്നാൽ അമേരിക്കരെ പൊതുവെ പുച്ഛമുള്ള ഷാ അവരുടെ രാജ്യത്തുകൂടെ യാത്രചെയ്യുകയില്ലെന്നു തീരുമാനിച്ചു. പലേടത്തും പ്രസംഗത്തിനും സ്വീകരണത്തിനും മററും ക്ഷണം കിട്ടിയിട്ടും അതെല്ലാം അദ്ദേഹം നിരസിക്കുകയാണുണ്ടായതു്. അമേരിക്കർ ദ്രവ്യാസക്തിയിൽ മുഴുകിയ ഒരുതരം അന്ധബധിരന്മാരാണെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം; കാലിഫോർണിയായിൽ എത്തിയപ്പോൾ കൊളമ്പിയാസർവ്വകലാശാലയിലെ പണ്ഡിതന്മാരും അമേരിക്കയിലെ മററു മഹാശയന്മാരുംകൂടി അദ്ദേഹം ന്യൂയോർക്കിൽവെച്ചു് ഒരു പ്രസംഗം നടത്തണമെന്നും യാത്രച്ചെലവു മുൻകൂട്ടി അയച്ചുകൊടുക്കാമെന്നും കമ്പിമുഖേന അറിയിച്ചു. ഉടനെ മറുപടിക്കമ്പി കിട്ടി: "ഞാൻ അമേരിക്കയിൽ ഒരു പ്രസംഗമേ ചെയ്യാൻ ഉദ്ദേശിക്കുന്നുള്ളൂ. അതു ന്യൂയോർക്കിൽവെച്ചുതന്നെ. എന്റെ പേരുംപറഞ്ഞു നിങ്ങൾ സാധിക്കുന്നേടത്തോളം പണം വാരിക്കൊള്ളുക. എനിക്കു് ഒരു കാശും വേണ്ടാ."

ഇപ്പോഴത്തെ ജോർജ്ജ് ചക്രവർത്തിതിരുമേനിയും എലിസബെത്തു് ചക്രവർത്തിനി തിരുമേനിയും ഈയിടെ അമേരിക്കാ സന്ദർശിച്ചപ്പോൾ പരസ്യമായ ഒരു യോഗത്തിൽ സന്നിഹിതരാകയും പ്രസംഗിക്കയും ചെയ്തതു് എന്റെ പഴയ സർവ്വകലാശാലയായ കൊളമ്പിയായിൽവെച്ചായിരുന്നു എന്നതു് ഈയവസരത്തിൽ പ്രസ്താവയോഗ്യമാണ്.

ഗ്രന്ഥകാരനായ ഷാക്കു് പ്രസിദ്ധീകരണക്കമ്പനിക്കാർ വാരിക്കോന്നിട്ടു് ഒരു പവൻവീതമാണത്രെ പ്രതിഫലം നൽകുന്നതു്. എന്നാൽ ഉദ്ദേശം ഒരുലക്ഷംരൂപ വിലവരുന്ന നോബൽസമ്മാനത്തെ അദ്ദേഹം ഒരു കൂസലുംകൂടാതെ നിരസിക്കുകയാണുണ്ടായതു്. പുസ്തകമെഴുതി അദ്ദേഹം ഒരു കോടീശ്വരനായിച്ചമഞ്ഞിരിക്കണം. എന്നാൽ ഈ ധനമെല്ലാം എന്തുചെയ്തിരിക്കുന്നു? ഒരു സന്താനമില്ലാത്ത അദ്ദേഹം ധനമെല്ലാം എങ്ങിനെ ചെലവാക്കുന്നു? ധർമ്മവിഷയങ്ങൾക്കു വല്ലതും ചെലവാക്കിയതായി ഞാൻ വായിച്ചിട്ടില്ല. പല കമ്പനികളിലും അദ്ദേഹത്തിന്നു ഷെയറുകളുണ്ടു്. മനസ്സാക്ഷിയുള്ള ഒരു സമത്വവാദിക്കു ഇതു യോജിച്ച പ്രവൃത്തിയാണോ? ഈ പ്രശ്നങ്ങൾക്കെല്ലാം ശരിയായ ഉത്തരം "മുതലാളിത്തം സമത്വവാദിത്വം" എന്ന സദ്ഗ്രന്ഥത്തിൽ അദ്ദേഹം പ്രതിപാദിച്ചിട്ടുണ്ടു്. ഭിക്ഷകൊടുക്കുന്നതിലും ധർമ്മംചെയ്യുന്നതിലും സമത്വവാദികൾക്കു വിശ്വാസമില്ല. സമ്പാദിച്ചതെല്ലാം ധർമ്മം കൊടുത്തുതീർക്കുന്നതു ബുദ്ധിശൂന്യന്റെ പ്രവൃത്തിയാണു്. ദാരിദ്ര്യം ഉന്മൂ

നടത്തുന്നതിനു മഹാത്മാഗാന്ധിക്കു പത്തുലക്ഷംരൂപാ കൊടുക്കാൻ ഒരു കമ്പനി തയ്യാറായിരുന്നെങ്കിലും അദ്ദേഹം അതു സ്വീകരിച്ചില്ല.

വേനല്ക്കാലത്താണു് ഈ പ്രാസംഗികന്മാർ ഇളകിവരുന്നതു്. വെത്സ്, ചെസ്റ്റർട്ടൺ, ആർനോൾഡ് ബെന്നററ്, ഹക്സ്ലി മുതലായ ഇംഗ്ലീഷ് സാഹിത്യകാരന്മാർ അമേരിക്കയിൽ വന്നു പ്രസംഗംചെയ്തു പ്രതിവർഷം ഒട്ടധികം പണവുംകൊണ്ടു മടങ്ങുക പതിവുണ്ടു്. മിസ്സിസ്സ് ആനിബെസൻറ് പ്രസംഗമൊന്നിനു പതിനായിരംരൂപാ പ്രതിഫലം വാങ്ങിയിരുന്നുവത്രേ. ന്യൂയോർക്കിൽവെച്ചു ഞാൻ ഇത്തരം പല വാദപ്രതിവാദങ്ങളും കേൾക്കാൻ പോയിരുന്നു. ചുരുങ്ങിയ നിരക്കു് ഒരു ഡോളറാണു്. ഇക്കൂട്ടത്തിൽ "ഈശ്വരൻ ഉണ്ടോ ഇല്ലയോ?" എന്നു് ആസ്തികനായ ചെസ്റ്റർട്ടണും, നാസ്തികനും ക്രിമിനൽ അഭിഭാഷകപ്രമാണിയുമായ ഡാറോവും തമ്മിലുണ്ടായ ഒരു വാദപ്രതിവാദത്തിൽ ഞാൻ സന്നിഹിതനായിരുന്നു. ചെസ്റ്റർട്ടൻെറ നീണ്ട തലമുടിയും കടവയറും ഫലിതവിലാസവും ഒന്നു പ്രത്യേകംതന്നെ. അദ്ദേഹത്തിൻെറ യുക്തികളെക്കാൾ പ്രസംഗമാണു് കൂടുതൽ മോഹനമായി എനിക്കു തോന്നിയതു്.

ഡാറോ എഴുന്നേററു മുകളിലേക്കുനോക്കി "ഈശ്വരനെന്നൊരാൾ ഉണ്ടെങ്കിൽ എന്നെ ഇപ്പോൾ ഇടിവെട്ടിക്കൊല്ലട്ടെ, വേണ്ടാ, എന്നെ ഒന്നു ഇടിക്കട്ടെ!" എന്നു വെല്ലുവിളിച്ചു.

അമേരിക്കയിൽ മതപ്രാസംഗികന്മാരുടെ കൂട്ടത്തിൽ അഗ്രഗണ്യരായി കരുതപ്പെടുന്നതു ഫോസ്ഡിക്, ഹോംസ്, സ്റ്റീഫൻ വൈസ് എന്നിവരാകുന്നു. ഫോസ്ഡിക്കിനു നല്ലൊരു ശമ്പളംകൊടുത്തു റോക്ഫെല്ലർ തൻെറ ഒരു പള്ളിയിൽ വൈദികനായി നിയമിച്ചിരിക്കയാണു്. ഹോംസാകട്ടെ സ്വന്തം ഒരു ദേവാലയം സ്ഥാപിക്കയും മററു ക്രിസ്തീയപള്ളികളെ അപേക്ഷിച്ചു വേദപുസ്തകത്തിനു പുറമേ രാമായണം ഖുറാൻ മുതലായ മററു മതഗ്രന്ഥങ്ങളിൽനിന്നു പ്രധാന ഭാഗങ്ങൾ വായിച്ചു സദസ്യരെ ഉപദേശിക്കുകയും ചെയ്തുവരുന്നു.

ഭാരതീയരിൽ ചിലർക്കും ഇങ്ങനെ പ്രസംഗിച്ചു പണംസമ്പാദിക്കാൻ സാധിക്കുന്നുണ്ടു്. ഇന്ത്യയിൽനിന്നു വിശ്വഭാരതിക്കു വേണ്ടപണം ലഭിക്കാത്തതുകൊണ്ടു മഹാകവി ടാഗോർ യൂറോപ്പിലും അമേരിക്കയിലും നടന്നു യാചിക്കേണ്ടിവന്നു. പ്രസംഗംചെയ്തും ഗീതാഞ്ജലിയിലെ ഗാനങ്ങൾ പാടിയും വേണ്ടുന്ന ധനം അദ്ദേഹം നേടി. ആ സന്ദർഭങ്ങളിൽ

ടിക്കററിന് എഴുപത്തഞ്ചുരൂപായായിരുന്നു നിരക്ക്. ആധുനികപ്രവാചകന്മാരിൽ അഗ്രഗണ്യനായ ടാഗോർ ഇങ്ങനെ ഒരവസരത്തിൽ ന്യൂയോർക്കിൽവെച്ചു വിഖ്യാത രാഷ്ട്രീയഗാനമായ "ജനഗണമന" ആദ്യം ബംഗാളിയിലും പിന്നീട് അതിൻെറ പരിഭാഷ ഇംഗ്ലീഷിലും ചൊല്ലിയതു് ഏററവും ഹൃദയാവർജ്ജകമായിരുന്നു. നിണ്ടു നരച്ച താടിയോടുകൂടിയ മഹാകവിയെ കാണുമ്പോൾ ക്രിസ്ത്യാനികളുടെ വേദപുസ്തകത്തിൽനിന്നു ജീവനോടെ ഇറങ്ങിവന്ന ഋഷീശ്വരന്മാരിൽ ഒരാളാണോ അദ്ദേഹം എന്നു് അമേരിക്കർക്കു തോന്നാറുണ്ട്.

പലപ്രസംഗങ്ങളും കേൾക്കാൻപോയകൂട്ടത്തിൽ ഒരിക്കൽ സമഷ്ടിവാദികളുടെ യോഗത്തിലും ഞാൻ സന്നിഹിതനായി. അവിടെ കൂടിയിരുന്നവരിൽ മിക്കവരും റഷ്യക്കാരായ യഹൂദരായിരുന്നു. ഈ യോഗസ്ഥലങ്ങളിലെല്ലാം വലിയ ശബ്ദവും ലഹളയും തന്നെ. ഹാളിൽ പ്രവേശിച്ച ഉടനെ സമഷ്ടിവാദിനികളായ യുവതികൾ പുഞ്ചിരിതൂകി സ്വീകരിച്ചു, തങ്ങളുടെ കയ്യിലുള്ള പുഷ്പങ്ങളിലൊന്നു നാലണക്കു വാങ്ങാൻ നിർബ്ബന്ധിച്ചു. ഞാൻ അപ്രകാരം ചെയ്തു. പത്തടിവെക്കുന്നതിനു മുമ്പു വേറൊരുസംഘം യുവതികൾ തൊഴിലാളികളുടെ പ്രത്യേക വർത്തമാനപ്പത്രങ്ങളുമായി അടുക്കലെത്തി. അതും നാലണകൊടുത്തു ഞാനൊന്നു വാങ്ങി കക്ഷത്തിലാക്കി. ഇതു കഴിഞ്ഞപ്പോഴേക്കും മുതലാളിത്തത്തെ ധ്വംസനംചെയ്യുന്ന ചെറിയ ലഘുലേഖനങ്ങളും പുസ്തകങ്ങളുമായി വേറൊരുകൂട്ടം യുവതികൾ പാഞ്ഞെത്തി. പിന്നീട് ഒരാൾ റഷ്യൻഭാഷയിൽ കടിച്ചുകീറി പ്രസംഗിച്ചു. എനിക്ക് ഒരക്ഷരം മനസ്സിലായില്ല. ഉടനെ ഒരു പിരിവുനടത്തി. പിന്നെ ഒരു നൃത്തം. കുറെ കാപ്പിരി സമഷ്ടിവാദികൾ മദാമ്മമാരുടെകൂടെ നൃത്താടിയിരുന്നു. കാപ്പിരികൾ സമഷ്ടിവാദസംഘങ്ങളിൽ അംഗങ്ങളാകുന്നതു് ഇത്തരം വിനോദങ്ങൾക്കാണെന്നു പറയപ്പെടുന്നു. നിണ്ടുനിന്ന പല റഷ്യൻ പ്രസംഗങ്ങൾക്കുശേഷം "ദി ഇൻറർനാഷനൽ" എന്ന വിപ്ലവഗാനം പാടി അന്നത്തെ യോഗം അവസാനിച്ചു.

ചിലർ റേഡിയോപ്രസംഗം നടത്തിയും പണം സമ്പാദിക്കുന്നു. എന്നാൽ ഇപ്രകാരമുള്ള പ്രസംഗങ്ങൾ മിക്കവാറും രാഷ്ട്രീയപ്രശ്നങ്ങളെക്കുറിച്ചായിരിക്കും. തിരഞ്ഞെടുപ്പു സമീപിക്കുമ്പോഴാണ് റേഡിയോയിലൂടെ ഇടിനാദംപോലെ കാഹളധ്വനികൾ മുഴങ്ങിവരുന്നതു്. പക്ഷവാതരോഗിയായ പ്രസിഡൻറ് "റൂസ്വെൽററ്" ചുരുക്കമായേ യോഗങ്ങളിൽ സന്നിഹിതനായി പ്രസംഗം നടത്താറുള്ളൂ. എന്നാൽ അദ്ദേ

വേറൊരവസരത്തിൽ റേഡിയോയിലൂടെ ആശീർവ്വാദം നൽകുവാനുള്ള ഭാഗ്യവും എനിക്കുണ്ടായി. പല രാജ്യങ്ങളിലെയും വിവാഹകർമ്മങ്ങളും ആഘോഷങ്ങളും നടത്തി ഒടുവിൽ ഒരു ഹിന്ദുപുരോഹിതൻ ദമ്പതിമാക്കു നൽകുന്ന ആശീർവ്വാദം ഞാൻ നടത്തണമെന്ന് ഒരു കമ്പനി എന്നോടാവശ്യപ്പെട്ടു. ചൈന, ജപ്പാൻ, ഇറ്റാലി, സ്പെയിൻ, ഹാവായി മുതലായ രാജ്യങ്ങളിലെ വിവാഹരീതികൾ മനോഹരമായി വർണ്ണിച്ചശേഷം ഹിന്ദുപുരോഹിതനായ എന്റെ മംഗളാശംസ ഇംഗ്ലീഷുമട്ടിൽ നിറുത്തി നിറുത്തി ഇപ്രകാരം പറഞ്ഞു നിർവ്വഹിച്ചു: "ഈ—നവഃ—ദമ്പതി—മാക്ക്—സർവ്വ—മംഗള—ങ്ങളും—സുഖം—സിദ്ധിച്ചു—കൊള്ളു—ന്നു. ഓം—ശാ—ന്തി—ശാ—ന്തി." അവർ എനിക്കു മുപ്പതു ഡോളർ പാരിതോഷികം തന്നു. സംസ്കൃതമായ എന്റെ ആശീർവ്വാദം റേഡിയോയിൽ കേട്ട അമേരിക്കയിൽ പലരും—പ്രത്യേകിച്ചു സ്ത്രീകൾ—"നിങ്ങളുടെ സംസ്കൃതഭാഷ ഞങ്ങൾക്കു മനസ്സിലാകുന്നില്ലെങ്കിലും ഹിന്ദുക്കളുടെ പുരാതനമായ ആശീർവ്വാദം വളരെ പ്രൗഢഗംഭീരം തന്നെ" എന്നു പറഞ്ഞ് എന്നെ അനുമോദിച്ചു.

---

# 28. നീതിന്യായക്കോടതികൾ

മേനിക്കേടെയസ്റ്റിൽ പോരാട്ടിച്ചിട്ടുള്ള ഖണ്ഡനങ്ങൾ—ചെമ്പിട്ടുള്ളതി ഇംഗ്ലിക്കുള്ളായി പരിഗണിച്ച ഒരനുഭവം—അമേരിക്കയിലെ വക്കീലന്മാരും സുപ്രസിദ്ധ ജഡ്ജിമാരും—അമേരിക്കൻ പൊലീസ്സുകാർ.

ഏതൊരു നാട്ടിലെയും ഗവൺമെന്റും ജനങ്ങളും തമ്മിലുള്ള ബന്ധം ആ നാട്ടിലെ പൊലീസ്സുകാർ നാട്ടുകാരോടു പെരുമാറുന്ന വിധത്തിൽനിന്ന് അനുമാനിക്കാവുന്നതാണ്. ഈ തോതുവെച്ചുനോക്കിയാൽ ഇൻഡ്യയെ പൊലീസ്സുരാജ്യമായും അമേരിക്കയെ ജനാധിപത്യരാജ്യമായും വിചാരിക്കാം. സിവിൽക്കേസ്സു കൊടുക്കുവാനോ വിവാഹമോചനത്തിനപേക്ഷിക്കുവാനോ ഭാരതീയക്ക് അമേരിക്കയിലോ ഇംഗ്ലണ്ടിൽത്തന്നെയോ സന്ദർഭമുണ്ടാകയില്ലെന്നു പറയാം. ക്രിമിനൽ കേസ്സുകളിൽ വാദിയായോ പ്രതിയായോ കോടതികയറാനുള്ള ദൌർഭാഗ്യവും ഉണ്ടാകയില്ല. എനിക്ക് ഒരിക്കൽ അമേരിക്കയിൽവെച്ചു കോടതിയിൽ ഹാജരാകുവാൻ ഒരു സൌകര്യമുണ്ടായി. ഒരു ഭാരതീയ

കപ്പൽക്കാരനെ കൊലപാതകക്കുറ്റം ചുമത്തി വിസ്തരിച്ചുവരവെ പ്രതിക്ക് ഇംഗ്ലീഷ് നിശ്ചയമില്ലായ്കയാൽ മൊഴികൊടുപ്പാൻ പ്രയാസമായി. സർവ്വകലാശാലമുഖാന്തിരം എന്തോ വരുത്തിയെങ്കിലും, പ്രതിയുടെ ഭാഷയായ ഹിന്ദുസ്ഥാനി എനിക്ക നിശ്ചയമില്ലായ്കയാൽ ആ കാര്യത്തിന് ഒരു പഞ്ചാബിയെ ചുമതലപ്പെടുത്തി ഞാൻ വിരമിച്ചു.

ആലപ്പുഴക്കാരൻ ഒരു കുരുമുളകുവ്യാപാരി നല്ലവ്യവഹാരം കൊടുക്കവാൻ അമേരിക്കയിൽ വരികയുണ്ടായി. ന്യൂയോർക്കിലെ ഒരു കച്ചവടക്കാരൻ ഇതുവരെയായിട്ട് എഴുത്തുകുത്തുനടത്തിയതിന്റെ ഫലമായി ആ വ്യാപാരി കുരുമുളക റബ്ബർ മുതലായവ മുറയ്ക്ക് കയററിയയച്ചുകൊടുത്തു. 'കൺസൈൻമെൻറ്' ഏർപ്പാടിൽ അയച്ചുകൊടുത്തിരുന്നു ഇതിന്റെയൊന്നും പണം കാണാതായപ്പോൾ വ്യാപാരിക്ക പരിഭ്രമംതുടങ്ങി. ഉദ്ദേശം അൻപതിനായിരം ഉറുപ്പികയുടെ ചരക്ക് കൈവിട്ടുപോയി. ഇത് അന്യായം കൊടുത്തുവന്നെ ഈടാക്കുവാൻ ആ നാട്ടിലെത്തിയപ്പോൾ കോടതിച്ചെലവുകൾ വിചാരിച്ചതിൽകൂടുതലാണെന്നറിഞ്ഞു. അതിനുപുറമെ, ആ നാട്ടിലെ നടപ്പനുസരിച്ച് ഓരോ ഇനം കച്ചവടക്കാർക്കുള്ള പ്രത്യേകസംഘങ്ങൾ ഏർപ്പെടുത്തുന്ന പഞ്ചായത്തുമുഖേന കച്ചവടക്കാർ തമ്മിലുള്ള കേസ്സുകൾ തീർക്കുവാൻ ശ്രമിച്ചതിനുശേഷമേ കോടതിയിൽ വ്യവഹാരപ്പെടാൻ അവകാശമുള്ളൂ. ആദ്യം ഈ നടപടി നടത്തിയില്ലെങ്കിൽ കോടതിയിൽനിന്ന വ്യവഹാരച്ചെലവ് അനുവദിക്കാതിരുന്നേക്കാം. കുരുമുളകുവ്യാപാരസംഘം പഞ്ചായത്ത് ആ കച്ചവടക്കാരനെ ദോഷമായി തീരുമാനം ചെയ്തെങ്കിലും, എതിർകക്ഷി നിർദ്ധനനായിരുന്നതിനാൽ ഒന്നും ഈടാകയില്ലെന്ന മനസ്സിലായി. ഒടുവിൽ ചേതം മുതൽവിചാരവും അച്ചടിച്ച മേനിക്കടലാസ്സിനാൽ താളുകം ആദ്യമേ നശിച്ചിരുന്നായി എന്ന പറഞ്ഞാൽ മതിയല്ലോ.

ഇതുപോലെ അന്യദിക്കുകളിലേക്ക സ്ഥാനു മുതലായവ അയച്ചുകൊടുത്തു നഷ്ടപ്പെട്ടിട്ടുള്ള ആളുകളെയും എനിക്കറിയാം. വല്ല പത്രത്തിലും ഇവരുടെ പരസ്യം കണ്ടു വിശ്വസിച്ചിട്ടാണ് ഇങ്ങിനെ സംഭവിക്കുന്നത്. പാശ്ചാത്യരെല്ലാവരും സത്യസന്ധരാണെന്നും അമേരിക്കരെല്ലാം കണിശക്കാരായ കച്ചവടക്കാരാണെന്നും നമ്മുടെയിടയിൽ ഒരു മിഥ്യാഭിപ്രായമുണ്ട്. എന്നാൽ ആ നാട്ടിലുള്ളതുപോലെ വലിയ കള്ളക്കച്ചവടക്കാർ ഭൂലോകത്തെങ്ങുമില്ല.

പഠിപ്പിക്കാൻ അനുവാദമില്ലാത്തതിനാലാണ് ഒരു ഡോളർ വെച്ചിരിക്കുന്നതു്. ഇവരിൽ പലരും അഭിമാനത്തിനുവേണ്ടിയാണ് ഇത്തരം ജോലികളിൽ പ്രവേശിക്കുന്നതു്.

ന്യൂയോർക്കിലെ പല കോടതികളിലും ഞാൻ പോവുക പതിവായിരുന്നു. അപ്പീൽകോടതിജഡ്ജിമാർ ഗൌൺധരിച്ചാണിരിക്കുന്നതെങ്കിലും, വക്കീലന്മാൎക്ക് ഈ നാട്ടിലെപ്പോലെ പ്രത്യേകതരം വേഷമൊന്നുമില്ല. ക്രിമിനൽകേസുകളിൽ പ്രതികളെ ജൂറിയാണു വിസ്താരം നടത്തുന്നതു്. പാശ്ചാത്യരാജ്യങ്ങളിൽ ക്രിമിനൽപ്പുള്ളികളോടു പ്രത്യേകം ഔദാര്യമുള്ളതുപോലെ തോന്നും. ഒരുമാതിരി നാടകശാല പോലെ അലങ്കരിച്ച കോടതികളിൽ വില്ലുവച്ച ബെഞ്ചുകളിട്ടിരിക്കും. സന്ദർശകന്മാർക്കു കാമറയോടുകൂടി അവിടെ കടന്നുകൂടാ; പടമെടുത്താൽ കോർട്ടലക്ഷ്യത്തിനു കുറ്റംചുമത്തപ്പെടും. ഇരിക്കുന്ന സ്ഥലത്തുനിന്നു സൌകര്യംപോലെ മാറി ഇരിക്കുന്നതിനു സന്ദർശകന്മാൎക്ക് അനുവാദമില്ല.

മാർഷൽ, സ്റ്റോറി, ഹോംസ് എന്നിങ്ങനെ വിശ്വവിശ്രുതരായ അനേകം ജഡ്ജിമാർ അമേരിക്കയിൽ ഉണ്ടായിട്ടുണ്ടെങ്കിലും അവിടത്തെ ന്യായംനടത്തൽ ഇംഗ്ലണ്ടിലെപ്പോലെ സ്വച്ഛമല്ല. ക്രിമിനൽ നടപടികളിൽ മജിസ്ട്രേട്ടന്മാർ പലപ്പോഴും കുറ്റത്തലവന്മാരുടെ ഭാഗം പിടിക്കുമെന്നും മുതലാളി-തൊഴിലാളിതൎക്കങ്ങളിൽ ജഡ്ജിമാർ മുതലാളിമാരുടെവശം ചേരുമെന്നും പറയപ്പെടുന്നു. എവിടെച്ചെന്നാലും പണംതന്നെ ബലം. സ്റ്റാൻഡേർഡ് ഓയിൽകമ്പനിയെസംബന്ധിച്ചു റോക് ഫെല്ലർ നടത്തിയ കേസുകളിൽനിന്ന് ഇതു പ്രത്യക്ഷമാകുന്നുണ്ടു്. ചില ജഡ്ജിമാരെയും മജിസ്ട്രേട്ടന്മാരെയും ജനങ്ങളാം തിരഞ്ഞെടുക്കുന്ന സമ്പ്രദായമാണു ന്യായം ഇങ്ങനെ കളങ്കപ്പെടുന്നതിനുള്ള പ്രധാനകാരണം. നിയമസഭകളിലേക്കെന്നപോലെ ഇങ്ങനെ തിരഞ്ഞെടുക്കപ്പെടുന്നവർ യോഗ്യന്മാരാകണമെന്നില്ലല്ലോ. ചിലപ്പോൾ രാഷ്ട്രീയകക്ഷിയനുസരിച്ചായിരിക്കും നിയമനം. അമേരിക്കൻ സുപ്രീംകോടതിയിലെ ചെറുജഡ്ജിമാരെയും പല തോതുകളുംവെച്ചാണു പ്രസിഡന്റു നിയമിക്കുന്നതു്. മുതലാളിത്തം സുരക്ഷിതമാക്കുവാൻ വലിയ കമ്പനികളുടെ വക്കീലന്മാരെയും, തൊഴിലാളികളെ ഇളക്കിപ്പെടുത്താൻ ട്രേഡ്‌യൂണിയൻ സംഘങ്ങളുടെ നിയമോപദേഷ്ടാക്കളെയും വ്യവസായവിഭാഗമായ കിഴക്കൻതീരങ്ങളിൽനിന്നും കൃഷിപ്രദമായ പടിഞ്ഞാറൻദിക്കുകളിൽനിന്നും വൻതോതിൽ പങ്കിക്കുന്നതിനുള്ളുന്ന തെക്കൻ

പ്രദേശങ്ങളിൽനിന്നും പരസ്പരവിരുദ്ധങ്ങളായ ആചാരാദർശങ്ങൾക്കു പ്രതിനിധീകരിക്കുന്നവരെയാണ് ആ കോടതികളിൽ നിയമിക്കുന്നത്.

വെള്ളക്കാരനും കാപ്പിരിയുംതമ്മിലുള്ള ക്രിമിനൽകേസുകളിൽ കാപ്പിരിക്കു ന്യായം ലഭിക്കുക ചുരുക്കമാണ്. കോടതിവരെ എത്തുന്നതിനുമുമ്പുതന്നെ കാപ്പിരിയെ 'ലിഞ്ച്' ചെയ്യു എന്നും വരാം. തെക്കൻ പ്രദേശങ്ങളിൽ വെള്ളക്കാരോടു സ്വാതന്ത്ര്യമായി പെരുമാറുന്ന കാപ്പിരികളെ പിടിച്ചു മരത്തിൽകെട്ടിത്തൂക്കിക്കൊല്ലുകയോ തീയിലിട്ടു ചുടുകയോ ആണു ശിക്ഷ. ഈ അക്രമപ്രവൃത്തികളെ അമർത്തുവാൻ പൊല്ലീസ്സിനും പട്ടാളത്തിനും കഴിവില്ല; കഴിവുണ്ടെങ്കിലും അവർ അനങ്ങുകയില്ല. എന്നിരുന്നാലും അമേരിക്കൻ സുപ്രീംകോടതി കാപ്പിരികളുടെ സഹായാർത്ഥം പലപ്പോഴും ഇടപെടാറുണ്ട്. ഒരു കേസിൽ പതിനാലുമുതൽ പ്രായമുള്ള പത്തുപന്ത്രണ്ടു കാപ്പിരികളെ കീഴ്ക്കോടതി കൊലയ്ക്കു വിധിച്ചെങ്കിലും ഉടനടി സുപ്രീംകോടതി ഇടപെടുകയുണ്ടായി. നിരപരാധികളാണെന്നു പൊതുവേ സംസാരമുണ്ടായിരുന്നതുകൊണ്ട് ഐൻസ്റ്റൈൻ, ടാഗോർ, വെത്സ് മുതലായ മഹാശയന്മാർ സന്ദേശമയച്ചതിന്റെ ഫലമായി വീണ്ടും വിസ്തരിച്ച് ഒടുവിൽ എല്ലാവരെയും വെറുതെവിട്ടു. ഇത്തരം പ്രക്ഷോഭജനകമായ കേസുകളിൽ പൊതുജനാഭിപ്രായത്തിനു വലിയ വിലയുണ്ട്. ജൂറിയുള്ളതുകൊണ്ടാണ് ഇങ്ങനെ വന്നുകൂടുന്നത്.

നിയമപാലനത്തിനു ന്യൂയോർക്കിൽ പതിനെണ്ണായിരം പൊല്ലീസ്സുകാരുണ്ട്. ഇവർക്കു പ്രതിവർഷം ശമ്പളം പതിനാലുകോടി രൂപയാണ്. പൊല്ലീസ് കമ്മീഷണരുടെ ശമ്പളം പ്രതിവർഷം മുപ്പതിനായിരംരൂപായും ഒരു പൊല്ലീസ്സുകാരന്റെ ശമ്പളം അയ്യായിരംമുതൽ ഏഴായിരത്തഞ്ഞൂറു രൂപാവരെയുമാകുന്നു. ഇങ്ങനെ മേലധ്യക്ഷന്റെയും കീഴുദ്യോഗസ്ഥന്റെയും ശമ്പളങ്ങൾക്കുതമ്മിൽ അഞ്ചോ ആറോ ഇരട്ടിയേ വ്യത്യാസമുള്ളു. നമ്മുടെ നാട്ടിലാകട്ടെ ഇവർതമ്മിലുള്ള വ്യത്യാസം നൂറോ ഇരുനൂറോ ഇരട്ടിയാണ്. കീഴുദ്യോഗസ്ഥന്മാർക്കു ശരിയായി ശമ്പളം കൊടുത്താൽ അഴിമതികൾ കുറയുമെന്നു വിചാരംകൊണ്ടായിരിക്കാം അമേരിക്കയിൽ ഇങ്ങിനെ നല്ല ശമ്പളംവെച്ചിരിക്കുന്നത്.

അമേരിക്കൻപൊല്ലീസ്സിനു ലണ്ടനിലുള്ളവരെപ്പോലെ സാമർത്ഥ്യമോ മാന്യമര്യാദകളോ ഇല്ല. ഇംഗ്ലീഷ്പൊല്ലീസ്സുകാർ—പ്രത്യേ

ഏഷ്യയിൽ "മലബാർ—സ്ത്രീ സ്വത്വം" എന്ന എന്റെ ലേഖനപരമ്പര വായിച്ചു ഇക്കുട്ടർ മലയാളക്കരയിലെ നടപടികൾ അന്നു നേരിട്ടു മനസ്സിലാക്കി.

സദ്യക്കുശേഷം ഒരു വമ്പിച്ച പൊതുയോഗം നടന്നു. മഹാരാജാവു തിരുമനസ്സിലെ പടം ഞാൻ നാട്ടിൽനിന്നു കൊണ്ടുപോയിരുന്നതു ഹാളിൽ അലങ്കരിച്ചുവച്ചിരുന്നു. അദ്ധ്യക്ഷംവഹിച്ചതു കൊളമ്പിയാ സർവ്വകലാശാലയിലെ ടീച്ചേഴ്സ് കോളേജിന്റെ പ്രിൻസിപ്പാളായ ഡാക്ടർ റസ്സലായിരുന്നു. ന്യൂയോർക്കിലെ മേയറും ബ്രിട്ടീഷ് കോൺസലും മററു പല പൌരപ്രധാനികളും ഞങ്ങൾക്കു ആശംസാസന്ദേശങ്ങൾ അയച്ചിരുന്നു. എന്റെ സുഹൃത്ത് കെ. എം. ജെ. തിരുമനസ്സിലേക്കു ടോസ്റ്റ് അർപ്പിച്ചു. കാര്യസമ്പൂർണ്ണമായ ഒരു പ്രസംഗത്തെ തുടർന്നു ഞാനും ഒരു പ്രസംഗം നടത്തി. വിദ്യാഭ്യാസത്തിലും ഭരണപരിഷ്കാരത്തിലും അത്ഭുതകരമായുള്ള തിരുവിതാംകൂറിനുണ്ടായിട്ടുള്ള പുരോഗതിയെ പരാമർശിച്ചു മററു നാട്ടുരാജ്യങ്ങളുടെ കൂട്ടത്തിൽ തിരുവിതാംകൂറിനു സിദ്ധിച്ചിട്ടുള്ള അനന്യമായ നിലയെ ഞാൻ വിശദീകരിച്ചു. ഇതിനുശേഷം സർവ്വകലാശാലയിലെ ഒരു പ്രസിദ്ധ പ്രൊഫസറും അത്ഭുതകരലുള്ളതന്നെ തിരുവിതാംകൂർ സന്ദർശിച്ച ദേഹവുമായ ഡാക്ടർ കിൽപാട്രിക് തിരുവിതാംകൂർ രാജവംശത്തിന്റെ മാഹാത്മ്യത്തെ പ്രകീർത്തിച്ചു.

വഞ്ചീശമംഗളഗാനം പാടി ആഘോഷം സമാപിച്ചു.

അടുത്തദിവസത്തെ ന്യൂയോർക്ക് ടൈംസ് പത്രത്തിൽ മഹാരാജാവു തിരുമനസ്സിലെ തിരുനാൾ അമേരിക്കയിൽ കൊണ്ടാടിയതിനെക്കുറിച്ചുള്ള റിപ്പോർട്ട് ഉണ്ടായിരുന്നതു ഞങ്ങൾക്കെത്രമാത്രം ആഹ്ളാദജനകമായിരുന്നു എന്നു പറയേണ്ടതില്ലല്ലോ. വിദേശങ്ങളിൽ എവിടെത്തന്നെ താമസിച്ചിരുന്നാലും നാം തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സിലെ രാജഭക്തരായ ഉത്തമപ്രജകളാണെന്നുള്ള ബോധം ഒരിക്കലും വിസ്മരിക്കാറില്ല.

നമ്മുടെ പൊന്നുതമ്പുരാൻ നീണാൾ വാഴട്ടെ!

മുന്തിരിങ്ങ മുതലായ കായ്കനികൾ അവിടെ സുലഭമായി വളരുന്നു. കാലിഫോർണിയാ അമേരിക്കയിലെ ഉദ്യാനമാണ്. ഫലവൃക്ഷാദികൾ കഴിഞ്ഞാൽ അവിടെ സുലഭമായുള്ളതു മണ്ണെണ്ണയും സിനിമാതാരങ്ങളും. പൗരസ്ത്യനാട്ടിൽ ജോലിനോക്കിയിരുന്ന വിദേശികൾ കാലിഫോർണിയായിൽ ഒട്ടേറെ കുടിയേറിപ്പാർക്കുന്നു; അവർക്ക് അവിടെ മന്ദിരങ്ങളുമുണ്ട്. അവിടെ മഞ്ഞു ചുരുക്കമായിട്ടേ പെയ്യൂ. ആണ്ടിൽ മുന്നൂററമ്പതിലധികവും ആകാശം തെളിഞ്ഞിരിക്കും. കുന്നും കാടും വൃക്ഷലതാദികളുംകൊണ്ടു നിറഞ്ഞിരിക്കുന്നതിനാൽ സിനിമാനിർമ്മാണത്തിനു ഹോളിവുഡ് ഏററവും യോജിച്ച സ്ഥലമാണ്.

ഇംഗ്ലണ്ടിലും ഫ്രാൻസിലും ജർമ്മനിയിലും മററനേകം സിനിമാനിർമ്മാണശാലകളുണ്ടെങ്കിലും പ്രസിദ്ധി മുഴുവൻ ഹോളിവുഡിനു തന്നെ. മററു ശാലകളെ അപേക്ഷിച്ച് ഇവിടെയുള്ള സജ്ജീകരണങ്ങൾ അദ്വിതീയമാണ്. കെട്ടിടങ്ങളുടെയും കുന്നുകളുടെയും ഇടയിൽ ഇരുപതു ചതുരശ്രനാഴിക വിസ്താരത്തിൽ ഹോളിവുഡ് പരിലസിക്കുന്നു. നാനൂറുകോടി രൂപയാണ് ഈ സിനിമാവ്യവസായത്തിൽ നിക്ഷേപിച്ചിട്ടുള്ളത്. അഞ്ചുലക്ഷം രൂപാവരെ ചെലവായ ചിത്രങ്ങളുമുണ്ട്. രണ്ടു ചിത്രമെങ്കിലും പ്രതിദിനം ഇവിടെ നിർമ്മിക്കുന്നു. ഇവിടെയുള്ള അറുപതിൽപ്പരം സ്റ്റുഡിയോകളിൽ പതിനായിരംപേർ ജോലിചെയ്യുന്നു; അവരുടെ ശമ്പളം പ്രതിവർഷം നാലുകോടി ഒൻപതുലക്ഷം രൂപയാണ്. ഇതിൽ പ്രതിവാരം പതിനായിരം രൂപാ കിട്ടുന്ന നടിയും പതിനഞ്ചുരൂപ കിട്ടുന്ന 'എക്സ്ട്രാ'യും ഉൾപ്പെടും. മോട്ടോർകാർ നിർമ്മാണംപോലെ ചലച്ചിത്രനിർമ്മാണവും വമ്പിച്ച ഒരു വ്യവസായമായിത്തീർന്നിരിക്കുന്നു.

ലോസ്ഏൻജലീസിലുള്ള സാൻറാമോണിക്കാ എന്ന കുന്നിൻപുറത്തുനിന്നു നോക്കിയാൽ കമനീയമായ ഹോളിവുഡും പസഫിക് സമുദ്രവും കാണാം. സിനിമാതാരങ്ങൾ കൂട്ടമായി താമസിക്കുന്നതു 'ബിവർലി' എന്ന കുന്നിൻപുറങ്ങളിലാണ്. മേരിപിക്ഫോർഡ്, ഗ്രെററാഗാർബ്ബോ, നോർമ്മാഷീറർ, ഷേർലിടെമ്പിൾ, ക്ലാർക്ക്ഗേബിൾ, ബാറിമോർ മുതലായ സുപ്രസിദ്ധ നടീനടന്മാരുടെ ഗൃഹങ്ങൾ ഇവിടെയത്രെ. ഇവരുടെ വസതികളുടെ കെട്ടുപാടും സജ്ജീകരണങ്ങളും ഇതുപോലെ ചെലവും ആലോചിച്ചാൽ കോടീശ്വരന്മാർക്കുപോലും അസൂയതോന്നും. സാധാരണ ഒരു നാട്ടിൽ കാണാറുള്ളതുപോലെ ഒരു ഗ്രാമം വേറൊന്നുപോലെയല്ല ഹോളിവുഡിൽ പണിതി

രിക്കുന്നതു്. സ്പാനിഷ് കാസ്സിൽമട്ടുമുതൽ ഏററവും നൂതനമായ 'ക്യൂബിസ്റ്റിക്' രീതിയിലുള്ള സൌധങ്ങളും കാണാം. എന്നിരുന്നാലും രണ്ടിൽ കൂടുതൽ നിലകൾ ഒന്നിനുമില്ല. ഈ ഗൃഹങ്ങളുടെ ചുററുമുള്ള തോട്ടങ്ങളിൽ പലതരം പനകളുണ്ടു്. അവിടെയുള്ള റോഡുകളിലെല്ലാം കാട്ടു ഇതുതന്നെയാണു്.

ഗൃഹാങ്കണങ്ങളിലും പുറത്തും ഇഷ്ടംപോലെ വ്യായാമംചെയ്യുവാൻ സകല സൌകര്യങ്ങളുമുണ്ടു്. വീട്ടിനുള്ളിൽ കുതിരസ്സവാരിചെയ്യുവാൻ സ്പ്രിങ്ങ്കുതിരകളും പുറത്തു സാക്ഷാൽ കുതിരകളും ഉണ്ടു്. കളിക്കാനും നീന്താനും തടാകങ്ങളും അഭിരുചിയനുസരിച്ചു തരത്തിനു സമയം കഴിക്കാൻ ചില മുറികൾ ചുമപ്പുനിറത്തിലും മററുചിലതു പച്ചനിറത്തിലും അലങ്കരിച്ചിരിക്കുന്നു. ഈ സിനിമാതാരങ്ങൾ അനുഭവിക്കുന്ന സുഖങ്ങൾ കോടീശ്വരന്മാർക്കുകൂടി അനുഭവിക്കുവാൻ സാധിക്കുമോ എന്നു സംശയമാണു്. എന്നാൽ കൊള്ളക്കാരെ പേടിച്ചു് ഇവർ മനസ്സമാധാനത്തോടെ ഉറങ്ങാൻ സാധിക്കുമോ? പ്രസിദ്ധതാരങ്ങളുടെ വീടുകളിൽ നാട്ടിലിട്ടുണ്ടു്. പോകുന്നിടത്തെല്ലാം അംഗരക്ഷകന്മാർ. അല്ലെങ്കിൽ അവരെ വല്ലവരും കിഡ്നാപ്പു ചെയ്തു കൊണ്ടുപോയാലോ! അതുകൊണ്ടു് അപരിചിതരായ ആരെയും അകത്തു കടത്തുകയില്ല. ലോകപ്രസിദ്ധിയുള്ള ഒരു സിനിമാതാരത്തെയെങ്കിലും സന്ദർശിക്കണമെന്ന എന്റെ ഉദ്യമം നിഷ്ഫലമായി. എന്നാൽ വിലപിടിച്ച കാറുകളിൽ അവിടെ സഞ്ചരിച്ചിരുന്നവരിൽ പലരും ഗ്രെട്ടാഗാർബോയോ, മേവെസ്റ്റോ, അന്നാസ്റ്റെനോ ആയിരിക്കുമെന്നു വിചാരിച്ചു ഞാൻ തൃപ്തിപ്പെട്ടു.

സന്ദർശകന്മാരെ അനുവദിക്കുന്നപക്ഷം താരങ്ങൾക്കു വേറൊന്നും ചെയ്യാൻ സമയംകിട്ടുകയില്ല. വല്ലവിധത്തിലും ഖ്യാതിയോ അപഖ്യാതിയോ സമ്പാദിച്ചവരെ കാണാനും തൊടാനും അവരുടെ ഒപ്പു വാങ്ങാനും അമേരിക്കക്കാർക്കുള്ള ഉത്സാഹം ഒന്നു പ്രത്യേകമാണു്. സിനിമയിൽ അഭിനയിക്കുന്നതു വളരെ ബുദ്ധിമുട്ടുള്ളതാണല്ലോ. ഈ അദ്ധ്വാനം കഴിഞ്ഞാൽ നടികൾ സ്വസ്ഥമായിരിക്കയാണു പതിവു്. ഗൃഹങ്ങളുടെ നിശ്ശബ്ദതതന്നെ! താരങ്ങൾ സഞ്ചരിക്കുന്നതു വേഷംമാറിയും മുഖത്തു മൂടുപടമിട്ടും ആയിരിക്കും.

ബിവർലിഹിൽസിലെ തെരുവുകളിൽ സിനിമയിൽ ജോലിയുള്ള മററു പല കീഴ്ജോലിക്കാരും താമസിക്കുന്നുണ്ടു്. ഈ പ്രദേശങ്ങളിൽ കാണുന്ന സകല സ്ത്രീകളും— ഹോട്ടൽജോലിക്കാരിയും തയ്യൽക്കാ

തിയും—സുന്ദരികളും താരങ്ങളാകാൻ സർവ്വഥാ യോഗ്യതയുള്ളവരെന്നു നമുക്കു തോന്നുന്നവരാണ്. ഇവരിൽ ലക്ഷത്തിലൊന്നു താരമാകയും ചെയ്യുക.

ഇങ്ങനെ കാഴ്ചകൾ കണ്ടു നടന്നുവരവേ അവിടങ്ങളിൽ ജോലി ചെയ്യുന്ന ഒരു യുവാവിനെ ഞാൻ കണ്ടുമുട്ടി.

ഞാൻ—ഈ ദേവലോകം കാണുവാനാണ് വിദൂരമായ ഇൻഡ്യയിൽനിന്നു ഞാൻ വന്നിരിക്കുന്നതു്. നിങ്ങളുടെ അമേരിക്കതന്നെ സ്വർഗ്ഗം; അതിൽ വേറൊരു സ്വർഗ്ഗമാണു ഹോളിവുഡ്.

അമേരിക്കൻ—അതെല്ലാം ശരി. പക്ഷെ സുന്ദരവനമായ കാലിഫോർണിയാ ഞങ്ങൾ മെക്സിക്കോക്കാരോടു യുദ്ധംചെയ്തു തട്ടിപ്പറിച്ചതാണ്. ഞങ്ങളുടെ കയ്യിൽ കിട്ടിയശേഷം വനം തെളിച്ചു ഉദ്യാനമാക്കി. ഈ ഹോളിവുഡ്തന്നെ പത്തിരുപത്തഞ്ചുവർഷങ്ങൾക്കുമുമ്പ് ഓണം കേറാമൂലയായിരുന്നു. അങ്ങിനെയിരിക്കെ സിനിമാവ്യവസായം തുടങ്ങി. പുറമെയെല്ലാം ഈ വ്യവസായത്തിനു വലിയ വർദ്ധനവുതന്നെ. പക്ഷെ ചില ഉള്ളുകള്ളികൾകൂടി അറിയണം. ഈ കമ്പനികളെല്ലാം വാൾസ്ട്രീറ്റിലുള്ള വലിയ ബാങ്കുകാരോട് വൻതുകകൾ കടം വാങ്ങിയിട്ടാണ് കാര്യം നടത്തിവരുന്നതു്. പലിശ മുടങ്ങുമ്പോൾ ബാങ്കുകാർ ഇവിടെയെത്തും. പണം കൊടുക്കുന്നതിനുപകരം സിനിമാ ഉടമസ്ഥന്മാർ അവർക്കു വിരുന്നുകൊടുക്കയും നൃത്തം നടത്തി ഉല്ലസിപ്പിക്കയും ചെയ്യുന്നു. ഇതിനിടയ്ക്ക് അവർ പണത്തിന്റെ കാര്യം തീരെ മറന്നുപോകും.

ഞാൻ—സിനിമാതാരങ്ങൾക്കു സ്വർഗ്ഗസുഖംതന്നെയായിരിക്കണം. എപ്പോഴും ഉല്ലസിച്ചാടിനടന്നു ജീവിതം ഒരു തമാശപോലെ കഴിക്കാമല്ലോ. ലോകം മുഴുവനും അവരുടെ കാൽക്കൽവീണു വന്ദിക്കുന്നു. ഈ പദവി എത്രനാൾ നില്ക്കുമെന്നുമാത്രമേ സംശയമുള്ളു.

അമേരിക്കൻ—ശരി! പക്ഷെ മിന്നുന്നതെല്ലാം പൊന്നല്ല. ജനസംപ്രീതി തങ്ങളുടെ വയസ്സുകൂടിയും സൌന്ദര്യം കുറഞ്ഞും വരുന്നു എന്ന രീതിയിലാണു താരങ്ങളിൽ അധികംപേരും കഴിച്ചുകൂട്ടുന്നതു്. പുതിയ താരങ്ങൾ പ്രത്യക്ഷപ്പെടുന്നു......പിന്നെ, അവർക്ക് ഒരു സ്വകാര്യജീവിതം സാധ്യമല്ലെന്നു വന്നിരിക്കയാണ്. അവരുടെ ഭക്ഷണം, വ്യായാമം, ശയനം എന്നിതെല്ലാം നിശ്ചയിക്കുന്നതു കമ്പനിയുടമസ്ഥന്മാരാണ്. വണ്ണംകൂടിയാൽ താരത്തിന്റെ നില അപകടത്തിലാകും.

ആർട്ടക്കൈ ചുരുട്ടിവെച്ചു "നന്നായില്ല, ഒന്നുകൂടി പറയൂ..........അന്ത നിറവന്നില്ലാൻ പാടില്ല .....ഒന്നു പതുക്കെ കനിഞ്ഞു" .....നാണം കുണുങ്ങി...... എന്നൊക്കെ ഗർജ്ജിക്കുന്നതു നാടക രീതിയാണ്.

ഏതു ഭാഗമാണ് ചിത്രത്തിൽ ആദ്യം എടുക്കുക എന്നൊരു വ്യവസ്ഥയില്ല. ചിലപ്പോൾ നടുഭാഗമെങ്കിൽ മററു സന്ദർഭങ്ങളിൽ അവസാനഭാഗമായിരിക്കും. ഒരു ഭാഗം തന്നെ പലതവണ ആവർത്തിച്ചെടുക്കും. എന്നിട്ട് ഒടുവിൽ എല്ലാം കൂട്ടിച്ചേർക്കയാണ്. പിന്നീടു പല ഭാഗവും വെട്ടിക്കുറച്ചു ചെറുതാക്കി രണ്ടു രണ്ടര മണിക്കൂറിൽ കൂടുതൽ നീണ്ടുനില്ക്കാതിരിക്കത്തക്കവണ്ണമാക്കുന്നു. ചിത്രം കാണുന്നപോലെയുള്ള തമാശയൊന്നും സ്റ്റുഡിയോയിൽ കാണുകയില്ല. അതു വെറും വ്യവസായശാലമാത്രം.

ചിത്രങ്ങൾ കഴിവുള്ളിടത്തോളം സ്റ്റുഡിയോയിൽ വെച്ചുതന്നെയാണെടുക്കുക. മഞ്ഞും മഴയുമെല്ലാം കൃത്രിമമായി അവർക്കു സൃഷ്ടിക്കാൻ സാധിക്കും. ഉപ്പു പൊടിച്ചിട്ട മഞ്ഞിന്റെയും, പാരഫിൻ വാക്സ് ഇട്ട മഞ്ഞുകട്ടികളുടെയും ഫലമുണ്ടാകുന്നു. എയറോപ്ലെയിന്റെ പ്രൊപ്പെല്ലർ വലിയ ശക്തിയിൽ തിരിച്ചു കൊടുങ്കാററു സൃഷ്ടിക്കുന്നു. ചിലപ്പോൾ മൃഗങ്ങൾകൂടി ഇരിമ്പും സ്പ്രിങ്ങും കൊണ്ടുണ്ടാക്കപ്പെട്ടവയായിരിക്കും. എഡ്ഡികാന്റർ ഒരു കാളയുമായി പോരാടുന്ന ചിത്രം ഓർക്കുന്നുവോ? കാള സ്പ്രിങ്ങ് വിദ്യയാണ്. എന്നാൽ സാക്ഷാൽ സിംഹം കടുവ പാമ്പ് മുതലായവയെ വളർത്തി സ്റ്റുഡിയോകൾക്കു വാടകയ്ക്കു കൊടുക്കുന്നവരും ഹോളിവുഡിലുണ്ട്. "ട്രിക്ക്" ഫോട്ടോഗ്രാഫി അത്ഭുതകരമാണ്. വലിയ കപ്പലുകളും മന്ദിരങ്ങളും തുണിയിലും കടലാസ്സിലുമാണുണ്ടാകുന്നതു്. കടലിനുപകരം കണ്ണാടികൊണ്ടുണ്ടാക്കപ്പെട്ട കുഴിയിൽ വെള്ളം നിറയ്ക്കും; വെള്ളം ചാമ്പുന്ന യന്ത്രങ്ങൾകൊണ്ടു തിരമാലകൾ സൃഷ്ടിക്കുന്നു. വലിയ മുഖക്കണ്ണാടിയിൽ പ്രതിബിംബിപ്പിച്ചിട്ടാണ് ദേവന്മാരുടെ പടമെടുക്കുന്നതു്. മിക്കിമൌസ് എന്ന തമാശചിത്രമെടുക്കുന്നതു് ഏററവും ആയാസകരമാണ്. ഇതിൽ കാണുന്ന മൃഗങ്ങളുടെ ഓരോ പ്രവൃത്തിയും ചിത്രമെഴുത്തുകാർ വരച്ചുണ്ടാക്കുന്നു. അതുകൊണ്ട് അനേകായിരം പടങ്ങൾ വരച്ചേ ഇതു സാധ്യമാകൂ. ഇതിനെല്ലാം എത്ര വലിയ സംഖ്യ ചെലവാകുമെന്ന് ഊഹിക്കാമല്ലോ.

# 31. മംഗളം

ഞാൻ അമേരിക്ക വിടുന്നു—നാഗരികാകർഷണം—പരിഭ്രമമില്ല—"ഭാരതത്തെ ഇനിയും വ്യക്തമാക്കണം"—"സർവ്വശക്തനായ ഡോളർ"—വിശേഷ സത്തുക്കളായ മനുഷ്യർ.

"നാലുസംവത്സരത്തോളം അമേരിക്കയുടെ സ്നേഹസമ്പൂർണ്ണമായ ആതിഥ്യം സ്വീകരിച്ച് ന്യൂയോർക്കുനഗരത്തിലെ സംഭവബഹുലമായ ജീവിതത്തിൽ ഭാഗഭാക്കായശേഷം അവസാനമിതാ ഭാരതത്തിലേക്ക മടങ്ങി യാത്ര ആരംഭിക്കാൻ "എമ്പ്രസ് ഓഫ് ബ്രിട്ടൺ" എന്ന കപ്പലിന്റെ ഡെക്കിൽ ഞാൻ നിലകൊള്ളുന്നു. ചില മാന്യസ്നേഹിതന്മാരും സ്നേഹിതകളും എന്നെ യാത്ര അയയ്ക്കാൻ വന്നിട്ടുണ്ട്. യാത്രാമദ്ധ്യേ ഭക്ഷിക്കുന്നതിനു മധുരപദാർത്ഥങ്ങളും ബിസ്കറ്റും, വായിക്കാൻ പുസ്തകങ്ങളും, അവരെയും നാടിനെയും സദാ അനുസ്മരിക്കുന്നതിനു വിവിധ വിശിഷ്ടസമ്മാനങ്ങളും അവർ എനിക്കു തരികയുണ്ടായി. ഒരു വിദേശീയനായ എന്നോടു ഇത്രത്തോളം സ്നേഹാദരവു പ്രകടിപ്പിച്ചപ്പോൾ എന്റെ കണ്ണുകൾ നിറഞ്ഞു. ഗുണവാന്മാരായവരുടെ കൂട്ടുകെട്ടു കൊണ്ട് അപൂർവ്വമായി ചില സന്ദർഭങ്ങളിൽ എനിക്കു നേരിട്ട അപമാനങ്ങൾ ഈ അവസാന നിമിഷങ്ങളിൽ ഞാൻ വിസ്മരിച്ചു. അവിടെ എന്റെ വിദ്യാഭ്യാസം പൂർത്തിയാക്കുന്നതിനുവേണ്ട പതിനയ്യായിരം ഉറുപ്പിക സ്വപ്രയത്നംകൊണ്ടു സമ്പാദിക്കുന്നതിനു സൌകര്യങ്ങൾ പ്രദാനംചെയ്ത അമേരിക്കയെ ഞാൻ നമസ്കരിച്ചുപോയി. ആ നാട്ടുകാർക്കു വല്ല ദോഷങ്ങളും ഉണ്ടെങ്കിൽതന്നെ അവരോടുള്ള എന്റെ കൃതജ്ഞതയുടെ പാരമ്യത്തിൽ അവ ലയിച്ചുപോകുകയും ചെയ്തു..........

അടുത്തതായി ഞാൻ കേൾക്കുന്നതു കപ്പലിലെ എഞ്ചിൻ പ്രവൃത്തി ആരംഭിക്കുന്ന 'ഗഡ് ഗഡ്' എന്ന ശബ്ദഘോഷമായിരുന്നു. അമേരിക്കയെ വീണ്ടും സന്ദർശിക്കണമെന്നുള്ള അഭ്യർത്ഥനയോടെ എന്റെ സ്നേഹിതർ യാത്രപറഞ്ഞു പിരിഞ്ഞു. നാഗരികതയിൽ പരമകാഷ്ഠയെ പ്രാപിച്ച ഐക്യനാടു വീണ്ടും ഒന്നു ദർശിക്കാനുള്ള ഭാഗ്യം എനിക്കുണ്ടാകുമോ?...........

ഹിമവൽ പർവ്വതപംക്തികൾക്കൊക്കെ അവിടെയുള്ള അംബരചുംബികളായ സൌധങ്ങൾ വീണ്ടും എന്റെ നയനങ്ങളിൽ പതിഞ്ഞു. ന്യൂയോർക്കുനഗരം ഇദംപ്രഥമമായി ദർശിച്ചപ്പോൾ കണ്ട ആ മഹദ്ദൃശ്യത്തെ കണ്ണെടുക്കാതെ അവസാനമായി ഞാൻ കുറെനേരം നോക്കിനിന്നു....

മന്ദംമന്ദം ആരംഭിച്ച കപ്പലിന്റെ ഗതിവേഗം ക്രമേണ വർദ്ധിച്ചു തുടങ്ങി. നൂററിരണ്ടു നിലകളുള്ള എമ്പയർസ്റ്റേററ്ബിൽഡിങ്ങിന്റെ രജതഗോപുരവും ഒടുവിൽ അപ്രത്യക്ഷമായി. സംഭവബഹുലമായ അമേരിക്കയിലെ എന്റെ ജീവിതാനുഭവങ്ങളെയും തദ്ദേശവാസികളുടെ പരമാദർശങ്ങളെയുംകുറിച്ചു ചിന്തിച്ചു ഏറെസമയം നിശ്ചലനായി ഞാൻ നിലകൊണ്ടു.

അൻപതും നൂറും നിലകളുള്ള അംബരചുംബികൾ ചിതൽപ്പുററു പോലെ താനെ ഉണ്ടായതാണോ? ഇവയൊന്നും വാഴപ്പിണ്ടികൊണ്ട് ഉണ്ടാക്കപ്പെട്ടവയുമല്ല. ഈ മഹൽസ്ഥാപനങ്ങളിൽ അന്തർലീനമായിരിക്കുന്ന ശക്തി എന്ത്? ഇവയുടെ നിദാനങ്ങളായ ബുദ്ധിവൈഭവത്തിന്റെയും ഭാവനാശക്തിയുടെയും ഉത്ഭവസ്ഥാനം എന്ത്? തുറമുഖത്തിന്റെ നാലുപാടും നങ്കൂരം ഇട്ട് അസംഖ്യം കപ്പലുകൾ അവിടെ എന്താവശ്യത്തിനായി കാത്തുകിടക്കുന്നു? "മുതലാളിസ്വർഗ്ഗം" "തൊഴിലാളിസ്വർഗ്ഗം" എന്നീ അപരനാമങ്ങൾ ആ രാജ്യത്തിനു എങ്ങിനെ സിദ്ധിച്ചു. ലോകത്തിൽ ആകെയുള്ള സ്വർണ്ണത്തിൽ സിംഹഭാഗവും അവിടെ എങ്ങിനെ വന്നുചേർന്നു? സമ്പൽസമൃദ്ധിയിൽ അദ്വിതീയമായി നിലകൊള്ളുന്ന രാഷ്ട്രം ഐക്യനാടാണല്ലോ. അവിടെ ഒരു പൌരന്റെ സ്വത്ത് ശരാശരി ഏഴായിരത്തഞ്ഞൂറായിരിക്കെ ഭാരതത്തിൽ അതു നൂററിരുപത്തഞ്ചുറുപ്പിക മാത്രമാണെന്നു ധനശാസ്ത്രജ്ഞന്മാർ കണക്കാക്കിയിരിക്കുന്നു. ഇതിന്റെ രഹസ്യംഎന്ത്? പ്ലിനി എന്ന പൂർവ്വചരിത്രകാരൻ ഇൻഡ്യാസാമ്രാജ്യത്തെ ഒരു സ്വർണ്ണഖനിയോടു സാദൃശ്യപ്പെടുത്തിയെങ്കിലും ലോകത്തിൽ ആകെയുള്ള സ്വർണ്ണത്തിന്റെ എട്ടിൽ ഒരംശം മാത്രമേ ഇവിടെ ഇന്നു അവശേഷിച്ചിട്ടുള്ളു. ഇതിനു കാരണമെന്ത്?

ഹ്രസ്വകായന്മാർ നിവസിച്ചിരുന്ന ലില്ലിപ്പട്ട് സന്ദർശിച്ചപ്പോൾ വിശാലശരീരിയായ ഗള്ളിവറിനുണ്ടായ അത്ഭുതത്തോടു തുല്യമായ ഒരു അനുഭവമാണ് അമേരിക്കാ കണ്ടശേഷം മററു രാജ്യങ്ങൾ സന്ദർശിച്ചപ്പോൾ എനിക്ക് ഉണ്ടായതു്. ആനയും ഉറുമ്പുംപോലെയുള്ള വ്യത്യാസം നവലോകമായ അമേരിക്കയും പൌരാണികമായ ഹിന്ദുസ്ഥാനവും തമ്മിൽ ഉണ്ടെന്ന് ആർക്കും ബോദ്ധ്യമാകുന്നതാണ്. അവിടെ ഒരു തൊഴിലാളിയുടെ പ്രതിദിനവരുമാനം പത്തുറുപ്പികയും ഇവിടെ നാലണയുമാണല്ലോ. പട്ടും വിലപിടിച്ച മററുപല സാധനങ്ങളും ഒരുകാലത്ത് ഇൻഡ്യയിൽനിന്നു പാശ്ചാത്യരാജ്യങ്ങളിലേക്കു കയററുമതിചെയ്തി

ന്നു. എന്നാൽ ആധുനികകാലങ്ങളിലാകട്ടെ അസംസ്കൃതസാധനങ്ങൾമാത്രം അയച്ചു പകരം അമേരിക്കാ മുതലായ വ്യാവസായികരാജ്യങ്ങളിൽനിന്നു മോട്ടാർകാർ ടൈപ്പ്റൈറ്റർ മുതലായ യന്ത്രസാമഗ്രികളും, വാച്ച്, ടോർച്ചു മുതലായ ചില്ലറ ഉപകരണങ്ങളും നാം ഇറക്കുമതിചെയ്യുന്നു. ഇവ നമ്മുടെ സാധാരണ ജീവിതരീതിയിൽ അത്യന്താപേക്ഷിതങ്ങളായിരിക്കുന്നല്ലോ. മേശ കസേര കട്ടിൽ എന്നിവയ്ക്കു പുറമേ പരിഷ്കാരചിഹ്നങ്ങളായ റേഡിയോ, ഇലക്ട്രിക്ക്ലൈറ്റ്, ഇലക്ട്രിക്അടുപ്പ്, ടെലിഫോൺ ആദിയായ അനവധി വിഭവങ്ങൾ അവിടത്തെ കൃഷിക്കാരുടെ ഭവനങ്ങളിൽപ്പോലും സജ്ജീകരിച്ചിട്ടുണ്ട്. നാലുപേർക്ക് വീതം ഒരു കാർ അവിടെയുണ്ടത്രേ! കൃഷിക്കാർ ജോലിസ്ഥലത്തു പോകുന്നതു സ്വന്തം കാറിലാണ്. ആദ്ധ്യാത്മികസംസ്കാരത്തിലും യോഗാഭ്യാസങ്ങളിലും ബദ്ധശ്രദ്ധരായിരിക്കുന്ന ഭാരതസന്താനങ്ങൾക്ക് ഇതെല്ലാം നിസ്സാരങ്ങളായ ഭൗതികഭ്രമങ്ങൾ മാത്രമെന്നു തോന്നുമായിരിക്കും. മാംസം മത്സ്യം മുട്ട പാൽ മുതലായ പോഷകപദാർത്ഥങ്ങൾ അവിടെയുള്ള സാധുക്കൾക്കുകൂടി സാധാരണയായും ധാരാളമായും ഭക്ഷിക്കുന്നു. താമസിക്കുന്നതിന് അവർക്കു കൊട്ടാരതുല്യമായ ഭവനങ്ങൾ, ധരിക്കുന്നതിനു പട്ടും കമ്പിളിയുംകൊണ്ടുണ്ടാക്കിയ വസ്ത്രങ്ങൾ! അമേരിക്കപ്പോലെ ഭോഗസുഖങ്ങൾ അനുഭവിക്കുന്ന വേറൊരുകൂട്ടർ ഭൂമുഖത്തുണ്ടോയെന്നു സംശയമാണ്. ചുരുക്കത്തിൽ ആ നാട്ടിൽ ദാരിദ്ര്യമില്ലെന്നു സമർത്ഥിക്കാം. എന്നാൽ നാമോ അർദ്ധപട്ടിണിക്കാരായ ദരിദ്രനാരായണന്മാർ! വയറുനിറച്ച് വിശപ്പടക്കാൻ ദിവസം ഒരുനേരംപോലും ആഹാരം കിട്ടാതെ എത്രലക്ഷംജനങ്ങൾ ഭാരതത്തിലും ചൈനയിലും ഉഴലുന്നു! ഒരു അമേരിക്കന്റെ ശരാശരി ജീവിതദൈർഘ്യം അൻപതുവർഷവും നമുക്ക് ഇരുപത്തേഴുവർഷവുമായിരിക്കുന്നതു് ഈ വ്യത്യാസങ്ങളുടെ പരിണാമമല്ലയോ?

ഐക്യനാട്ടിലെ വിവിധങ്ങളായ ഈ നേട്ടങ്ങൾ യാദൃച്ഛികമായി ആവിർഭവിച്ചതാണോ? കരുണാനിധിയായ ഒരു ദേവത രാത്രിയിൽ വന്ന് ഇവയെല്ലാം ദാനംചെയ്തശേഷം അപ്രത്യക്ഷയായതാണോ? അല്ല. തണുപ്പുകാലങ്ങളിൽ തണുപ്പുകൊണ്ടു വിറച്ചും, വേനല്ക്കാലങ്ങളിൽ വെയിലേറ്റു വിയർത്തൊലിച്ചും വിശ്രമരഹിതരായി അദ്ധ്വാനിച്ചതിന്റെ ഫലമായുണ്ടായതാണ് ഈ നേട്ടങ്ങൾ. പരിശ്രമവും അദ്ധ്വാനവും ആകുന്നു അവരുടെ ശാശ്വതവിജയത്തിന്റെ പരമരഹസ്യം.

ഐക്യനാട്ടിൽ ഇന്നു കാണുന്നതെല്ലാം മുന്നൂറിൽപ്പരംവർഷം മാത്രം അവർ പ്രവർത്തിച്ചതിന്റെ ഫലമാണ്. ഒരു രാഷ്ട്രത്തിന്റെ ചരിത്രത്തിൽ മുന്നൂറിൽപ്പരംവർഷം സ്വല്പമാണല്ലോ. അമേരിക്കാഭൂഖണ്ഡത്തെ പതിനഞ്ചാംശതകത്തിൽ കണ്ടുപിടിച്ചെങ്കിലും നൂറുവർഷത്തേക്കു യൂറോപ്യന്മാർ അപൂർവമായിട്ടേ അവിടെ കുടിയേറിപ്പാർക്കുന്നതിന് ഉദ്യമിച്ചുള്ളു.

ഫലപുഷ്ടിയുള്ള ആ അർദ്ധഗോളവും അതിലുള്ള വിവിധവിഭവങ്ങളും ലോഹദ്രാവകഖനികളും അവിടത്തെ ആദിമനിവാസികളായ റെഡ്ഇൻഡ്യാക്കാരുടെ ആധിപത്യത്തിൽത്തന്നെ സ്ഥിതിചെയ്തിരുന്നു. എന്തു പ്രയോജനം? ഗതിയില്ലാതെ അലഞ്ഞുതിരിയുന്ന കടൽകടന്ന് അവിടെ അഭയം പ്രാപിച്ച യൂറോപ്യന്മാർ തങ്ങളുടെ ചാരിത്ര്യശീലവും ബുദ്ധിവൈഭവവും അല്ലാതെ വേറൊന്നും അവിടെ കൊണ്ടുചെന്നിരുന്നില്ല. ഈ ചാരിത്ര്യശീലവും ബുദ്ധിവൈഭവവും ആ നാട്ടിലെ അസംസ്കൃതസാധനങ്ങളിൽ പ്രയോഗിച്ചപ്പോൾ അമേരിക്കാഭൂഖണ്ഡത്തിന് എന്തൊരു രൂപാന്തരമാണ് ഉണ്ടായിരിക്കുന്നത്!

വെള്ളക്കാർ ആദ്യം അമേരിക്കയുടെ കിഴക്കൻപ്രദേശങ്ങളിൽ കുടിപാർത്തു ക്രമേണ ഒരു ശതവർഷംകൊണ്ടു പടിഞ്ഞാറോട്ടു പുരോഗമിച്ചു പെസഫിക്ക്മഹാസമുദ്രതീരംവരെ പടർന്നു. ഇതു് അതിദുർഘടമായ ഒരു പര്യടനമായിരുന്നു. പുത്രകളത്രാദികളെ വണ്ടിയിൽ കയററിയും പുരുഷന്മാർ കാൽനടയായും ചിലപ്പോൾ അശ്വാരൂഢരായുമാണ് ഈ ദീർഘയാത്ര പൂർത്തിയാക്കിയതു്. യാത്രാമദ്ധ്യേ നിരവധികളായ ദുർഘടങ്ങളും അനാവധിയും അവർക്കനിവാര്യമായിരുന്നു. വിഷം കലർത്തിയ അമ്പുകൾകൊണ്ടു് റെഡ്ഇൻഡ്യാക്കാർ അനേകായിരം വെള്ളക്കാരെ സംഹരിച്ചു. എന്നാൽ തോക്കും വെടിമരുന്നും കൈയിലുള്ള യൂറോപ്യന്മാർതന്നെ അവസാനത്തിൽ വിജയികളായി. വനങ്ങളും, നദികളും, മണലാരണ്യങ്ങളും, തരണംചെയ്തു ക്രൂരമൃഗങ്ങളേയും സർപ്പങ്ങളേയും കൊന്നൊടുക്കി അററ്ലാൻറിക്ക്മഹാസമുദ്രം മുതൽ പെസഫിക്ക്മഹാസമുദ്രംവരെയും, മെക്സിക്കൻ ഉൾക്കടൽ മുതൽ ആർക്ടിക്ക് ശൈത്യസമുദ്രംവരെയും ഉള്ള സകല ഭൂവിഭാഗവും അവർ കൈവശപ്പെടുത്തി. ഇതാണു ചുരുക്കത്തിൽ അമേരിക്കയുടെ കാവ്യസമമായ ചരിത്രം. പൂർവ്വികന്മാരിൽ വിളയാടിയ പരാക്രമവും ചാരിത്ര്യശീലവും ഇന്നും അവരുടെ രക്തധമനികളിൽക്കൂടെ പ്രവഹിച്ചു

നവംനവങ്ങളായ ഉദ്യമങ്ങളിലേക്കു സദാ അമേരിക്കയെ പ്രേരിപ്പിച്ചുകൊണ്ടിരിക്കുന്നു.

പൌരസ്വാതന്ത്ര്യത്തിനുവേണ്ടി കാഹളധ്വനിമുഴക്കി രണകർത്താക്കളായ ബ്രിട്ടീഷ്കാരോടു ഇവർ പതിനെട്ടാംശതകത്തിൽ പടവെട്ടി. ഒടുവിൽ വിജയം കരസ്ഥമാക്കി ജനാധിപത്യഭരണം സ്ഥാപിച്ചു രാഷ്ട്രീയ സ്വാതന്ത്ര്യം പ്രഖ്യാപനംചെയ്തു ലസിക്കുന്നു. പല ആഭ്യന്തരകലഹങ്ങൾക്കുശേഷം അമേരിക്കയിലെ നാല്പത്തിഎട്ടു വിഭാഗങ്ങളും സംഘടിച്ചു "ഐക്യനാടു" എന്ന നാമധേയവും സ്വീകരിച്ചു. ജനങ്ങളുടെ ഇടയിൽ ഐക്യവും ഐശ്വര്യവും ക്രമേണ വർദ്ധിച്ചു. ഇലോകം ചുരുങ്ങിയ കാലത്തിനുള്ളിൽ ഭീകരമായ ഒരു യുദ്ധത്തിൽ വിജയോദർക്കമാകുംവണ്ണം സമരംചെയ്യുകയും, കൃഷിയിൽമാത്രം വ്യാപരിച്ചിരുന്ന ഒരു ദേശം തേനീച്ചക്കൂടുപോലെ വ്യവസായങ്ങൾകൊണ്ടു നിറയ്ക്കയും, 1914-ലെ മഹായുദ്ധത്തിനുമുമ്പു കടക്കാരായിരുന്നവർ, അതിനുശേഷം കൊഴുത്ത ധനാഢ്യരായി പരിലസിക്കയും ചെയ്യുന്നു. ഇതാണ് ആധുനിക അമേരിക്കയുടെ ചരിത്രസംക്ഷേപം.

ഭാരതീയരോടു താരതമ്യപ്പെടുത്തിയാൽ വെള്ളക്കാർക്കു കൂടുതൽ ബുദ്ധിശക്തിയുണ്ടെന്നുപറയാൻ നിവൃത്തിയില്ല. എന്നാൽ നാം അധഃപതിക്കുമ്പോൾ അവർ വിജയം വരിക്കുന്നതു് എന്തുകൊണ്ടാണെന്നു ചിന്തിക്കുക. അവരുടെ പരിശ്രമശീലം ഒന്നുകൊണ്ടുമാത്രം. ഇതിനു പുറമെ, വേണ്ട മനഃസ്ഥൈര്യവും സ്വഭാവസംസ്കാരവും അവർക്കുണ്ടു. അവരെപ്പോലെ ബുദ്ധിമുട്ടി ജോലിചെയ്യുന്നവർ ഭൂലോകത്തിൽ വേറെ കാണുമോ എന്നു സംശയമാണു്. കർമ്മകുശലതയെ അഭിനവദേവതയായി അവർ ആരാധിക്കുന്നു. ഈ ദേവതയുടെ നാമത്തിൽ മുതലാളികൾ തൊഴിലാളികളെ ചൂഷണംചെയ്തു അവരുടെ രക്തംപിഴിഞ്ഞു എടുക്കുന്നുണ്ടായിരിക്കാം. എന്നാൽ മുതലാളികൾ പോലും അദ്ധ്വാനികളാകുന്നു. നമ്മുടെ പ്രഭുക്കന്മാരെപ്പോലെ കൈയിൽ വെള്ളം ഒഴിക്കാനും വെറ്റില തെറുത്തു വായിലിട്ടുകൊടുക്കാനും പ്രത്യേകം പരിചാരകന്മാർ അവർക്കു ആവശ്യമില്ല. ഉപജീവനത്തിനായി എന്തെങ്കിലും ഒരു തൊഴിൽ അഭ്യസിക്കുന്നതിനു—വേണ്ടിവന്നാൽ കൂലിവേല ചെയ്യുന്നതിനും—അവർക്കു മടിയില്ല. യൂറോപ്പിലെ തൊഴിലാളികളുടെ സന്താനങ്ങളായതുകൊണ്ടായിരിക്കാം അവർക്കു ഈ ചാരിത്രം സിദ്ധിച്ചിട്ടുള്ളതു്.

ചാരിത്രം എന്നാൽ എന്താകുന്നു? വിശ്വാസഘാതികൾ വർജ്ജിച്ചു പരിപാവനമായ ജീവിതരീതി നയിക്കുന്നതാണു ചാരിത്രം എന്നു നാം പറയുന്നു. അമേരിക്കയിലും ഈ പദത്തിനു ഇതേ അർത്ഥം തന്നെയാണുള്ളതു്. എന്നാൽ അതിനു വേറൊരു അർത്ഥംകൂടി അവർ കല്പിക്കുന്നുണ്ടു്. വാക്കുപാലിക്കുന്നവരെയും "നേരേ വാ നേരേ പോ" എന്ന മനഃസ്ഥിതിയുള്ളവരെയും കുറിക്കുന്നതിനു ഈ പദം ഉപയോഗിക്കാറുണ്ടു്. ചതിവും ദുഷ്ടവും പകിട്ടും വക്രതയും നമ്മെ അപേക്ഷിച്ചു വെള്ളക്കാർക്കു് ഇവയെല്ലാം കുറവുതന്നെ. സ്വരാജ്യത്തോടും നാട്ടുകാരോടും അവർക്കുള്ള സ്നേഹം അപാരമാണു്. ഈ വിശേഷഗുണങ്ങളുടെ അഭാവംനിമിത്തം ഭാരതം അധഃപതിച്ചിരിക്കുന്നു; എന്നാൽ അവയുടെ അനുഗ്രഹംകൊണ്ടു് അമേരിക്ക സർവ്വദാ പുരോഗമിച്ചുകൊണ്ടിരിക്കയും ചെയ്യുന്നു.

കള്ളക്കമ്പനികൾ ആ രാജ്യത്തിൽ ധാരാളമുണ്ടായിരിക്കാം; എന്നാൽ മനുഷ്യരിൽ കാണുന്ന പരസ്പരവിശ്വാസം തീരെ നശിച്ചിട്ടില്ല. അതുകൊണ്ടു പുതിയ കമ്പനികൾ ഉണ്ടാവാനും ഓഹരികൾ വില്പാനും അവിടെ കൂടുതൽ സൗകര്യമുണ്ടു്. ഈ വിശ്വാസത്തെ അടിസ്ഥാനമാക്കിയാണു ലോകത്തിൽ ഏററവും വലുതുള്ള ചെയിസ് നാഷനൽബാങ്ക്, സ്റ്റാൻഡേർഡ് ഓയിൽകമ്പനി, ജനറൽ ഇലക്ട്രിക്ക്കമ്പനി മുതലായ മഹൽസ്ഥാപനങ്ങൾ നിലനിന്നുവരുന്നതു്. ഈ കമ്പനികളിലെ ഓഹരികൾ ലക്ഷോപലക്ഷം ആളുകളുടെ ഉടമസ്ഥതയിൽ ഇരിക്കുന്നു.

പരസ്പരവിശ്വാസം പുലർത്തുന്നതിനു അമേരിക്കർ എത്ര ജാഗ്രൂകരാണെന്നു ഒരു സംഭവം വെളിപ്പെടുത്തി. ഒരു ബാങ്കു പൊളിഞ്ഞു; അനേകായിരം നിക്ഷേപകന്മാരുടെ സമ്പാദ്യം വെള്ളത്തിലായി. ഇക്കൂട്ടത്തിൽ വിദ്യാർത്ഥികളും ഉൾപ്പെട്ടിരുന്നു. പൊതുസ്ഥാപനങ്ങളിലും മനുഷ്യനിലും ഉള്ള വിശ്വാസം ബാലഹൃദയങ്ങളിൽനിന്നു നശിച്ചുപോകുമെന്നു ഭയന്നു ഒരു ധനികൻ ആ ബാങ്കിൽചെന്നു കുട്ടികളെ വരുത്തി പാസ്സ്ബുക്കുപ്രകാരം അവർക്കു കിട്ടാനുണ്ടായിരുന്ന സംഖ്യ പലിശസഹിതം കൊടുത്തുതീർക്കുകയുണ്ടായി.

വലിയ വ്യവസായശാലകളും കമ്പനികളും രൂപവൽക്കരിക്കാൻ അമേരിക്കക്കാരുടെ പാടവം ഉദാഹരിക്കുന്ന ഒരു കഥ പറയട്ടെ. ഫ്രഞ്ചു്, സ്കോച്ചു്, ജർമ്മൻ, അമേരിക്കൻ എന്നീ വിദ്യാർത്ഥികളടങ്ങിയ ഒരു കോളേജുക്ലാസ്സിൽ ആനയെക്കുറിച്ചു് ഒരു ഉപന്യാസം എഴുതുവാൻ കൊടു

ത്തരെത്രെ. ഓരോ നാട്ടുകാരുടെ പ്രത്യേക വാസനയനുസരിച്ചു ഫ്രഞ്ചുകാരൻ "ആനയുടെ പ്രണയകഥകൾ," സ്കോച്ചുകാരൻ "ആനയും മിതവ്യയവും," ജർമ്മൻകാരൻ "ആനയും താത്വികതത്വങ്ങളും" എന്നി പ്രൗഢപ്രബന്ധങ്ങൾ തയ്യാറാക്കി. എന്നാൽ ആനയെക്കാളേറെ വലുതായുള്ള കാര്യങ്ങളെപ്പറ്റിയാണു നമ്മുടെ അമേരിക്കൻയുവാവു പ്രതിപാദിച്ചതു്. ഓരോന്നും പരമാവധിയിൽ സൃഷ്ടിക്കാനുള്ള ചൈതന്യം അവരിൽ സ്ഫുരിക്കുന്നു. കോടിക്കണക്കിനു നിർമ്മിക്കണം, കോടിക്കണക്കിനു വില്ക്കണം, കോടിക്കണക്കിനു സമ്പാദിക്കണം എന്നാണു് അവരുടെ ജീവിതപല്ലവി.

അമേരിക്കക്കു ആസ്തികത്വം കുറവായിരിക്കാം. പക്ഷേ ദേവാലയങ്ങൾ, അനാഥശാലകൾ, ആശുപത്രികൾ, ഗ്രന്ഥശാലകൾ, സർവ്വകലാശാലകൾ മുതലായ സ്ഥാപനങ്ങൾക്കു് അവർ സംഭാവനചെയ്യുന്നതു് കോടിക്കണക്കിനാണു്. ഈ കാര്യം ചില ഉദാഹരണങ്ങൾ സഹിതം മുൻ അദ്ധ്യായങ്ങളിൽ സ്പഷ്ടമാക്കിയിട്ടുണ്ടല്ലോ. എന്നാൽ കുബേരനായ റോക്ക്ഫെല്ലർകൂടി ഒററക്കാശു നേരിട്ടു ധർമ്മം കൊടുക്കുമെന്നു വിചാരിക്കേണ്ട. വരുമാനത്തിൽ ഒരു നിശ്ചിതശതമാനം ധർമ്മവിഷയങ്ങൾക്കു മാററിവെച്ചു് അതു് ഒരു ട്രസ്റ്റിനെ ഏല്പിക്കയല്ലാതെ ഭിക്ഷക്കാർക്കു ഒന്നോ രണ്ടോ കാശോ കുറെ അരിയോ കൊടുക്കുന്ന സമ്പ്രദായം പാശ്ചാത്യർ അനുകരിക്കാറില്ല.

കൊള്ളക്കാരും കള്ളന്മാരും 'ഗുണ്ടന്മാരും' അമേരിക്കയിൽ ധാരാളമുണ്ടു്. എങ്കിലും ഭൂരിപക്ഷം ജനങ്ങളും ദയാലുക്കളും പരോപകാരികളും ഗുണവാന്മാരും ആകുന്നു. എന്തെങ്കിലും ആപത്തിലോ പ്രയാസത്തിലോ അകപ്പെടുന്നവരെ സർവ്വാത്മനാ സഹായിക്കാൻ അവർ സന്നദ്ധരാണു്. ഈ കാര്യം എനിക്കു് ഒരിക്കൽ നേരിട്ടു് അനുഭവപ്പെട്ടു. ഒരു രാത്രിയിൽ പെട്രോൾ തീർന്നുകൊണ്ടു ഞങ്ങൾ ഓടിച്ചുപോയ മോട്ടോർകാർ ഇരുട്ടിലിടെ നിന്നുകുടുങ്ങി. പെട്രോൾപമ്പുവരെ എങ്ങനെ എത്തും എന്നു വിഷമിച്ചിരിക്കവേ പെട്ടെന്നു് ഒരു കാർ പുറകേവന്നു ഞങ്ങളുടെ കാറിനെ ഉന്തി പെട്രോൾപമ്പുവരെ തള്ളിക്കൊണ്ടുചെന്നാക്കി. ഇതെല്ലാം ചെയ്തശേഷം ആ കാർ ഇരുട്ടത്തു മറയുകയുംചെയ്തു. അജ്ഞാതനായി സഹായിച്ചതു് ആരെന്നു ഞങ്ങൾക്കറിയാൻസാധിച്ചില്ല; ഞങ്ങളുടെ കൃതജ്ഞത സ്വീകരിക്കുവാൻ കാത്തതുമില്ല.

പരസ്പരസഹായതല്പരതയുള്ള മനഃസ്ഥിതിയുടെ ഫലമായി ഐക്യനാട്ടിൽ 'ഹിച്ച് ഹൈക്കിങ്ങ്' എന്നൊരു സ്വാതന്ത്ര്യസഞ്ചാരപദ്ധതി ആവിർഭവിച്ചിട്ടുണ്ട്. യാത്രച്ചെലവിനു പണമില്ലെങ്കിൽ പ്രധാന വീഥികളിൽനിന്നു കയ്യ് കാണിച്ചാൽ ആ വഴിയെ പോകുന്ന മിക്ക കാർ ഉടമസ്ഥന്മാരും വണ്ടിനിറുത്തി ആളുകളെ വെറുതെ കയററിക്കൊണ്ടുപോകുന്നു. ന്യൂയോർക്കുമുതൽ സാൻഫ്രാൻസിസ്കോവരെ—ഉദ്ദേശം നാലായിരംനാഴികദൂരം— ഒരു പ്രയാസവുംകൂടാതെ രണ്ടുമൂന്ന് ആവർത്തി യാത്രചെയ്ത വിദ്യാർത്ഥികളെ ഞാൻ അറിയും. ചിലപ്പോൾ മോട്ടോർ ഉടമസ്ഥന്മാർ ഹോട്ടലിലോ വീട്ടിലോ കൊണ്ടുപോയി അവരെ സല്ക്കരിക്കാറുമുണ്ട്.

ഇഹലോകവാസാനന്തരം വേറൊരു ജീവിതമുണ്ടോ എന്നു സംശയിക്കുന്ന അമേരിക്കർ ഇവിടെവെച്ചുതന്നെ സകല സുഖസന്തോഷങ്ങളും ആസ്വദിക്കാൻ ധൃതിപ്പെടുന്നതിൽ അതിശയിക്കാനില്ല. അതുപോലെ എപ്പോഴും മരണം വന്നു പിടികൂടുമെന്നു അറിയാൻ നിർവാഹമില്ലാത്തതുകൊണ്ടു ജീവിതത്തിലെ താളമേളങ്ങളെല്ലാം ഒന്നിച്ചു ആസ്വദിക്കണമെന്ന് അവർക്ക് ആഗ്രഹമുണ്ടാകാതിരിക്കയില്ല. ഇങ്ങനെ ദ്രുതഗതിയിലുള്ള ജീവിതരീതി സ്വീകരിക്കുന്നതിൽ പല അനിഷ്ട ഫലങ്ങളും ഉളവാകുന്നു. മദ്യപാനം, ദുർനടപ്പ്, അകാലമരണം എന്നിവ പാശ്ചാത്യരാജ്യങ്ങളിൽ ക്രമാതീതമായി വർദ്ധിക്കുന്നതിന്റെ രഹസ്യം ഇതാണ്.

സഞ്ചാരപ്രിയരായ അമേരിക്കർ എല്ലാരാജ്യങ്ങളും കാഴ്ചകളും കാണുന്നു. ഒരുമാസത്തിനുള്ളിൽ ഭൂലോകം പ്രദക്ഷിണംചെയ്തു സകലവും ഗ്രഹിക്കുന്നു. ഇങ്ങനെ ഓടിനടന്നു എത്തിനോക്കുന്നതുകൊണ്ടു വിദേശങ്ങളിലെ പുറംകാഴ്ചകൾ കാണാമെന്നല്ലാതെ തദ്ദേശീയരുടെ സാമൂഹ്യമോ, രാഷ്ട്രീയമോ, മതപരമോ, ആയ സംസ്കാരത്തിൽ അന്തർഭവിച്ചിരിക്കുന്ന പരമതത്വങ്ങൾ ഗ്രഹിക്കാൻ സാദ്ധ്യമാകയില്ലല്ലോ. ലോകസഞ്ചാരികളെ ഈ കാരണംകൊണ്ടു പലരും പരിഹസിക്കാറുണ്ട്. ആഗ്രാഷാനെ പൂനിലാവിൽ കാണുന്നതാണു ഭാരതത്തിലെ ഏററവും മനോഹരകാഴ്ച എന്ന് ഒരു അമേരിക്കൻ അഭിപ്രായപ്പെട്ടതു് ഇതിനു മകുടോദാഹരണമാണ്. താജ്മഹാൾ എന്നതിനു ആഗ്രാഷാൻ എന്നു തെററിയെന്നേയുള്ളു.

അമേരിക്കരുടെ ഈശ്വരൻ ധനമാണെന്നും, "സർവശക്തനായ ഡോളറി"നോടാണ് അവർ പ്രാർത്ഥിക്കുന്നതെന്നും സരസകവിയായ

വാഷിംഗ്ടൺ ഇർവിങ്ങ് പ്രസ്താവിച്ചിരിക്കുന്നു. ശരിയായ ശമ്പളം കൊടുത്താൽ ഏതൊരു അമേരിക്കക്കാരനും എന്തു ജോലികളും ചെയ്യും. പക്ഷെ അവൻ്റെ വമ്പിച്ച ധനവും മുതൽക്കൂട്ടി ദുർമ്മാർഗ്ഗികളായ സന്താനങ്ങൾക്ക് നശിപ്പിക്കാനും ദീപാളികുളിക്കാനും അവൻ വിട്ടുകൊടുക്കുന്നില്ല. സമ്പാദിക്കുന്നതുപോലെ ചെലവാക്കുന്നു. കാലത്ത് ഒൻപതുമണിമുതൽ വൈകിട്ട് അഞ്ചുവരെ ശ്വാസംവിടാതെ ജോലിചെയ്തശേഷം രാത്രി വിനോദങ്ങളിൽ മുഴുകുന്നതിൽ അത്ഭുതമുണ്ടോ? നമ്മെപ്പോലെ ജോലിയും കളിയും കൂട്ടിക്കലർത്താറില്ല.

പൊതുനന്മക്കുവേണ്ടി വ്യക്തിപരമായ സ്വാതന്ത്ര്യം കുറെയൊക്കെ പരിത്യജിക്കാൻ സന്നദ്ധരാണെങ്കിലും വേണ്ടപ്പോൾ പരിപാവനമായ തങ്ങളുടെ പൌരാവകാശങ്ങൾ സുരക്ഷിതമാക്കുന്നതിനു സധൈര്യം പോരാടാനും ത്യാഗങ്ങൾ അനുഷ്ഠിക്കാനും ജീവൻ ബലികഴിക്കാനും അവർ സദാ സന്നദ്ധരാണ്. അവരുടെ ഭവനം അവരുടെ കോട്ടയും കൊട്ടാരവുംകൂടിയാണ്. സ്വകാര്യസ്വത്തുടമസ്ഥാവകാശം ഈശ്വരദത്തമായ ഒരു സ്ഥാപനമായി അവർ കരുതുന്നു. പ്രധാനാദ്ധ്യക്ഷസ്ഥാനമായ പ്രസിഡണ്ടിൻ്റെ സ്ഥാനം വരെയുള്ള സകല പൌരാവകാശങ്ങളും അവർക്കുള്ളതാണെന്നുള്ള ബോധം അവരുടെ മനസ്സിൽ സദാ ജ്വലിക്കുന്നു. ജനനംകൊണ്ടു മാത്രമുള്ള മഹിമയോ, കുലംകൊണ്ടു മാത്രമുള്ള വർച്ചസ്സോ അവർ ആദരിക്കാറില്ല. ഒരാൾ പ്രസിഡണ്ടോ കോടീശ്വരനോ ആകുന്നില്ലെങ്കിൽ അയാൾ തന്നത്താൻ കുറ്റപ്പെടുത്തുകയല്ലാതെ അന്യരെയോ വിധിയെയോ ശപിക്കാറില്ല.

സമൃദ്ധരായി കഴിഞ്ഞുകൂടുന്ന പാശ്ചാത്യരെ വെറും ഭൌതികവാദികളായിട്ടാണ പൌരസ്ത്യർ പലരും ഗണിക്കാറുള്ളത്. എന്നാൽ സ്വയം പ്രകീർത്തിതമായ നമ്മുടെ ആദ്ധ്യാത്മികജീവിതത്തെക്കാൾ എത്രയോ ഉൽകൃഷ്ടമാണ് അവരുടെ ഭൌതികജീവിതാദർശങ്ങൾ!

ഉന്നതവിദ്യാഭ്യാസാർത്ഥം പാശ്ചാത്യരാജ്യങ്ങളിൽ പോകുന്ന യുവാക്കന്മാരും പാശ്ചാത്യസമ്പ്രദായങ്ങൾ അനുകരിക്കാൻ ഉദ്ദേശിക്കുന്ന പരിഷ്കാരികളും എറിക്ക് ഒരു അദ്ധ്യായം ഉള്ളു. യൂറോപ്യന്മാരുടെ ദോഷവശങ്ങൾ മാത്രം കണ്ടുപഠിക്കാതെ ഗുണാംശങ്ങൾകൂടി മനസ്സിലാക്കിയാൽ ഭാരതസാമ്രാജ്യത്തിന് വലിയ പ്രയോജനമായിരിക്കും. വിസ്കികുടിക്കുന്നതുകൊണ്ടോ, ഹാറ്റ് ധരിക്കുന്നതുകൊണ്ടോ ഭാരതത്തിലെ പുരുഷന്മാർ സായ്പന്മാരും, പൌഡർ ഇടുന്നതുകൊണ്ടോ കൈയില്ലാത്ത ബ്ലൌസു ധരിക്കുന്നതുകൊണ്ടോ നമ്മുടെ സ്ത്രീകൾ മദാമ്മമാരും ആകുന്നില്ല.

അമേരിക്കയുടെ—പാശ്ചാത്യരുടെ—അനാചാരമായ സിദ്ധാന്തങ്ങൾ എന്താണെന്നു പരിശോധിക്കാം.

മനുഷ്യനുള്ള സാദ്ധ്യതകൾക്കു യാതൊരതിരുമില്ല. മത്സ്യങ്ങളെപ്പോലെ ജലത്തിലും പക്ഷികളെപ്പോലെ ആകാശത്തിലും അവനു സഞ്ചരിക്കാൻ സാധിക്കുന്നു. അവന്റെ നിർമ്മാണശക്തിയും ബുദ്ധിയും അപാരമെന്നേ പറയാനുള്ളൂ. വിധിയെയും മരണത്തെയും കൂടെപ്പോലും അവൻ വെല്ലുവിളിച്ചു അസാദ്ധ്യമെന്നു വിചാരിക്കുന്ന പലതും സാദ്ധ്യമാക്കുന്നു. അമേരിക്കയിൽനിന്നു യൂറോപ്പിലേക്കു യുവാവായ ക്യാപ്റ്റൻ ലിൻഡ്ബർഗ് പുറപ്പെട്ട ഏകാന്ത വ്യോമയാത്ര ഇതിനെ ഉദാഹരിക്കുന്നു. തന്നിൽത്തന്നെ വിശ്വസിക്കുക, തന്നിൽത്തന്നെ ആശ്രയിക്കുക എന്നാണ് അവന്റെ പ്രമാണം.

ഉത്തരവാദിത്വബോധം, പരിശ്രമശീലം, സഹകരണം, സത്യസന്ധത, ധൈര്യം—ഇവ സ്ഥൈര്യം എന്നീ സൽഗുണവിശേഷങ്ങൾ അവനിൽ പ്രകാശിക്കുന്നു. ലോകത്തിന്റെ യജമാനൻ മനുഷ്യനാണെന്നും, അവനല്ലാതെ വിധിനിശ്ചയമായി വേറെ ഒന്നും ഇല്ലെന്നുമുള്ള പ്രൗഢഗംഭീരമായ ഭൗതികവാദം അവനിൽ എപ്പോഴും പ്രോത്സാഹജനകമായി വർത്തിക്കുന്നു. അമേരിക്കയുടെ സംസ്കാരവും ശ്രേയസ്സും ഈ മനോഭാവങ്ങളിൽ പാറമേലെന്നപോലെ സുസ്ഥാപിതമായിരിക്കുന്നു.

---

